200

# അദ്ധ്യാപകരുടെ ലോകവും ശാസ്ത്രജ്ഞന്മാരുടെ ലോകവും

## (എന്റെ ജീവിതാനുഭവങ്ങൾ – ഭാഗം 2)



ഡോ: എൻ. ഗോപാലകൃഷ്ണൻ
Scientist & Director IISH

ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയന്റിഫിക് ഹെറിറ്റേജ്
തിരുവനന്തപുരം – 695 018

Heritage Publication Series - 105

മാത്രം 'ഇതൊക്കെയിനി വികസിപ്പിച്ചിട്ടെന്തുകാര്യം' എന്നു ചിന്തിക്കുന്ന ശാസ്ത്രജ്ഞന്മാരും കുറവല്ല.

**തിരസ്കരിക്കപ്പെടുന്ന ഗവേഷണഫലങ്ങൾ**

ഇതെല്ലാം മുമ്പിൽ വെച്ചുകൊണ്ട് പരിശോധിച്ചാൽ ഒരു കാര്യം മനസ്സിലാകും ശാസ്ത്രജ്ഞനാകാൻ ആഗ്രഹിക്കുന്ന വ്യക്തി പലപടവുകളും കടന്ന് റിസർച്ച് പ്രോജക്റ്റിൽ പ്രവർത്തിക്കാൻ സ്വയം സന്നദ്ധനായി ഉയരുകയോ മറ്റുള്ളവരുടെ പ്രോജക്റ്റിന്റെ ഭാഗമാകുകയോ ചെയ്യുമ്പോൾ അവന്റെ ഗവേഷണഫലങ്ങൾ ചിലപ്പോൾ ആ ലാബറട്ടറിയുടെ വാർഷിക റിപ്പോർട്ടിൽ അന്ത്യശ്വാസം വലിക്കുന്നതാണ് ശാസ്ത്രജ്ഞന്റെ നേട്ടങ്ങളെന്നു പറയാവുന്നതിൽ ഒന്നാമത്തേത്. ചില വിദേശരാജ്യങ്ങളിൽ (ഇപ്രകാരമുള്ള അപ്രധാനമെന്നു വിചാരിച്ച് അശ്രദ്ധമായി കളയുന്ന) ചില ഗവേഷണഫലങ്ങൾ പിൽക്കാലത്ത് വലിയ നേട്ടങ്ങൾക്ക് കാരണമാകുന്ന ഗവേഷണ പ്രോജക്റ്റുകളായിത്തീർന്നിട്ടുണ്ട്. ഭാരതത്തിൽ ഇത്തരത്തിലുള്ള ചെറുറിപ്പോർട്ടുകളുടേയും ഗവേഷണഫലങ്ങളുടേയും പ്രയോജനം പരിശോധിക്കാൻ പല ഗവേഷകർക്കും താൽപര്യമുണ്ടാകാറില്ല. പലപ്പോഴും ചെറിയതെന്നു പറഞ്ഞ് കളയുന്ന ഗവേഷണഫലങ്ങൾ, അതേ വിഷയത്തിലൂടെ പഠനം നടത്തുന്ന ഗവേഷകർക്ക് പ്രയോജനപ്പെടുത്താൻ സാധിച്ചാൽ, കുറേയേറെ സമയവും ഊർജ്ജവും ലാഭിക്കാനും അതുമായി ബന്ധപ്പെട്ട ഗവേഷണത്തിന്റെ പുനരാവർത്തനം ഒഴിവാക്കാനും സാധിക്കുന്നതാണ്.

അപ്രസക്തമായ ചെറിയ നിരീക്ഷണഫലം പോലും ചിലർ ഊതിവീർപ്പിച്ചു കൊടുക്കാറുണ്ട്. വ്യത്യസ്ഥ തരത്തിലുള്ള ഫോട്ടോകൾ ചേർത്തും ഗ്രാഫുകൾ വരച്ചും ആകർഷകമാക്കിയവതരിപ്പിക്കുന്നവരുമുണ്ട്. ലോകത്തിലാദ്യമായിട്ടാണിത്തരത്തിലുള്ള പഠനമെന്ന് വിവരിക്കുന്നവരും കുറവല്ല. മറ്റാർക്കും ലഭിക്കാത്ത റിസൾട്ടാണിതെന്നവകാശപ്പെടണമെങ്കിൽ അതുമാകാം. പരിമിതമായ സൗകര്യങ്ങളുപയോഗിച്ചിട്ടാണ് ഈ കഠിനമായ വർക്കു ചെയ്തതെന്നും ഈ റിസൾട്ടു ലഭിച്ചതെന്നും കൂടുതൽ സൗകര്യങ്ങളോടെ ഗവേഷണം തുടരുമ്പോൾ അവിശ്വസനീയമായ നേട്ടങ്ങളുണ്ടാകാൻ സാധ്യതയുണ്ടെന്നും അവകാശപ്പെടാം. ഇത് വ്യാവസായികാടിസ്ഥാനത്തിലുൽപാദിപ്പിക്കാൻ താൽപര്യമുള്ള ധാരാളം വ്യവസായികൾ മുന്നോട്ടു വരുന്നുണ്ടെന്നും സൂചിപ്പിക്കാം. ഈ ഗവേഷണം കൊണ്ട് ഉണ്ടാകാൻ സാധ്യതയുള്ള ഭാവികാല നേട്ടങ്ങൾ വിവരിച്ചു വിശകലനം ചെയ്തു പറയാം. അതിന് 'ഭാഷാ പ്രയോഗത്തിൽ' അൽപം പ്രാവിണ്യം വേണമെന്നു മാത്രം. ... ഒരു സംഭവത്തെ വിവിധ രീതിയിൽ ഭാഷാപ്രയോഗത്തിലൂടെ അവത

രിപ്പിക്കുന്നതുപോലെ ഒരു ഗവേഷണഫലത്തെ എങ്ങിനെ വേണമെങ്കിലും എഴുതി വാർഷിക റിപ്പോർട്ടിൽ പ്രസിദ്ധീകരിക്കാം. ലക്ഷങ്ങൾ മുടക്കിയാണീ വാർഷിക റിപ്പോർട്ടുകളൊക്കെ നല്ല നിലവാരത്തിൽ പ്രസിദ്ധീകരിക്കുന്നതെങ്കിലും വായനക്കാരായി അവനവൻ മാത്രമേ ഉണ്ടാകാറുള്ളൂ. ഈ വാർഷിക റിപ്പോർട്ടുകൾ ആയിരക്കണക്കിനു കോപ്പികൾ മറ്റു ഗവേഷണശാലകൾക്കും അഭ്യുദയ കാംക്ഷികൾക്കും അയച്ചു കൊടുക്കുന്ന പതിവുമുണ്ട്. ഡൽഹിയിൽ ഒരു ശാസ്ത്ര സെമിനാറിൽ പങ്കെടുത്ത വേളയിൽ ചെറുപ്പക്കാരായ രണ്ടുമൂന്നു ജാപ്പനീസ് ഗവേഷകർ പറയുന്നതു കേട്ടു. അവർക്കു ലഭിക്കുന്ന, ഇത്തരത്തിലുള്ള എല്ലാ റിപ്പോർട്ടുകളും ഏതാനും മിനിറ്റുകൾ കൊണ്ട് പരിശോധിച്ച് അവർക്കാവശ്യമുള്ളതെല്ലാം അതിൽ നിന്ന് എടുത്തു ഡോക്കുമെന്റു ചെയ്യുമത്രെ. അതുപോലെ ഭാരതത്തിൽ പൊതുവെ ചെയ്യുന്നതു കാണാറില്ല.

**ഉയർന്ന ലക്ഷ്യവും മാർഗവും നേട്ടവും**

എല്ലാവരും അവരുടെ ഗവേഷണഫലങ്ങൾ അതാതു ഗവേഷണശാലകളുടെ വാർഷിക റിപ്പോർട്ടുകളിൽ ഒതുക്കി നിർത്താറില്ല. ചിലർ അപ്രകാരം പ്രസിദ്ധീകരിക്കുന്നതിൽ പ്രാധാന്യവും ദർശിക്കാറില്ല. അവരുടെ ലക്ഷ്യവും മാർഗവും വളരെ വ്യക്തമാണ്. അവരുടെ ഗവേഷണത്തിലെ ഓരോ കാൽവെപ്പും പ്രത്യേകം ദിശാബോധത്തോടു കൂടിയതാണ്. അവർ ചെയ്യുന്ന ഗവേഷണത്തിലും പോസിറ്റീവായിട്ടുള്ള റിസൾട്ടും നെഗറ്റീവ് ആയിട്ടുള്ള റിസൾട്ടും ലഭിക്കും. അതിലെ പോസിറ്റീവ് റിസൾട്ടുകളുമായി മുന്നോട്ടു പോകുമ്പോഴും നെഗറ്റീവിനെ പോസിറ്റീവാക്കി മാറ്റുന്നതിന് വേണ്ടതെല്ലാം ചെയ്ത് വിജയിക്കുകയാണെങ്കിൽ അതിലൂടെ വീണ്ടുമവർ മുന്നോട്ടു പോകുന്നു. വിജയിക്കുന്നില്ലെങ്കിൽ പരാജയപ്പെട്ടതിനെ തിരസ്കരിച്ച് പുതിയതിലേക്ക് പോകുന്നു.

അവർ അംഗീകാരമോ, അധികാരമോ, അർഹതയുള്ളതല്ലെന്നു തോന്നുന്നതൊന്നും പിടിച്ചു വാങ്ങാറില്ല. ധർമ്മബോധവും ശാസ്ത്രബോധവും സത്യസന്ധതയുമുള്ള ഒന്നു രണ്ടു ശാസ്ത്രജ്ഞന്മാർ ഇത്തരത്തിലുള്ള ഗ്രൂപ്പിന്റെ തലപ്പത്ത് നേതൃത്വം നൽകാനായിട്ടുണ്ടാകും. അവരുടെ ശാസ്ത്ര സംസ്കാരം വളരെ ഭിന്നമാണുതാനും. അത് ആ ഗ്രൂപ്പിന്റെ സംസ്കാരമായിത്തീരുന്നു. ഈ ഗവേഷകർക്കും, മറ്റെല്ലാ ശാസ്ത്രജ്ഞന്മാർക്കും സർക്കാരുദ്യോഗസ്ഥന്മാർക്കുമുള്ള വികാര വിചാരങ്ങളുമുണ്ട്. ശാസ്ത്രഗവേഷണത്തിലെ ധർമ്മബോധം അവരെ നിയന്ത്രിക്കുന്നു എന്നു മാത്രം. സ്ഥിരവും ശാശ്വതവുമായ ഒരു അനുഭവമാക്കി

യാണ് ഗവേഷണമെന്ന പ്രൊഫഷനെ അവർ കാണുന്നതും പ്രായോഗികമാക്കുന്നതും. അവർക്കു ലഭിക്കുന്ന അംഗീകാരവും പുരസ്കാരവും ചിലപ്പോൾ വൈകിയെന്നിരിക്കും. എന്നാൽ അവരുടെ കർമ്മഫലങ്ങൾ അനസ്യൂതം അംഗീകരിക്കപ്പെട്ടുകൊണ്ടുതന്നെ ഉയരുകയും വളരുകയും ചെയ്തുകൊണ്ടിരിക്കും. അവരും അവരുടെ ഗ്രൂപ്പിലുള്ളവരും ഒരുമിച്ചു പ്രവർത്തിച്ച്, ഒരുമിച്ചു കർമ്മഫലങ്ങൾ പങ്കിട്ട്, ഒരുമിച്ച് തേജസ്വികളായി, വിദ്വേഷമില്ലാതെ വളരുന്നു. അങ്ങിനെയുള്ള ഗ്രൂപ്പിൽ ഗവേഷണം നടത്തുന്ന അനുഭൂതിയാണ് ഗവേഷണ പുണ്യം!

ഗവേഷണഫലങ്ങൾ വിവിധ തരത്തിലും തലത്തിലും പ്രയോഗിക്കാറുണ്ട്. ഉദാഹരണത്തിന് ബഹിരാകാശ ഗവേഷണ പ്രോജക്റ്റുകളുടെയെല്ലാം ഗവേഷണ പ്രൊജക്റ്റുകൾക്ക് വ്യക്തമായ ലക്ഷ്യവും മാർഗ്ഗവുമുണ്ട്. അവയുടെ ഫലങ്ങളും ആ ലക്ഷ്യത്തിന്റെ അടിസ്ഥാനത്തിലാണ് പ്രയോഗിക്കുന്നതും ഉപയോഗിക്കുന്നതും. കാർഷിക ഗവേഷണങ്ങളിൽ കൃത്യമായ ഉദ്ദേശലക്ഷ്യത്തോടെ നടത്തുന്ന ഗവേഷണ ഫലങ്ങളെ കൃഷിയുടെ വിവിധ ആവശ്യങ്ങൾക്കായി വിനിയോഗിക്കുന്നതുപോലെ, ആറ്റമിക് എനർജിയുമായി ബന്ധപ്പെട്ട ഗവേഷണഫലങ്ങളും അതാതു ലക്ഷ്യത്തിനായിത്തന്നെ പ്രയോഗിക്കുന്നു. ഇപ്രകാരം തന്നെയായിരിക്കും മെഡിക്കൽ റിസർച്ചിന്റെ ഫലങ്ങളും അതാതു മണ്ഡലത്തിൽ പ്രചരിപ്പിക്കുന്നു,

**ഗവേഷണ പാർശ്വഫലങ്ങളുടെ ഉപയോഗം**

ചിലപ്പോൾ കൃത്യമായ ലക്ഷ്യപ്രയോഗത്തിനുള്ളതല്ലാത്ത ഗവേഷണ ഫലങ്ങളുമുണ്ടാകാറുണ്ട്. പ്രായോഗിക ഭാഷയിൽ അതിനെ കോംപ്ലിമെന്ററിസ്റ്റഡീസ് ആന്റ് റിസൾട്ട്സ് എന്നു പറയാം. സപ്ലിമെന്ററിസ്റ്റഡീസ് ആന്റ് ഒബ്സർവേഷൻസ് എന്നും പറയാം. അത് സൈഡ് സ്റ്റഡീസാണ്. പ്രധാന പ്രോജക്റ്റിൽ ഗവേഷണം നടത്തുമ്പോൾ ലഭിക്കുന്ന ഈ നല്ല ഗവേഷണ പാർശ്വഫലങ്ങൾ, പ്രോജക്റ്റിന്റെ ലക്ഷ്യപ്രാപ്തിക്കായി ഉപയോഗമില്ലെങ്കിലും അവയെല്ലാം ചിലപ്പോൾ വ്യവസായ സംരംഭകർക്ക്, പ്രയോജനപ്പെടുത്താം. ചിലപ്പോൾ നല്ല റിസർച്ച് പേപ്പറുകളുമാക്കാം. ഇതേ പോലെയാണ് മറ്റു ചില പഠനങ്ങളും ഗവേഷണങ്ങളും ഗവേഷണഫലങ്ങളും. അവയുടെ കാര്യവും ഇവിടെ വിശദീകരിക്കട്ടെ.

ശാസ്ത്രമണ്ഡലത്തിൽ നേട്ടങ്ങളുണ്ടാക്കാനാഗ്രഹിക്കുന്ന ശാസ്ത്രജ്ഞന്മാരുടെ പ്രധാനലക്ഷ്യങ്ങളിൽ മറ്റൊന്ന് അവരുടെ ഗവേഷണഫലങ്ങളെല്ലം നൂതനങ്ങളായ ഉൽപന്നങ്ങളാക്കി മാറ്റുക എന്നതാണ്. അല്ലെങ്കിൽ നിലവിലുള്ള ഉൽപന്നങ്ങളുടെ നിർമ്മാണത്തിനായി

ചിലവു കുറഞ്ഞതും എളുപ്പത്തിൽ പ്രയോഗിക്കാവുന്നതുമായ സാങ്കേതിക വിദ്യകൾ വികസിപ്പിച്ചെടുത്ത് വ്യവസായങ്ങൾക്ക് അതെല്ലാം കൈമാറുക എന്നതും. അതിലൂടെ വ്യാവസായിക വളർച്ചക്കും ഗവേഷകർക്കും ഗവേഷണസ്ഥാപനത്തിനും പേരും പ്രസിദ്ധിക്കും റോയൽട്ടിയും ലഭിക്കുന്നു. യഥാർത്ഥത്തിൽ ഇത്തരം ഗവേഷണങ്ങളുടെ ആശയങ്ങളുദിച്ച്, അത് ചെറിയ ഗവേഷണം ചെയ്ത്, ചെറിയ തോതിൽ ഉൽപന്നങ്ങളുണ്ടാക്കി (small scale) പിന്നീട് ഇടത്തരം ലെവലിലും ഉൽപാദനം നടത്തി, മീഡിയം സ്കെയിലിലേക്കുയർത്തി അവസാനം വൻതോതിലുള്ള ലാർജ് സ്കെയിൽ ഉൽപാദനത്തിനും തുടക്കമിടുന്നു. എല്ലാ നിർദ്ദേശങ്ങളും നൽകി ഉൽപാദനത്തിൽ താളപ്പിഴയുണ്ടാകാതെ ശ്രദ്ധിച്ചാൽ മാത്രമേ ഒരു സാങ്കേതിക വിദ്യ വികസിപ്പിച്ച് ഉപയോഗിച്ചു എന്നു പറയാൻ സാധിക്കുകയുള്ളൂ. പുഷ്പങ്ങളുടെ സുഗന്ധം (കോൺക്രീറ്റ്) വേർതിരിച്ചെടുക്കാനുള്ള സാങ്കേതിക വിദ്യ ഒരു ദേശീയ ലാബറട്ടറിയിലെ ശാസ്ത്രജ്ഞന്മാർ വികസിപ്പിച്ചെടുത്ത് രാജപ്പാളയത്തെ ഒരു വ്യവസായിക്ക് കൈമാറുകയുണ്ടായി. ആ സാങ്കേതിക വിദ്യയിൽ കാര്യമായ തെറ്റുകളുണ്ടായിരുന്നതിനാൽ ഉൽപന്നത്തിന്റെ ഗുണനിലവാരം മോശമായിരുന്നു. ഫാക്ടറി ഉടമക്ക് വർഷങ്ങളോളം വൻ നഷ്ടം സംഭവിച്ചുകൊണ്ടുമിരുന്നു. ആ സാങ്കേതിക വിദ്യ വികസിപ്പിച്ച് കൈമാറിയ ഗവേഷകൻ അദ്ദേഹത്തിന്റെ കൺസൾട്ടൻസി ഫീസും വാങ്ങി മുങ്ങി. ആ ഫാക്റ്ററി പൂർണതോതിൽ പ്രവർത്തിപ്പിച്ച് ഫ്ളവർ കോൺക്രീറ്റ് ഉണ്ടാക്കി റഷ്യയിലേക്ക് കയറ്റുമതി ചെയ്യുന്ന അവസ്ഥയിലെത്തിക്കുവാനുള്ള ഭാഗ്യം പിന്നീട് എനിക്കുണ്ടായി. പല സാങ്കേതിക വിദ്യകളും ലാബറട്ടറിതലത്തിൽ പ്രാവർത്തികമാക്കാമെങ്കിലും വൻകിട വ്യവസായ നിലവാരത്തിലേക്കുയർത്തുമ്പോൾ അവയിൽ സങ്കീർണങ്ങളായ പ്രശ്നങ്ങളുണ്ടാകാൻ സാധ്യതയുണ്ട്.

നൂതനങ്ങളായ പല ആശയങ്ങളും ഗവേഷണഫലങ്ങളും സാങ്കേതികാവശ്യത്തിനായി അപ്പോൾതന്നെ പ്രയോജനപ്പെടുത്താൻ സാധിച്ചില്ലെങ്കിലും ഭാവിയിൽ പ്രയോജനപ്രദമാകുന്നവിധത്തിൽ ആ ഗവേഷണഫലങ്ങൾ ദേശീയമോ അന്തർദേശീയമോ ആയ ശാസ്ത്രജേർണലുകളിൽ പ്രസിദ്ധീകരിക്കാവുന്നതാണ്. അന്തർദ്ദേശീയ നിലവാരമുള്ള ജേർണലുകളുടെ സൈറ്റേഷൻ ഇൻഡക്സ് ഉയർന്നതാണെങ്കിൽ ഗവേഷണം നടത്തിയ പ്രബന്ധം പ്രസിദ്ധീകരിച്ച ശാസ്ത്രജ്ഞന്റെ അംഗീകാരവും അതനുസരിച്ച് വർദ്ധിക്കുന്നു. ഗവേഷണഫലങ്ങളുടെ മഹ

ത്വമളക്കാൻ ഉപയോഗിക്കുന്ന ഉയർന്ന മാനദണ്ഡമാണ് ഗവേഷണ ഫലങ്ങൾ പ്രസിദ്ധീകരിക്കുന്ന ശാസ്ത്രജേർണലുകളുടെ നിലവാരം.

**പ്രബന്ധത്തിൽ ഗവേഷകന്റെ സ്ഥാനം**

ഗവേഷണഫലങ്ങളടങ്ങിയ ശാസ്ത്ര പ്രബന്ധങ്ങളെല്ലാം എഴുതുന്നതിന് പ്രത്യേക ക്രമമുണ്ട്. അതിൽ ഒരു പ്രധാനപ്പെട്ട കാര്യമെന്നത് ആ പ്രബന്ധത്തിൽ വിവരിച്ചിരിക്കുന്ന കാര്യങ്ങൾ ഗവേഷണം ചെയ്തു കണ്ടുപിടിക്കുന്നതിൽ കൂടുതൽ പങ്കുവഹിച്ച വ്യക്തിയുടെ പേരായിരിക്കും ഒന്നാമതായി വരേണ്ടത് എന്നതാണ്. തൊട്ടടുത്ത പേരാകട്ടെ ഗവേഷണത്തിന് ഒന്നാമനോടടുത്ത നിലവാരത്തിൽ സഹായിച്ചതും സംഭാവന നൽകിയതുമായ വ്യക്തിയുടെ പേര്. ആ ഗവേഷണത്തിന്റെ പ്രോജക്റ്റ് ലീഡറുടെ പേരായിരിക്കും സാധാരണ ഗതിയിൽ അവസാനമായി വരുന്നത്. പ്രബന്ധത്തിൽ വിവരിക്കുന്ന വിഷയത്തിലെ ഗവേഷണത്തിൽ ശാരീരികമായും ബുദ്ധിപരമായും ഏറ്റവും കൂടുതൽ സംഭാവന നൽകിയ ഗവേഷകനായിരിക്കും ഒന്നാമത്തെ സ്ഥാനം എന്നു സൂചിപ്പിച്ചതിന്റെ മറ്റൊരു സന്ദേശമെന്നത് ഫസ്റ്റ് ഓഥർഷിപ്പ് (first authorship) കാരനാണ് ആ ഗവേഷണം നടത്തിയതെന്നാണ്. ഒന്നാമത്തെ പേരിനാണ് ഏറ്റവും കൂടുതൽ അംഗീകാരം ലഭിക്കുക. അതുകൊണ്ട് ഗവേഷണത്തിലൂടെ എത്ര പ്രബന്ധങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട് എന്നു ചോദിക്കുന്ന വേളയിൽ തന്നെ പലപ്പോഴും ഫസ്റ്റ് ഓഥർഷിപ്പുള്ള എത്ര റിസർച്ച് പേപ്പർ അഥവാ പ്രബന്ധങ്ങളുണ്ടെന്നും ചോദിക്കാറുണ്ട്. ഏറ്റവുമധികം പ്രാധാന്യവും മാന്യതയും ഒന്നാമത്തെ വ്യക്തിക്കർഹതപ്പെട്ടതാണ്. ചിലപ്പോൾ ഡിവിഷൻ ഹെഡിന്റെ പേരായിരിക്കും പേരിന്റെ നിരയിൽ അവസാനമായി വരുക.

വിദേശീയരുടെ ശാസ്ത്രപ്രബന്ധ രചനാരീതിയനുസരിച്ച് ആ പ്രബന്ധത്തിലെ ശാസ്ത്രവിഷയത്തിൽ സംഭാവന ചെയ്യാത്ത ഒരുവന്റേയും പേര് പ്രബന്ധരചയിതാക്കളുടെ കൂട്ടത്തിൽ വരുകയില്ല. അതുപോലെ പ്രബന്ധത്തിലെ ഗവേഷണത്തിന്, ജോലിയുടെ ഭാഗമായി മാത്രം ചെറുതായി സഹായിച്ചവർക്കും Authorship ന് അഥവാ പേരിന് അർഹതയുണ്ടാകുകയില്ല. അവരെയെല്ലാം പ്രബന്ധാവസാനത്തിൽ Acknowledge ചെയ്യുക എന്ന പതിവേയുള്ളൂ.

**ധർമ്മബോധമുള്ള ഡയറക്ടർമാർ**

ഭാരതത്തിൽ പല ഗവേഷണശാലകളിലും ഈ ഗവേഷണവുമായി ഒരു ബന്ധവുമില്ലാത്തവനാണെങ്കിലും ചിലപ്പോൾ ഡിവിഷൻ ഹെഡിന്റെ പേരും പ്രബന്ധത്തിലിടാറുണ്ട്. ഈ ഔദാര്യം കാണിക്കുന്നതിലൂടെ

ഹെഡിന്റെ പലവിധ സഹായവും പ്രൊമോഷനായും, നല്ല കോൺഫി ഡൻഷ്യൽ റിപ്പോർട്ടായും, മറ്റുവിധ സഹകരണങ്ങളായും വരുമെന്നുള്ള ഉറപ്പിലാണതു ചെയ്യുന്നത്. ഈ ഗവേഷണവും വിഷയവും തമ്മിലൊരു ബന്ധവുമില്ലാത്ത മറ്റു ചില ശാസ്ത്രജ്ഞന്മാരുടെ പേരുകളും പ്രബ ന്ധത്തിൽ വരാറുള്ളത് ഇന്ത്യയിൽ മാത്രമാണ്. ലാബറട്ടറിയിൽ കുറേ കൂടി ഉയർന്നസ്ഥാനമാനങ്ങൾ ലഭിക്കാനും, ഉയരങ്ങളിലേക്കു പറക്കാ നും, ലാബറട്ടറി റിസർച്ച് ഫണ്ടിനും, മറ്റുവിധ സഹായങ്ങൾ എളുപ്പ ത്തിൽ ലഭിക്കാനും ഡയറക്ടറുടെ പേരും ചിലർ പ്രബന്ധത്തിൽ ചേർക്കുന്നത് വിരളമല്ല. പ്രബന്ധം, കെമിസ്ട്രി വിഷയത്തിലാണ്, ഡയ റക്ടർക്ക് കെമിസ്ട്രിയുമായി ബന്ധമൊന്നുമില്ലെങ്കിൽ പോലും "പ്രബ ന്ധത്തിൽ എന്റെ പേരിടേണ്ടതില്ല" എന്നു പറയുന്ന ഡയറക്ടർമാർ വിരളമാണ്. ആ പന്ഥാവിലൂടെ നല്ല പ്രതിഫലം സ്ഥാനമാനങ്ങളായി ഡയറക്ടറിൽ നിന്ന് തിരിച്ചു ലഭിക്കുന്നവരുമുണ്ട്, കൊടുക്കുന്നവരുമു ണ്ട്. പൊതുവെ ഡയറക്ടർക്ക് കൊടുക്കേണ്ടതെല്ലാം കൊടുക്കുന്നവ നറിയാം എടുക്കാവുന്നതെന്തൊക്കെയാണെന്ന്.

ധർമ്മബോധമുള്ള ഡയറക്ടർമാരും ഡിവിഷൻ ഹെഡുമാരും ഗവേ ഷണത്തിൽ സ്വന്തം സംഭാവന വളരെ വ്യക്തമായിട്ടില്ലാത്തിടത്തോ ളം, മറ്റൊരു ഗവേഷകന്റെ പ്രബന്ധത്തിൽ സ്വന്തം പേരിടാൻ അനുവ ദിക്കാറില്ല. അങ്ങിനെയൊരു വാഗ്ദാനവുമായി വരുന്ന ശാസ്ത്ര ജ്ഞന്റെ മനസ്സിലിരിപ്പും ധർമ്മബോധമുള്ളവർക്കറിയാം. അവർക്കത റിയാൻ വിഷമവുമുണ്ടാകാറില്ല. ഇവിടെയാണ് ശാസ്ത്രത്തിലെ ധർമ്മ-സത്യബോധം ഉയർന്നപദവിയിൽ പ്രവർത്തിക്കുന്ന ശാസ്ത്ര ജ്ഞന്മാരിൽ ചിലരെങ്കിലും ശാന്തമായി പ്രകടമാക്കാറുള്ളത്. അങ്ങി നെയുള്ള ധർമ്മബോധം പ്രകടിപ്പിക്കുന്നതിൽ പ്രത്യേകതകളെന്തെ ങ്കിലുമുള്ളതായി കാണിക്കാറുമില്ല, പ്രദർശിപ്പിക്കാറുമില്ല, അവരങ്ങി നെയാണ്.

പ്രബന്ധങ്ങളിൽ മാത്രമല്ല, പ്രത്യക്ഷമായി ഡയറക്ടർമാരുടെ സഹാ യങ്ങളാവശ്യമുള്ള പേറ്റന്റുകളിലും, ടെക്നോളജി ട്രാൻസ്ഫറുകളിലും കൺസൾട്ടൻസികളിലും, ടേൺ കീ പ്രോജക്റ്റ് എന്നിവയിലും ധർമ്മ ബോധമുള്ള ഡയറക്ടർമാർ, അവരുടെ വിഷയമുമായി ബന്ധമില്ലാ ത്തതിൽ പേര് ചേർക്കാൻ അനുവദിക്കാറില്ല. ചേർത്തിട്ടുണ്ടെങ്കിൽ ചിലർ അത് നീക്കം ചെയ്യാൻ നിർദ്ദേശിക്കാറുമുണ്ട്.

**എല്ലാത്തിലും പേര് പ്രദർശിപ്പിക്കുന്ന ശാസ്ത്രജ്ഞന്മാർ**

ഏതാനും വർഷങ്ങൾ മാത്രം ഒരു ലാബറട്ടറിയുടെ ഡയറക്ടർ സ്ഥാന ത്തിരുന്ന ശാസ്ത്രജ്ഞന്റെ ബയോഡാറ്റയിൽ, ആ ലാബറട്ടറിയിൽ

പ്രസിദ്ധീകരിച്ച ഏതാണ്ടെല്ലാ പ്രബന്ധങ്ങളിലും പേറ്റന്റുകളിലും, പേരുള്ളതായിട്ടെഴുതി വെച്ചിരുന്നു. ആ പ്രബന്ധങ്ങളും പേറ്റന്റുകളും പല പല വിഷയങ്ങളിലായിരുന്നുതാനും. പാംഓയിൽ മുതൽ സൂപ്പർ കണ്ടക്റ്റിവിറ്റി വരെയുള്ള വിഷയങ്ങൾ തനിക്കറിയാമെന്ന് പ്രദർശി പ്പിക്കലായി ബയോഡാറ്റ വായിച്ച ഉന്നതാധികാരികൾക്കു തോന്നി. എല്ലാ വിഷയത്തിലും ഗവേഷണം നടത്താനായി മാർഗനിർദ്ദേശം നൽകാനുള്ള നിലവാരത്തിലേക്ക് വിഷയത്തിന്റെ അടിസ്ഥാനത്തിൽ ഒരാൾക്കും ഉയരാൻ സാധ്യമല്ലെന്നുള്ളത് പകൽ പോലെ വ്യക്തമാ ണെന്നവർ പറഞ്ഞു.

**കൊടുക്കലും വാങ്ങലും ശാസ്ത്രമണ്ഡലത്തിൽ**

അങ്ങിനെ എല്ലാ പ്രബന്ധത്തിലും പേരിടാൻ അനുവദിക്കുന്നതെന്തിന്? അത് ഡയറക്ടർമാരുടെ അൽപത്വമല്ലേ? ഗവേഷകൻ ഇങ്ങിനെ യുള്ളവരുടെ പേരുകൾ ചേർക്കുന്നതെന്തിന്? സ്വാർത്ഥ കാര്യങ്ങൾ എളുപ്പത്തിൽ നടന്നുകിട്ടാനും വ്യക്തിബന്ധങ്ങൾ ഔദ്യോഗിക ചില വിൽ ദൃഢമാക്കുമ്പോൾ കോൺഫിഡൻഷ്യൽ റിപ്പോർട്ടുകളിൽ വില യിരുത്തലെഴുതുമ്പോഴും, പ്രൊമോഷനുവേണ്ടിയുള്ള ഇന്റർവ്യൂ വേള യിലും ഡയറക്ടറുടെ നിസ്സീമമായ അനുഗ്രഹാശിസ്സുകൾ വാക്കുകളി ലൂടെയും പ്രവൃത്തികളിലൂടെയും ലഭ്യമാക്കാനുമാണിത്. അതെങ്ങി നെയെന്നും പരിശോധിക്കാം.

അതിനൊരു സർവസാധാരണ ഉദാഹരണം: ഇങ്ങിനെയെഴുതാം; മിസ്റ്റർ എക്സിന് (പ്രൊമോഷന് വേണ്ടി ഇന്റർവ്യൂവിൽ പങ്കെടുക്കുന്ന ഗവേ ഷകൻ) കഴിഞ്ഞ അഞ്ചുവർഷത്തെ ഗവേഷണത്തിൽ അഞ്ചു പ്രബ ന്ധങ്ങൾ എഴുതി പ്രസിദ്ധീകരിക്കാൻ സാധിച്ചു എന്നു പറഞ്ഞു ഡയ റക്ടർക്കു വിലയിരുത്താം. ഇത് ഡയറക്ടറുടെ പോസിറ്റീവ് വിലയി രുത്തലാണ്. ഇനിയും പലവിധത്തിൽ ഉയരങ്ങളിൽ നിന്നുകൊണ്ട് ഡയ റക്ടർക്കും ഡിവിഷൻ ഹെഡിനും പല പല പദപ്രയോഗങ്ങളിലൂടെ പേറ്റൻറുകളേയും, പ്രബന്ധങ്ങളേയും, മറ്റു പ്രസിദ്ധീകരണങ്ങളേയും താൽപര്യമുള്ളവനോടും താൽപര്യമില്ലാത്തവനോടും പ്രത്യേകരീതി യിൽ വിവരിച്ച് അഭിനന്ദിക്കാം. അഞ്ചുപ്രബന്ധങ്ങളും ഇന്റർ നാഷ ണൽ ജേർണലുകളിലാണ് എന്നു പറഞ്ഞഭിനന്ദിക്കാം. ഇന്റർ നാഷ ണൽ സ്റ്റാറ്റസ്സുള്ള ജേർണലുകളിലാണെന്നു പറഞ്ഞും ഇന്റർവ്യൂ കമ്മി റ്റിയിൽ പരോക്ഷമായി ഡയറക്ടർക്ക് വേണ്ടപ്പെട്ടവനെന്നറിയിച്ച് സഹാ യിക്കാം ഇന്റർ നാഷണൽ ജേർണലുകളിൽ പ്രസിദ്ധീകരിക്കാൻ യോഗ്യ തയുള്ള പ്രബന്ധങ്ങളാക്കാമെന്നും പറഞ്ഞുയർത്താം. ഗവേഷകൻ ഒറ്റ ക്കാണിത്രയും പ്രബന്ധങ്ങൾ തയ്യാറാക്കിയതെന്നും പറയാം. കമ്മിറ്റി

യംഗങ്ങൾക്ക്, ഡയറക്ടറുടെ ഈ വിവരണത്തിലൂടെ, ഇയാൾക്ക് പ്രൊമോഷൻ കൊടുക്കണമെന്നാണ്, ഡയറക്ടറും ഡിവിഷൻ ഹെഡും പ്രതീക്ഷിക്കുന്നതെന്നറിയാൻ സാധിക്കും.

ഇതേ ഗവേഷകനോട് ഡയറക്ടർക്ക് ഒരു താൽപര്യവുമില്ലായെങ്കിൽ അയാൾ, ഡയറക്ടറുടെ ഗുഡ് ബുക്കിൽ വന്നിട്ടില്ലെങ്കിൽ നേരത്തെ സൂചിപ്പിച്ചിരുന്നതു പോലെയുള്ള പദപ്രയോഗങ്ങളിൽ വരുത്തുന്ന മാറ്റങ്ങൾ ശ്രദ്ധേയമാണ്. "കഴിഞ്ഞ അഞ്ചുവർഷങ്ങളായി ഇയാളുടെ ശാസ്ത്രഗവേഷണ സംഭാവന എന്നത് വെറും അഞ്ച് റിസർച്ച് പേപ്പർ മാത്രമാണ്. നല്ല നിലവാരമുള്ള പ്രബന്ധമാണെങ്കിലും, ഇന്നത്തെക്കാലത്ത് റിസർച്ച് പേപ്പറിനല്ല പ്രാധാന്യമുള്ളത്, പേറ്റന്റുകളെത്രയുണ്ട്? ടെക്നോളജി ട്രാൻസ്ഫർ എത്രയുണ്ട്? എത്ര പ്രോജക്റ്റുണ്ട്? എത്രകോടി രൂപയുടെ എക്സ്ടേണൽ കാഷ് ഫ്ളോ (ECF) ഉണ്ട്? എന്നെല്ലാം ഇന്റർവ്യൂ കമ്മിറ്റിയിൽ വിമർശനാത്മകമായി ചോദിച്ച് ആ ശാസ്ത്രജ്ഞനെ ഒന്നുമല്ലാതാക്കാം. അതായത് ഇഷ്ടമുള്ളവനെ ഉയർത്താം. ഇഷ്ടമില്ലാത്തവനെ താഴ്ത്താം. മാളികമുകളിലേറിയ..... പല കാര്യങ്ങളിലും ഇപ്രകാരം സംഭവിക്കുന്നത്. ഭാരതത്തിൽ സർവസാധാരണമാണ് (നേരത്തേ എഴുതിയിട്ടുണ്ട്)

മേൽ വിവരിച്ച അതേ കമന്റുകൾ തന്നെ വാർഷിക വിലയിരുത്തലിനും ഉപയോഗിക്കാം. റിപ്പോർട്ടിങ് സയിന്റിസ്റ്റും ഡിവിഷൻ ഹെഡും ഡയറക്ടറും ചേർന്ന വിലയിരുത്തൽ ടീമിൽ ഒരാൾ വിചാരിച്ചാലും വിലയിരുത്തൽ മേൽ വിവരിച്ചതു തന്നെയാക്കിത്തീർക്കാം. അല്ലെങ്കിൽ അങ്ങിനെയുള്ള കമൻറുകളാക്കി മാറ്റാം. ഇത് ശാസ്ത്രജ്ഞന്റെ വിജയത്തിലേക്കുമാക്കാം, പരാജയത്തിലേക്കുമാക്കാം. ഒരു ശാസ്ത്രജ്ഞന്റെ മുകളിൽ അവന്റെ പ്രോജക്റ്റുമായി ബന്ധപ്പെട്ട എത്ര പേരുണ്ടെങ്കിലും അവർക്കെല്ലാം ഈ ശാസ്ത്രജ്ഞനേയും ശാസ്ത്രജ്ഞന്റെ സംഭാവനയേയും, ഗവേഷണ നിരീക്ഷണ പാഠവത്തേയും പ്രസിദ്ധീകരണങ്ങളേയും പലതരത്തിലുള്ള വാക്കുകളുടെ പ്രയോഗത്തിലൂടെയും ഉയർത്താനും ഇടിച്ച് താഴ്ത്താനും ശാസ്ത്രമണ്ഡലത്തിൽ സാധിക്കുന്നതു പോലെ മറ്റൊരു മണ്ഡലത്തിലും സാധിക്കുകയില്ല. ഇവരുടെയെല്ലാം റിപ്പോർട്ടിന്റെ അടിസ്ഥാനത്തിലാണ്, ഭാവിയിൽ ആ ശാസ്ത്രജ്ഞന് ഉയരാനും വളരാനും, തളരാനും, തകരാനും, കൂടുതൽ പ്രോജക്റ്റുകൾ ഏറ്റെടുത്ത് തന്റെ കഴിവുകൾ പ്രകടിപ്പിക്കുവാനും സാധിക്കുന്നത്. പ്രൊമോഷനിലൂടെ ഡയറക്ടർ സ്ഥാനം വരെ എത്താൻ സാധിക്കുന്നതിനും ആശ്രയം ഇതുതന്നെ.

അതുകൊണ്ട്, ഒരു ശാസ്ത്രജ്ഞന് ശാസ്ത്രജ്ഞാനമുണ്ടായാൽ മാത്രം പോരാ കഠിനശ്രമം നടത്തി മുകളിലുള്ള ശാസ്ത്രജ്ഞന്മാരുമായുള്ള ബന്ധം എന്തുവിട്ടുവീഴ്ച ചെയ്തും ദൃഢമാക്കുക കൂടി വേണം. ശാസ്ത്രമണ്ഡലത്തിൽ ചെയ്യുന്ന ഗവേഷണങ്ങളെല്ലാം ശോഭിക്കണമെങ്കിൽ മുകളിലുള്ള ശാസ്ത്രജ്ഞന്മാരുടെ അനുഗ്രഹവും പ്രോത്സാഹനവും സഹകരണവും കനിവും കൂടിയേ തീരൂ. അതുകൊണ്ട് അറിവും കഴിവും ഗൃഹനിർമ്മാണത്തിനുള്ള ഇഷ്ടിക പോലെ ഉപയോഗിക്കണം. ഉയരങ്ങളിലുള്ളവരുമായുള്ള ദൃഢബന്ധങ്ങൾ സിമന്റു പോലെയുമുപയോഗിക്കണം. പുതിയ ഗവേഷകൻ നിർബന്ധമായും അത് പഠിക്കണം. മുഖഭാവവും വാക്കുകളുമാണ് ഇഷ്ടികയും സിമന്റുമുപയോഗിച്ച് ശാസ്ത്രജീവിതസൗധത്തിന് ഉപയോഗിക്കേണ്ട 'പെയിന്റ്'. ആ പെയിന്റാണ് കെട്ടിടത്തിന്റെ പുറംമോടി പ്രദർശനാത്മകമാക്കുന്നത്. ഇഷ്ടമുണ്ടെങ്കിലും ഇല്ലെങ്കിലും ചിരിച്ചു സംസാരിക്കണം. "നിങ്ങളെയെല്ലാം ഞാൻ അത്യധികം ബഹുമാനിക്കുന്നു" എന്നു പറയണം, അങ്ങിനെയൊരു തോന്നലുമുണ്ടാക്കണം. അവസരം ലഭിക്കുമ്പോഴെല്ലാം പ്രത്യക്ഷമായും പരോക്ഷമായും പ്രദർശനമാണെന്നു തോന്നാത്ത വിധത്തിൽ മുകളിലുള്ളവരെ അഭിനന്ദിക്കണം. അവർ നിർദ്ദേശിക്കുന്ന കാര്യങ്ങൾ വിട്ടുവീഴ്ചയില്ലാതെ അനുസരിക്കണം. സത്യം ധർമ്മം നീതി ന്യായം നിലനിർത്തിക്കൊണ്ട് ഇങ്ങിനെ ചെയ്യുന്നവരുമുണ്ട്. അതല്ലാതെ അനുസരിക്കുന്നവരുമുണ്ട്. ഇതാണ് ശാസ്ത്രമണ്ഡലത്തിലെ തിളക്കമുണ്ടാക്കുന്ന 'പെയിന്റ്.'

ഇത്രയും എഴുതിയതിന്റെ സംക്ഷിപ്തം എന്നത്; ഒരു ശുദ്ധശാസ്ത്രജ്ഞൻ/ഗവേഷകൻ ഗവേഷണം ചെയ്തു ലഭിച്ച ഫലങ്ങൾ ആ ഗവേഷണശാലയുടെ വാർഷിക റിപ്പോർട്ടിൽ എഴുതി ചേർത്തും, വ്യത്യസ്തങ്ങളായ പ്രബന്ധങ്ങളെഴുതിയും, പേറ്റന്റുകളെഴുതിയും, സാങ്കേതിവിദ്യകൾ വികസിപ്പിച്ച് വ്യവസായങ്ങൾക്ക് കൈമാറിയും, തന്റെ ഗവേഷണ ജീവിതത്തെ സഫലമാക്കാം. അതെല്ലാം പരീക്ഷണ നിരീക്ഷണങ്ങളാണ്. അതിനെ വേണ്ടവരുടെയെല്ലാം പേരും ചേർത്ത് പ്രസിദ്ധീകരിക്കുകയോ, സാങ്കേതിക വിദ്യ വികസിപ്പിച്ചു കൈമാറുകയോ ചെയ്യുമ്പോഴുമെല്ലാം, പ്രൊജക്റ്റ് ലീഡറുടേയും, ഡിവിഷൻ ഹെഡിന്റേയും, ഡയറക്ടറുടേയും ഗുഡ് ബുക്കിലാകാൻ വേണ്ടതെല്ലാം ചെയ്തിരിക്കണം. അവരെല്ലാം ഓരോ ഗവേഷകനേയും വിലയിരുത്തുന്നത് പലതിന്റേയും അടിസ്ഥാനത്തിലാണ്. ആ പലതുകളിൽ ഒന്നു മാത്രമാണ് ഗവേഷണഫലങ്ങൾ. (പ്രബന്ധങ്ങൾ + പേറ്റന്റുകൾ + സാങ്കേതിക വിദ്യകൾ + മുതലായവ).

### ഗവേഷണഫലങ്ങളും പുസ്തകങ്ങളും

ഇനി ഒരു ശാസ്ത്രജ്ഞൻ സ്വതസിദ്ധമായ കഴിവിന്റെ അടിസ്ഥാനത്തിൽ ഒരു പുസ്തകമെഴുതിയാൽ അതിനെയും വ്യത്യസ്ഥ രീതിയിലായിരിക്കും മുകളിലുള്ളവർ വിലയിരുത്തുന്നത്. അതിന്റെ അനുഭവജ്ഞാനം ഇവിടെ വിവരിക്കട്ടെ. ഏതൊരു പ്രബന്ധത്തിനും അൽപായുസ്സാണുള്ളത്. അതു പ്രസിദ്ധീകരിക്കുന്ന ജേർണലുകളിൽ വന്ന്, കുറച്ചു പേർ വായിച്ച്, ആരെങ്കിലും അവരുടെ പ്രബന്ധത്തിൽ അതിന്റെ റഫറൻസുകൊടുക്കുന്നതോടെ പ്രബന്ധത്തിന്റെ പ്രയോജനം അവസാനിക്കുന്നു. ഗ്രന്ഥങ്ങളെഴുതുമ്പോൾ അത് അനവധി കാലം പ്രയോജനപ്പെടുന്നു. പലരും വായിക്കുന്നു അതിന് ജന്മദിനമേയുള്ളു പുസ്തകങ്ങൾക്ക് മരണമില്ല. അതുകൊണ്ട് പുസ്തകങ്ങൾ എഴുതുക എന്നത് പ്രബന്ധത്തേക്കാൾ മഹത്വമേറിയ യജ്ഞമാണ്. ഒരു ശാസ്ത്രജ്ഞൻ നല്ല സയിന്റിഫിക് പുസ്തകങ്ങളെഴുതിയിട്ടുണ്ടെങ്കിലും അഥവാ പല ശാസ്ത്രജ്ഞന്മാരുടെ ലേഖനങ്ങൾ സമാഹരിച്ച് നല്ല ഒരു പുസ്തകം എഡിറ്റ് ചെയ്തിറക്കിയിട്ടുണ്ടെങ്കിലും മേൽ പറഞ്ഞ അതേ രീതിയിലുള്ള വിലയിരുത്തൽ വാചകങ്ങൾ തന്നെ ഡയറക്ടറും ഡിവിഷൻ ഹെഡും വ്യക്തിപരമായ താൽപര്യമുള്ളവനോടും ഇല്ലാത്തവനോടും ആവശ്യാനുസാരം ഉപയോഗിക്കുന്നുണ്ടാകും. അതിഗഹനമായ ശാസ്ത്ര പുസ്തകം എന്നും ഇന്നുവരെ ഇതു പോലൊരെണ്ണം എഴുതാത്തതാണെന്നും ഇന്റർനാഷണൽ സ്റ്റാൻഡേർഡുള്ള പുസ്തകം എഴുതിയെഡിറ്റു ചെയ്തു എന്നും ലാബറട്ടറിയുടെ നേട്ടങ്ങളിൽ പ്രധാനപ്പെട്ടതാണിതെന്നും വിലയിരുത്തി മുകളിലുള്ളവർ പറയാൻ സാധ്യതയുണ്ട്.

താൽപര്യമില്ലാത്തവന്റെ പുസ്തകത്തെക്കുറിച്ചിങ്ങിനേയും വിലയിരുത്താം! ആ പുസ്തകമെഴുതുന്ന സമയത്ത് കുറച്ച് ഗഹനമായ ഗവേഷണം നടത്തിയിരുന്നെങ്കിൽ! ഈ പുസ്തകങ്ങളൊക്കെ ആരു വായിക്കാനാണ്? സെലക്റ്റെഡ് ആയിട്ടുള്ള നൂറു പേർ വായിക്കുന്നതിനു പകരം അന്തർദ്ദേശീയ നിലവാരത്തിലുള്ള മൂന്നു നാലു പ്രബന്ധങ്ങൾ എഴുതി പ്രസിദ്ധീകരിച്ചിരുന്നുവെങ്കിൽ.... എന്നും പറയാം. ആരൊക്കെയോ എഴുതിയ ലേഖനം എഡിറ്റു ചെയ്തിറക്കുന്നതിൽ എന്തു മാഹാത്മ്യമാണുള്ളതെന്നും ചോദിക്കാം. ഇതു തന്നെ മറിച്ചുപറയുകയും ചെയ്യാം! അന്തർദ്ദേശീയ നിലവാരമുള്ള ഒരു എഡിറ്ററാണെന്ന്, പ്രഖ്യാപിക്കാം. താൽപര്യമനുസരിച്ച് കമന്റു എഴുതുകയോ പറയുകയോ മറ്റുള്ളവരെ ബോധിപ്പിക്കുകയോ ചെയ്യാൻ ഡയറക്ടർമാർക്കും ഹെഡിനും ഒരൊറ്റ കണ്ടീഷൻ/മാത്രം മതി. അതാണ് മുകളിലുള്ളവരുമായി നിലനിർത്തേണ്ട വ്യക്തി ബന്ധം. പുസ്തകത്തിന്റെ മഹത്വം

പറയിപ്പിക്കാൻ മഹത്വമുള്ള പുസ്തകമെഴുതണമെന്നില്ല എന്നർത്ഥം. ഡോ. എ.പി.ജെ. അബ്ദുൾ കലാമും, സി.എസ്.ഐ ആറിലെ ഡയറക്ടർ ജനറലും എന്റെ പുസ്തകത്തിന് ഫോർവേഡും കമന്റും എഴുതിയിട്ടുള്ളതിൽ എനിക്കഭിമാനമുണ്ടെന്നെങ്ങാനും പുസ്തകമെഴുതിയവൻ പറഞ്ഞാൽ നമ്മുടെ മുകളിലുള്ളവർ ചിലപ്പോൾ അതിനെ വിലയിരുത്തുന്നതിപ്രകാരമായിരിക്കും. "ഡോ. കലാമിനെന്തറിയാം? അദ്ദേഹം സ്പെയിസ് സയിന്റിസ്റ്റ് അല്ലേ? അദ്ദേഹത്തിനെല്ലാം ഒന്നുപോലെയാണ്. വിഷയമറിഞ്ഞിട്ടായിരിക്കില്ല കമന്റെഴുതിയത്! ഡയറക്ടർ ജനറൽ അവതാരികയെഴുതുന്നതിലത്ര വലിയ കാര്യമൊന്നുമില്ല. എന്തു ട്രാഷ് എഴുതി കൊടുത്താലും അയാൾ അവതാരികയെഴുതും! ആരെങ്കിലുമൊരാളെക്കൊണ്ട് വായിപ്പിച്ച് അയാളു പറയുന്ന കമന്റും ചേർത്തെഴുതാൻ ഇത്ര ബുദ്ധിമുട്ടുണ്ടോ?"

പുസ്തകമെഴുതിയവനെ ഇങ്ങിനെയും താഴ്ത്താം. നിങ്ങളുടെ റിസർച്ച് വർക്കും ഈ പുസ്തകവും തമ്മിലെന്തു ബന്ധം? എന്നും ചോദിക്കാം. ഇഷ്ടമുള്ള വ്യക്തിയെഴുതിയ പുസ്തകത്തെക്കുറിച്ചുള്ള വിലയിരുത്തലാണെങ്കിൽ ഈ പ്ലേറ്റ് മറിച്ചും വെക്കും. "ഇത് ഭാരതീയശാസ്ത്ര ഗവേഷണത്തിന്റെ മറ്റൊരു മുഖമാണെന്നടിവരയിട്ടെഴുതട്ടെ" എന്നു പറഞ്ഞഭിനന്ദിക്കാം. എത്രയെല്ലാം പ്രസിദ്ധീകരണങ്ങളും പുസ്തകങ്ങളും പ്രബന്ധങ്ങളുമുണ്ടാക്കിയാലും, വിലയിരുത്തലിന്റെ അടിസ്ഥാനം ഒരു സുപ്രഭാതത്തിൽ മാറിക്കൂടായ്കയില്ല.

### പേറ്റന്റുകളെയും ഇങ്ങിനെ വിലയിരുത്താം

ഭാരതത്തിലെ സർവ വിജ്ഞാനങ്ങളും നാം പേറ്റന്റ് ചെയ്തു സൂക്ഷിക്കണമെന്നാണ് ഇപ്പോഴത്തെ ശാസ്ത്ര സാങ്കേതിക വകുപ്പിന്റെ (ഗവൺമെന്റ്) പോളിസി. അതിനാൽ "ഇത്രയും കാലത്തിനുള്ളിൽ നിങ്ങൾ എത്ര നാഷണൽ, ഇന്റർ നാഷണൽ ലെവലിലുള്ള പ്രബന്ധങ്ങളെഴുതിയെന്നതിലോ, എത്രയെണ്ണം പ്രസിദ്ധീകരിച്ചു എന്നതിലോ ഒരു കാര്യവുമില്ല എത്ര പേറ്റന്റുകളെടുത്തിട്ടുണ്ട്, അതാണീ സാങ്കേതിക യുഗത്തിൽ (Technological era) ഏറ്റവും പ്രധാനപ്പെട്ട കാര്യം" എന്നു മുകളിലുള്ളവർക്ക് ഗവേഷകനോട് വിശദീകരണം ചോദിക്കാം. ഓരോ പേറ്റന്റിനേയും മേൽ വിവരിച്ച പ്രസിദ്ധീകരങ്ങളെ പോലെ തിരിച്ചും മറിച്ചും വിലയിരുത്താം. പേറ്റന്റുകൾ അഞ്ചെണ്ണമുണ്ടെന്നും പറയാം. അഞ്ചെണ്ണമല്ലേയുള്ളൂ എന്നും ചോദിക്കാം. ഇനി അഞ്ചെണ്ണത്തിന്റെയടിസ്ഥാനത്തിൽ നല്ല വിലയിരുത്തൽ നടത്തിയത് ഇവാലേഷൻ കമ്മിറ്റിയിലൊരാൾക്ക് അല്ലെങ്കിൽ ഡയറക്ടർക്ക് ഇഷ്ടപ്പെട്ടില്ല എങ്കിൽ ആ അംഗത്തിന് വേണമെങ്കിൽ ഇഷ്ടമില്ലാത്തവനെ എളുപ്പ

ത്തിൽ വീഴ്ത്താം. "ഇത്രയും പേറ്റന്റുകളുള്ള നിങ്ങളെ ഞാൻ അഭിന ന്ദിക്കുന്നു. അതിലെത്രയെണ്ണം വ്യാവസായികാവശ്യത്തിനായി ഉപ യോഗപ്പെടുത്തിയിട്ടുണ്ട്? ഈ ചോദ്യത്തിലൂടെ എല്ലാ പേറ്റന്റുകാരും പുറത്താകും. അഥവാ നൂറിലൊരു ഗവേഷകൻ അഭിനന്ദനാർഹമായ മറുപടിയാണ് പറഞ്ഞതെങ്കിൽ. "നിങ്ങളുടെ പേറ്റന്റ് എടുത്ത ഇൻഡ സ്ട്രിക്കാരൻ ഇപ്പോൾ എങ്ങിനെയുണ്ട്?" ആ ചോദ്യത്തിന്റേയും മറു പടി എന്തായാലും വേണമെങ്കിൽ പോസിറ്റീവായിട്ടുമെടുക്കാം, അല്ലെ ങ്കിൽ നെഗറ്റീവ് ആക്കിയിട്ടുമെടുക്കാം. അതും മുകളിലുള്ളവരുമായുള്ള ഗവേഷകന്റെ ബന്ധത്തിന്റെ ദൃഢതയനുസരിച്ചിരിക്കും.

ഇനിയും പേറ്റന്റിനെക്കുറിച്ചുള്ള വിലയിരുത്തൽ ചിലപ്പോൾ നാടു കട ന്നുപോയെന്നു വരും. "എത്ര പേറ്റന്റുണ്ട് എന്നതല്ല പ്രധാനം എത്ര ഇന്റർ നാഷണൽ പേറ്റന്റുണ്ട്? അതിലെത്ര അമേരിക്കൻ പേറ്റന്റുണ്ട്?" ഇതിനുത്തരം പൊതുവെ ഗവേഷകന് നെഗറ്റീവായിട്ടായിരിക്കും നൽകാൻ സാധിക്കുക. കാരണം സാധാരണ ഇന്ത്യൻ ഗവേഷണഫല ങ്ങളൊന്നും ഇപ്പോൾ അമേരിക്കൻ പേറ്റന്റിനായി സമർപ്പിക്കാറില്ല. പേറ്റന്റിനായി സമർപ്പിക്കുന്ന ഡോക്കുമെന്ററിനോടൊപ്പം ആയിരക്ക ണക്കിന് ഡോളറിന്റെ പേറ്റന്റ് സബ്മിഷൻ ഫീ അമേരിക്കയിലെ പേറ്റന്റിങ് ഡിപ്പാർട്ടുമെന്റിനു കൊടുക്കണം. ഒന്നു രണ്ടും വർഷം കഴിഞ്ഞ് പേറ്റന്റ് അംഗീകരിക്കപ്പെട്ടാൽ പതിനായിരക്കണക്കിനു ഡോള റിന്റെ പേറ്റന്റ് ഫയലിങ് ഫീ വീണ്ടും കൊടുക്കണം. തുടർന്ന് എല്ലാ വർഷവും മെയിന്റനൻസ് ഫീ വൻ തുക കൊടുക്കണം. ഇത് സാധാ രണ ഗതിയിൽ ഇന്ത്യൻ സ്ഥാപനങ്ങൾക്ക് അസാദ്ധ്യമാണ്. ഈ അസാ ദ്ധ്യതയിലും മേൽ പറഞ്ഞ ചോദ്യത്തിലൂടെ തന്നെ പേറ്റന്റിനെ വില യിരുത്താം.

ഇന്റർ നാഷണൽ പേറ്റന്റില്ലെന്നു പറഞ്ഞ് ഇന്ത്യൻ പേറ്റന്റു മാത്രമുള്ള വനെ തഴയാം. ഇനി പേറ്റന്റ് എഴുതുന്നതിലും പ്രബന്ധം എഴുതി സമർപ്പിക്കുന്നതുപോലെയുള്ള പ്രത്യേകതകളുണ്ട്. പേറ്റന്റിന് ആധാ രമായ കണ്ടുപിടുത്തത്തിന് ഗവേഷണത്തിലൂടെ നൽകിയ സംഭാവ നയുടെ ക്രമത്തിലാണ് പേറ്റന്റ് ഡോക്കുമെന്റിലും പേരുകൾ വരേണ്ട ത്. പ്രബന്ധത്തിൽ പേരുകളുടെ ക്രമം നിശ്ചയിക്കുന്നതിലുള്ള എല്ലാ വിധ ഭാവ-രാഗ-താളങ്ങളും ഇതിനും ബാധകമാണ്. ഇതിലും പേരിന്റെ സ്ഥാനമനുസരിച്ചുള്ള ക്രെഡിറ്റാണ് ലഭിക്കുന്നത്. ഇതിന്റെയടിസ്ഥാ നത്തിലും, താഴെയുള്ള ശാസ്ത്രജ്ഞനെക്കുറിച്ച് മുകളിലുള്ള ശാസ്ത്ര ജ്ഞന്മാരുടെ വിലയിരുത്തലുകൾ നന്മതിന്മകളിലേക്ക് മാറ്റിക്കാം.

## ഗീവ് ആന്റ് ടേക് പോളിസി

താഴെയുള്ള ശാസ്ത്രജ്ഞന്മാർ മുകളിലേക്കുയരണമെങ്കിൽ അറിവും ബുദ്ധിവൈഭവവും വേണം. അതോടൊപ്പം വേണ്ടതാണ് ഗീവ് ആന്റ് ടേക് (Give and take) പോളിസിയും. പല ഉന്നതർക്കുമാവശ്യമുള്ളത് അവരുടെ പേര് എവിടെയെങ്കിലുമൊക്കെ പ്രസിദ്ധീകരിച്ചു കാണണം എന്നു മാത്രമാണ്. അത് കൊടുക്കുമ്പോൾ അവർ നമുക്കാവശ്യമുള്ളതു തരും. തന്നില്ലെങ്കിൽ ഞാൻ തരേണ്ടത് തന്നിട്ടുണ്ടെന്നും അതിനാൽ നിങ്ങൾ തരേണ്ടത് തരണമെന്നുമവകാശപ്പെടാം. ഒരു സംഭാവനയും നൽകാത്തവരുടെ പേര് എഴുതി ചേർക്കാൻ വിഷമമുണ്ടെന്നൊന്നും വിചാരിക്കേണ്ടതില്ല. അവിടെയെല്ലാം forgive and forget policy ചേർക്കുക. Give credit and take credit policy യുമാകാം. ഇതെല്ലാം ചേർന്നതാണ് ഭാരതത്തിലെ ശാസ്ത്രലോകം. പേറ്റന്റുകളുടെ കാര്യത്തിൽ ഈ പോളിസി പരമപ്രധാനമാണ്. അത് പ്രബന്ധങ്ങളേക്കാൾ പ്രാധാന്യമുള്ളതാണുതാനും. ഇതെല്ലാം, എല്ലാ ഗവേഷണ ശാലകളിലും നിരന്തരം നടക്കുന്നുവെന്നല്ല സമർത്ഥിക്കാൻ ആഗ്രഹിക്കുന്നത്. ഇതെല്ലാം ഭാരതത്തിൽ മറ്റെല്ലാ മണ്ഡലങ്ങളിലും സാമാന്യം ശക്തമായിത്തന്നെ നിലനിൽക്കുന്നതുപോലെ ഭാരത ശാസ്ത്രമണ്ഡലത്തിലുമുണ്ടെന്നറിയിക്കലാണ് ഈ വരികളിലൂടെ ഉദ്ദേശിച്ചത്. പുറമേ നിന്നു നോക്കുമ്പോൾ കാണാൻ സാധിക്കാത്ത നന്മ തിന്മകൾ അകത്തു നിന്ന് കാണാൻ സാധിക്കും.

പരമമായ സത്യത്തെ അന്വേഷിക്കുന്നവരെല്ലാം 'മനുഷ്യരായ' ശാസ്ത്രജ്ഞന്മാരും ഋഷിവര്യന്മാരുമാണ്. അവർക്കെല്ലാം മനുഷ്യന്റെ ശരീരവും മനസ്സും വികാര വിചാരങ്ങളുമുണ്ട്. എല്ലാ തരത്തിലുള്ള വിലയിരുത്തലുകൾക്കും ആധാരമാകുന്ന പ്രമാണങ്ങൾ ഉണ്ടാക്കുന്നതും മനുഷ്യരാണ്. വികാര വിചാരങ്ങളുള്ള പണ്ഡിതരുണ്ടാക്കിയ മാനദണ്ഡങ്ങളാണ് വികാര വിചാരങ്ങളുള്ളവർ ഉപയോഗിച്ച് വിലയിരുത്തുന്നത്. അവരുടെ മനസ്സിൽ നിലനിൽക്കുന്നതോ പിന്നീടുണ്ടായതോ ആയ എല്ലാ വാസനകളും വിലയിരുത്തലിനെ സ്വാധീനിക്കുന്നുണ്ടാകും. കേട്ടതും കണ്ടതും ചർച്ച ചെയ്തതും ചിന്തിച്ചതുമെല്ലാം വിലയിരുത്തുന്നവരെയും സ്വാധീനിക്കുന്നുമുണ്ടാകും. മറ്റൊർത്ഥത്തിൽ കേട്ടതും കേൾപ്പിച്ചതും, കണ്ടതും കാണിപ്പിച്ചതും, ചർച്ച ചെയ്തതും ചെയ്യിപ്പിച്ചതും, ചിന്തിച്ചതും ചിന്തിപ്പിച്ചതുമെല്ലാം എല്ലാവരേയും പ്രത്യക്ഷമായും പരോക്ഷമായും സ്വാധീനിക്കുന്നു. മനുഷ്യ മനസ്സുകളിലേക്ക് പ്രവഹിക്കുന്ന ജ്ഞാനേന്ദ്രിയ സന്ദേശങ്ങളാണ് മനുഷ്യന് സ്ഥലകാല വ്യക്തി ബോധമുണ്ടാക്കുന്നതും ഇല്ലാതാക്കുന്നതും.

പല പല സന്ദേശങ്ങളും ദൃശ്യങ്ങളുമാണ് മനസ്സിൽ നിന്നുദയം ചെയ്യുന്ന ചിന്തകൾക്കാധാരം. ആ ചിന്തകളാണ് കർമ്മങ്ങൾക്കാധാരം. കർമ്മങ്ങളെല്ലാം കർമ്മേന്ദ്രിയങ്ങളുടെ പ്രവർത്തനങ്ങളാണ്. കർമ്മേന്ദ്രിയങ്ങളും, ജ്ഞാനേന്ദ്രിയങ്ങളും ഒരു രാഷ്ട്രീയ നേതാവിലും അദ്ധ്യാപകനിലും, ചെത്തു തൊഴിലാളിയിലും, മുക്കുവനിലും, വഴിപോക്കനിലും ഒരു ശാസ്ത്രജ്ഞനിലും, പ്രോജക്റ്റ് ലീഡറിലും, ഡയറക്ടറിലും ഒരേ പോലെയാണ്. ഇവരിലെല്ലാം കാമവുമുണ്ട് ക്രോധവുമുണ്ടെന്ന് ഗീത പറയുന്നു. ഈ രണ്ടു കാമ-ക്രോധ ശത്രുക്കൾ മേൽ വിവരിച്ച എല്ലാവരുടേയും മനസ്സിനേയും ബുദ്ധിയേയും വിവേകത്തേയും കീഴടക്കുന്നു. ഈ കീഴടക്കലിന് ശാസ്ത്രജ്ഞനും അദ്ധ്യാപകനും വിധേയരാണ്. ഏതൊരു വ്യക്തിയിലും പ്രത്യക്ഷമായോ പരോക്ഷമായോ നിലനിൽക്കുന്ന ആഗ്രഹവും, അത്യാഗ്രഹവും പ്രോജ്ജ്വലിപ്പിച്ച് ആ അഗ്നിയിലേക്ക് ആവശ്യമുള്ളത് സമർപ്പിച്ച് അയാളുടെ ആഗ്രഹം പൂർത്തിയാക്കിയാൽ സമർപ്പിക്കുന്നവന്റെ ആവശ്യപൂർത്തീകരണം നടക്കും. അതിലൂടെയാണ് ഗീതയിലെ 'പരസ്പരം സഹായിച്ച്' പരമമായ ശ്രേയസ്സിനെ കൈവരിക്കുക എന്ന വരിയും വ്യാഖ്യാനിക്കേണ്ടത്.

ഇതേ ആഗ്രഹങ്ങൾ പോലെ ഗീത പറയുന്നു... കാമ ഏഷ ക്രോധ ഏഷ..... ക്രോധം, വാശി, പക, ദേഷ്യം, ...... എല്ലാവരിലുമുണ്ട്. അതിനെ ജ്വലിപ്പിച്ച് അതെല്ലാം തീർക്കാൻ സഹായിച്ചവനെയും അവർ ഓർമ്മിച്ച് തിരിച്ച് സഹായിക്കും. ഇതാണ് ചില സ്ഥലങ്ങളിലെങ്കിലും കാണുന്നത്. ഇതിനെല്ലാം സത്യാന്വേഷിയായ ശാസ്ത്രജ്ഞൻ നിന്നുകൊടുക്കരുതെന്ന് ഉപദേശിക്കാൻ പാകത്തിന് ധർമ്മബോധമുള്ള ശാസ്ത്രജ്ഞന്മാർ ആവശ്യത്തിനിന്നില്ല. ധർമ്മബോധമുള്ള ചിലർ ഒതുങ്ങിക്കൂടി കഴിയുന്നു. അൽപം ധർമ്മബോധമുണ്ടെന്ന് പലരും ധരിച്ചുവെച്ചിട്ടുള്ളവരും സ്വാർത്ഥതക്ക് അടിമപ്പെടുന്നു. അവരിൽ ചില ശാസ്ത്രജ്ഞന്മാരെങ്കിലും റിട്ടയർമെന്റിനുശേഷം ലഭിക്കുന്ന അഡ്വൈസർ പോസ്റ്റിനും കൺസൾട്ടന്റ് പോസ്റ്റിനും വേണ്ടി ഉറ്റുനോക്കിക്കാത്തിരിക്കുന്നു. നാൽപതിനായിരം രൂപ വെറുതേയിരുന്നുണ്ടാക്കാൻ ഈ പോസ്റ്റിനു തുല്യം മറ്റൊന്നുമില്ല.

മുകളിലുള്ളവരുടേയും ഡയറക്ടർമാരുടേയും ഏതു തെറ്റുകളും അധർമ്മങ്ങളും ചൂണ്ടിക്കാണിക്കാൻ ധർമ്മബോധമുള്ള മറ്റു ശാസ്ത്രജ്ഞന്മാർ മുമ്പോട്ടു വരാതിരിക്കാനും കാരണമിതാണ്. പ്രൊമോഷൻ, മറ്റു സൗകര്യങ്ങൾ, പല കമ്മിറ്റികളിലും അംഗത്വം, റിട്ടയറായാൽ ലഭിക്കുന്ന മേൽപറഞ്ഞ ആനുകൂല്യങ്ങൾ ഇവയെല്ലാം നഷ്ടപ്പെടാതിരിക്കണമെങ്കിൽ 'മൗനം ശാസ്ത്രജ്ഞനു ഭൂഷണം.' നാളെ ലഭിക്കാൻ

സാധ്യതയുള്ള വലുത് ഇന്ന് പ്രയോഗിക്കുന്ന ചെറുതുകൊണ്ട് ഒരിക്കൽ നഷ്ടപ്പെട്ടാൽ പിന്നീടത് ദുഃഖത്തിനു കാരണമാകുമെന്നവർക്കറിയാം. അതുകൊണ്ട് ശാസ്ത്രമണ്ഡലത്തിൽ ധർമ്മം അധർമ്മത്തിന്റെ മുമ്പിൽ കണ്ണടക്കുന്നു. കണ്ടില്ല കേട്ടില്ല എന്നു നടിക്കുന്നതിന്റെ സുഖം അവർക്കനുഭവിക്കാൻ സാധിക്കുന്നു. അതുകൊണ്ട് ശാസ്ത്രമണ്ഡലത്തിൽ ധർമ്മയുദ്ധവുമില്ല. പോരാളികളുമില്ല.!

**സ്ത്രീത്വത്തിന്റെ സ്വാധീന വലയം**

ഭാരതത്തിൽ രണ്ടിതിഹാസങ്ങൾ രചിക്കപ്പെട്ടതും സ്ത്രീകൾ കാരണമാണ്. അതുകൊണ്ടു തന്നെ ഗവേഷണങ്ങളുടെ വിവിധ മണ്ഡലങ്ങളിലെ സംഭാവനകൾ വിലയിരുത്തുമ്പോൾ സ്ത്രീകൾക്ക് അവരുടെ തനിമ തന്നെ അനുഗ്രഹമായിത്തീരാറുണ്ട്. അതിന്റെ സ്വാധീന വലയത്തിൽപ്പെടുന്നവരാണധികവും. സ്ത്രീയുടെ മുഖലക്ഷണത്തോട് ചേർന്നു നിൽക്കുന്ന മഹത്തായ അനുഗ്രഹമെന്നത് ചടുലമായി മന്ദസ്മിതത്തോടെ സംസാരിക്കാനുള്ള കഴിവുകൂടിയാണ്. പുരുഷാധിപത്യമുള്ള ശാസ്ത്രമണ്ഡലത്തിൽ ധർമ്മബോധവും മൂല്യങ്ങളും തകരാതെ അതു നിലനിർത്തിക്കൊണ്ടുതന്നെ സ്ത്രീ ശാസ്ത്രജ്ഞകൾക്ക് ഇതൊക്കെയൊരനുഗ്രഹമാക്കി മാറ്റാവുന്നതാണ്. ധർമ്മബോധവും, മൂല്യങ്ങളും, ചാരിത്ര്യവും വിസ്മരിച്ചുകൊണ്ടും ഉയരാനും വളരാനും ശ്രമിക്കുന്നവരും കുറവല്ല.

ഞാൻ പ്രവർത്തിച്ചിരുന്ന ഒരു ലാബറട്ടറിയിൽ ഒരു സയിന്റിസ്റ്റ് (അല്ല പല സയിന്റിസ്റ്റുമാരും) അസാമാന്യ സൗന്ദര്യമുള്ള ഒരു പെൺകുട്ടിയോട് പറഞ്ഞവരി ഇന്നും പലരുടേയും മനസ്സിലുണ്ട്. "നീയെന്റെ കീഴിൽ പിഎച്.ഡി.ക്ക് രജിസ്റ്റർ ചെയ്താൽ എല്ലാ കാര്യങ്ങളും ഞാൻ നോക്കിക്കൊള്ളാം. റിസർച്ചും, പ്രബന്ധരചനയും, തീസിസുമെല്ലാം തയ്യാറാക്കുന്നതിൽ ഒരു പ്രശ്നവുമുണ്ടാകില്ല." ഇതിന്റെയർത്ഥവും ആന്തരീകാർത്ഥവും വ്യക്തമാണ്. മറ്റൊരു ലാബറട്ടറിയിൽ, വിവാഹിതനും രണ്ടു കുട്ടികളുടെ പിതാവുമായ ശാസ്ത്രജ്ഞനും എല്ലാ അതിരുകളും ലംഘിച്ചുകൊണ്ട് ഒരു സ്ത്രീക്ക് നിയമനം നൽകുകയും, തുടർച്ചയായി പ്രമോഷൻ നൽകുകയും കൊടുത്ത ആനുകൂല്യങ്ങൾ 'വേണ്ടവിധത്തിൽ' തിരിച്ചു സ്വീകരിക്കുകയും ചെയ്തിരുന്നു. ശാസ്ത്രജ്ഞരുടെ ലോകത്തിലും മറ്റേതു മണ്ഡലവും പോലെ സ്ത്രീ സ്വാധീനമുണ്ട്. അതിന്റെ സ്വാധീനവലയത്തിന് അതിർത്തികളില്ല. എന്തും കൊടുക്കാനും എടുക്കാനും കഴിവുള്ളവരുമുണ്ട്. ചില പ്രത്യേക അവസരങ്ങളിൽ പറഞ്ഞു കേൾക്കാറുണ്ട് സ്ത്രീജന്മം ശാസ്ത്രജ്ഞകൾക്ക് പുണ്യജന്മമാണെന്ന്. ഈ വരികൾ ചിലർക്കേ ബാധകമാകൂ എന്ന്

പ്രത്യേകം സ്മരിക്കുമല്ലോ! പിഎച്. ഡി യും പ്രൊമോഷനും ലഭിക്കാനും തന്റെ കൂടെ വിദേശ സെമിനാറിന് നിർബന്ധമായും വരണമെന്ന് സ്ത്രീകളോട് പറയുന്ന ശാസ്ത്രജ്ഞന്മാരുമുണ്ട്....! സ്ത്രീവിഷയം ശാസ്ത്രമണ്ഡലത്തിലെ പുരുഷന്മാരെ എത്രത്തോളം സ്വാധീനിക്കുന്നു എന്ന് കൂടുതൽ ആഴത്തിലിറങ്ങി വിവരിക്കുന്നത് ഇത്തരത്തിലുള്ള ഒരു പുസ്തകത്തിന് ചിലപ്പോൾ മൂല്യച്യുതിക്കു കാരണമാകും.

എന്റെ പിഎച്ച്.ഡി. ഗൈഡായിരുന്ന (ഹൈദരാബാദ് ആർ ആർ എല്ലിലെ) ഡോ. ലക്ഷ്മീനാരായണ പറയാറുണ്ട്: "ഔദ്യോഗിക ചർച്ചകൾക്കായി എപ്പോഴെല്ലാം സ്ത്രീകൾ എന്റെ മുറിയിലേക്കു വരുന്നുവോ അപ്പോഴെല്ലാം ഞാൻ എന്റെ മുറിയുടെ വാതിൽ മലർക്കെ തുറന്നിടണമെന്ന് നിർബന്ധിക്കാറുണ്ട്. അവർ ചിരിച്ചുകൊണ്ട് എന്നോടു സംസാരിച്ചാലും എനിക്കു ഭയമാണ്. ഒറ്റക്ക് ഒരു സ്ത്രീയും, എന്റെ മുറിയിൽ ചർച്ചക്കായി വരരുതെന്നു ഞാൻ നിർബന്ധിക്കാറുണ്ട്. ഒന്നുകിൽ മറ്റൊരു സ്ത്രീയുമായി വരുക, അല്ലെങ്കിൽ പ്രോജക്റ്റ് ലീഡറുമായി വന്ന് ചർച്ച് ചെയ്യേണ്ടതായ വിഷയങ്ങൾ ചർച്ച ചെയ്യുക."

ആ വരിയുടെ അർത്ഥവും സന്ദേശവും ഉൾക്കൊണ്ടു കൊണ്ട് പ്രവർത്തിക്കുന്ന ശാസ്ത്രജ്ഞന്മാരും ധാരാളമുണ്ട്. അവരാണ് ശാസ്ത്രമണ്ഡലത്തിൽ ഭൂരിഭാഗവും. ആയിരം പേരുള്ള സ്ഥാപനത്തിന് ചീത്തപ്പേരുണ്ടാക്കുന്നത് അരപ്പേരാണ്. ശാസ്ത്രമണ്ഡലത്തിലെ ഈ വികൃതിമായ ലോകമറിയാറില്ല. അറിഞ്ഞാൽ പോലും അവരതു വിശ്വസിക്കില്ല. അതൊരനുഗ്രഹമാണ്. കാരണം പവിത്രമായ മണ്ഡലത്തെ പവിത്രമാണെന്നു തന്നെ ധരിപ്പിക്കലല്ലേ അഭികാമ്യം. ആ ധാരണ നിലനിർത്തലും നല്ലതാണ്. പക്ഷേ മധ്യനിലയിലുള്ള നൂറു ശാസ്ത്രജ്ഞന്മാർ ഇത്തരത്തിലുള്ള തെറ്റുകൾ ചെയ്താൽ ശാസ്ത്രമണ്ഡലം വിറക്കില്ല. മുകളിലുള്ള ഒരുവൻ ചെയ്താൽ ശാസ്ത്രലോകം വിറങ്ങലിക്കും. സത്യമല്ലേ അത്....!

എല്ലാ ഗവേഷണശാലകളിലും എല്ലായിപ്പോഴും സ്ത്രീസംബന്ധമായ കാര്യങ്ങൾ സ്വാധീനിക്കുന്നു എന്നല്ല അറിയിക്കാനാഗ്രഹിച്ചത്. മറ്റേതൊരു വിഷയം മനുഷ്യമനസ്സിനെ സ്വാധീനിക്കുന്നതുപോലെയോ അതിനേക്കാൾ കഠിനമായോ സ്ത്രീവിഷയങ്ങൾ ശാസ്ത്രഗവേഷകനേയും സ്വാധീനിക്കാം. ഭാരതത്തിലെ അതിപ്രശസ്ഥമായ ലാബറട്ടറിയിലെ ഒരു പ്രസിദ്ധ ശാസ്ത്രജ്ഞനും കഴിവുറ്റ ഡയറക്ടറുമായ വ്യക്തി ഏറ്റെടുത്ത മണ്ഡലങ്ങളെല്ലാം പ്രശോഭിതമാക്കിയ ആളാണ്. അദ്ദേഹം ഏതെല്ലാം ലാബറട്ടറികളുടെ ഡയറക്ടറായിരുന്നിട്ടുണ്ടോ

അവിടെയെല്ലാം അദ്ദേഹത്തിന്റെ വാക്ചാതുരി, പ്രവൃത്തികൾ, ചടുലമായ ഗാംഭീര്യമുള്ള നടത്തം, പെരുമാറ്റം തീരുമാനമെടുക്കാനും നടപ്പിലാക്കാനുമുള്ള കഴിവ് ഇവയെല്ലാം ശ്രദ്ധേയമായിരുന്നു. അതേ സമയത്ത് സ്ത്രീവിഷയ കാര്യങ്ങളിൽ അദ്ദേഹത്തിന്റെ ഓരോ ദിവസത്തേയും പെരുമാറ്റം കളങ്കപൂരിതമായിരുന്നു. ഇത്തരത്തിലുള്ള കുറച്ചെങ്കിലും ഉദാഹരണങ്ങൾ ഭാരതത്തിൽ ചൂണ്ടിക്കാണിക്കാനുണ്ടാകും. വിദേശരാജ്യങ്ങളിലെ ഗവേഷണമണ്ഡലങ്ങളിൽ സ്ത്രീസംബന്ധമായ എന്തെങ്കിലും പ്രശ്നങ്ങളുണ്ടായാൽ അത് അമേരിക്കൻ പ്രസിഡന്റായിരുന്ന ക്ളിന്റനെ ബാധിച്ചതു പോലെ തന്നെ ഏതു മണ്ഡലത്തിലുള്ളവനേയും ബാധിക്കും. അതിൽ സ്ഥാനമാനങ്ങളൊന്നും പ്രശ്നമാകാറില്ല. ശാസ്ത്രജ്ഞന്മാർക്കും അദ്ധ്യാപകർക്കും ഇപ്രകാരമുള്ള വ്യവഹാരമുണ്ടെങ്കിൽ അത് അവരുടെ ഔദ്യോഗികവും വ്യക്തിപരവുമായ ജീവിതത്തേയും ബാധിക്കും. ഭാരതത്തിലുണ്ടാകാൻ സാദ്ധ്യതയുള്ളതിനേക്കാൾ ഭയാനകമായതായിരിക്കും, അവിടെയുണ്ടാകാറുള്ള പരിണതഫലങ്ങൾ. ഏതു തരത്തിലുള്ള ശാസ്ത്രനേട്ടങ്ങളെ വിലയിരുത്തുമ്പോഴും മുകളിലുള്ളവരെ സ്വാധീനിക്കുന്ന പല ഘടകങ്ങളിൽ ഒന്ന് ഇതായിരിക്കും. പ്രോജക്റ്റുകൾ അംഗീകരിക്കാനും, നല്ല വിലയിരുത്തലിനും, അഭിനന്ദനങ്ങൾക്കും, പ്രൊമോഷനും ഇത് ബാധകമായേക്കാം.

**ഭാഷാപ്രയോഗത്തിന്റെ മനോഹാരിത**

ശാസ്ത്ര ഗവേഷണങ്ങളേയും ഗവേഷണഫലങ്ങളേയും വിലയിരുത്തുന്ന വേളയിൽ യാഥാർത്ഥ്യത്തെ ഏറ്റവുമധികം (ദു) സ്വാധീനിക്കുന്നത് അതവതരിപ്പിക്കുന്നതിന്റെ രീതി, ഭാഷാപ്രയോഗം, വ്യക്തത, മുഖഭാവം, ആത്മവിശ്വാസപ്രകടനം, പ്രദർശനം, അവകാശവാദവും ... എന്നീ പ്രകാരമുള്ള ഘടകങ്ങളാണ്.

**ആൽക്കഹോൾ നിർമ്മാണ കഥ**

ഒരു സയിന്റിസ്റ്റ്, ലാബറട്ടറിയിൽ ആൽക്കഹോൾ ഉണ്ടാക്കുന്ന ഗവേഷണം നടത്തിയിരുന്നു. വളരെ സീനിയറായ ഗവേഷകനാണദ്ദേഹം. വർഷങ്ങളോളം നടത്തിയ ഗവേഷണങ്ങളുടെ ഫലം അദ്ദേഹം വിവരിക്കുന്നതു കേട്ടാൽ ഏതൊരു വ്യക്തിയും അന്തംവിട്ടിരുന്നു പോകും. നാവിൽ ഇംഗ്ലീഷ് തത്തിക്കളിക്കുന്നതു കേൾക്കാൻ രസമാണ്. ആൽക്കഹോൾ ഉണ്ടാക്കിയതും കാണിച്ചുതരുമായിരുന്നു. അതുണ്ടാക്കാനുപയോഗിച്ച സംവിധാനം, എ.സി.മുറിയിൽ വെച്ചിരിക്കുന്നതും കാണാം. ഓരോ വിവരണവും ഏതൊരു നിലവാരത്തിലുള്ളവനേയും ഹരം പിടിപ്പിക്കുന്ന വിധത്തിലാണ്. പക്വതയും ജ്ഞാനവും (അവതരണ

ത്തിൽ) വളരെ പ്രകടമാകാറുണ്ട്. സ്നേഹം നിറഞ്ഞ വാക്കുകൾ, പിതൃതുല്യവാത്സല്യം, സഹപ്രവർത്തകരോട്, (പ്രത്യേകിച്ച് പെൺകുട്ടികളോട്) രക്ഷാകർത്താവിന്റെ ബന്ധുത്വം, തത്വശാസ്ത്രപരമായ പദപ്രയോഗങ്ങൾ....! ഈ പെരുമാറ്റങ്ങളെല്ലാം അദ്ദേഹത്തെ അറിയപ്പെടുന്ന ശാസ്ത്രജ്ഞനാക്കി മാറ്റി. വിവിധ ഗവേഷണശാലകളിലും യൂണിവേഴ്സിറ്റികളിലും അറിയപ്പെടുന്ന ഉപദേഷ്ടാവ്, എക്സാമിനർ, ചെയർമാൻ,.... എല്ലാമെല്ലാമായി മാറി. നിരന്തരം യാത്രയും ചെയ്ത് അക്കാഡമിക് ക്ലാസുകൾ, ദേശവിദേശ പര്യടനം അങ്ങിനെ അദ്ദേഹത്തിന് അംഗീകാരം ലഭിച്ചുകൊണ്ടേയിരുന്നു. മറ്റു പ്രശസ്ഥമായ ലാബറട്ടറികളിലെ അഡ്വൈസറി ബോർഡുകളിലും അദ്ദേഹം അനവധി ഉപദേശങ്ങൾ നൽകികൊണ്ടുമിരുന്നു.

ഏതാനും വർഷങ്ങൾ കഴിഞ്ഞപ്പോൾ മൊളാസസ്സിൽ നിന്നും മരച്ചീനി സ്റ്റാർച്ചിൽ നിന്നും വൻതോതിൽ ആൽക്കഹോൾ ഉണ്ടാക്കുന്ന ഗവേഷണ വിവരണത്തിന്റെ കാഠിന്യം അൽപമൊന്നു കുറഞ്ഞ് കോസ്മെറ്റിക്സിനു വേണ്ടിയുള്ള ഹൈക്വാളിറ്റി ആൽക്കഹോളുണ്ടാക്കുന്ന ഗവേഷണത്തിലാണ് 'ശ്രദ്ധിക്കുന്നതെന്ന്' പ്രഖ്യാപിച്ചു. നിലവിലുള്ള സാങ്കേതിക വിദ്യയിൽ എന്തോ ചിലത് ചെയ്തതല്ലാത്ത മറ്റൊരു തരത്തിലുള്ള അർത്ഥവത്തായ ഗവേഷണവും അദ്ദേഹം അന്നുവരെ ചെയ്തിരുന്നില്ല. പിന്നീട് "ഈ ലാബറട്ടറിയിൽ കാര്യമായിട്ടാരും എന്നെ ബഹുമാനിക്കുന്നില്ലെന്നും ഇവിടുന്നു പോകുകയാണെന്നും ധാരാളം അവസരങ്ങൾ പുറത്തുണ്ടെന്നു" പറഞ്ഞു. അവസാനം ലാബറട്ടറിയിൽ നിന്നും പോയി. ദശാബ്ദങ്ങളോളം ഗവേഷണം നടത്തി അസാധാരണമായ സുഖസൗകര്യങ്ങളെല്ലാമനുഭവിച്ച്, അടിക്കടി പ്രൊമോഷനും വാങ്ങി, അക്ഷരാർത്ഥത്തിൽ സുഖിച്ചനുഭവിച്ച വ്യക്തിയായിരുന്നു ആ ശാസ്ത്രജ്ഞൻ. ലാബറട്ടറിയിലെ മിക്കവാറും എല്ലാ ശാസ്ത്രജ്ഞന്മാർക്കും വ്യക്തമായി അറിയാവുന്ന വാചകക്കസർത്തിലൂടെ, അയാൾ മുകളിലുള്ള പിടിപാടുകൊണ്ട്, ഗവേഷണങ്ങളിലൂടെ ഒരു ലിറ്റർ ആൽക്കഹോളുപോലുമുണ്ടാക്കാതെ ട്രാൻസ്ഫർ വാങ്ങിപ്പോയി. ഇപ്പോഴും ശാസ്ത്രജ്ഞനായി വിലസുന്നതിനായി വാചകക്കസർത്തിന്റെ മഹത്വം തന്നെ പ്രയോഗിക്കുന്നു.

**വ്യാജപ്രമാണങ്ങളുണ്ടാക്കുന്ന ശാസ്ത്രലോകം**

ഇതിനിടക്കുതന്നെ ആ ശാസ്ത്രജ്ഞൻ ജന്മനാലുള്ള സ്വഭാവത്തിന്റെ പ്രദർശനം പോലെ ഇല്ലാത്ത അനവധി നേട്ടങ്ങൾ ആളും തരവും നോക്കി പലരോടും അവകാശവാദം പോലെ ഉന്നയിച്ചു കൊണ്ടേയിരിക്കുന്നു. ഭാരതത്തിലെമ്പാടും നിലനിന്നിരുന്ന (പണ്ടുമുതൽക്കേ

ഉണ്ടായിരുന്ന) ഫെർമെന്റേഷൻ ടെക്നോളജി വികസിപ്പിച്ചതും, നവീകരിച്ചതും, പ്രചരിപ്പിച്ചതുമെല്ലാം ഇദ്ദേഹമാണെന്ന് പറഞ്ഞു നടന്നത് വിശ്വസിക്കാൻ ആദ്യകാലങ്ങളിൽ ധാരാളം വ്യക്തികളുണ്ടായിരുന്നു. അതിനുകാരണം  വാഗ് വിലാസം തന്നെ. പതിനായിരം ലിറ്റർ ഉൽപാദനശേഷി പന്തീരായിരമാക്കിയെന്നും, ഇത്രയും സങ്കീർണമായ പ്രശ്നങ്ങളെല്ലാം അതിജീവിച്ച് ഈ നേട്ടമുണ്ടാക്കിയത് ഭാരതത്തിലാദ്യമായിട്ടാണെന്നും പറഞ്ഞു നടന്നു. കാലം കുറേക്കഴിഞ്ഞാണെങ്കിലും കൂടെയുള്ളവർക്കും മനസ്സിലായി വാചകമടിക്കാരന്റെ പ്രാർത്ഥന. "your ignorance is my bliss" ഉണ്ടാക്കാത്തത് പലതും ഉണ്ടാക്കിയെന്നും, ഉണ്ടാക്കിക്കൊണ്ടിരിക്കുന്നുവെന്നും, ഉണ്ടാക്കാൻ പോകുന്നുവെന്നും പറഞ്ഞും പ്രദർശിപ്പിച്ചും ഉയരങ്ങളിലേക്ക് പറക്കുന്ന ശാസ്ത്രജ്ഞന്മാർ ഇന്നത്തെ ചില രാഷ്ട്രീയക്കാരെ പോലെ തന്നെയെന്ന് അറിയണം. ചിലപ്പോൾ ചില ഉൽപ്പന്നങ്ങളെല്ലാം കാണിച്ച് ഇതെല്ലാം ഇവിടെ ഉണ്ടാക്കിയതാണെന്നും, ഇതേപോലെയുള്ളത്, ഇതിനേക്കാൾ നല്ലത്, ഇത്, ഞാൻ/ഞങ്ങൾ ഉണ്ടാക്കിയതാണെന്നു പറയുമ്പോഴും മേൽ വിവരിച്ച പദങ്ങളെല്ലാം ഒരേ സാധനത്തിനുവേണ്ടിത്തന്നെ പല രീതിയിലും ഭാവത്തിലും പലരോടും പ്രയോഗിക്കുകയാണെന്ന് അറിയുമ്പോൾ പലരും അന്തംവിട്ടുപോകും. ചിലർ അത്ഭുതപ്പെട്ടുപോകും. മുമ്പിൽ, ശ്രോതാവായി നിൽക്കുന്ന വ്യക്തിയുടെ അറിവിന്റെ നിലവാരമനുസരിച്ചാണ് വാചകക്കസർത്തിനുപയോഗിക്കുന്ന വാക്കുകളുടെ പ്രയോഗ രീതി. ഇതിന്റെയെല്ലാം വിജ്ഞാനമൂല്യം നിർണ്ണയിക്കുന്ന വ്യക്തികൾ അറിവുള്ളവരാണെങ്കിൽ പകൽ വെളിച്ചം പോലെ സത്യം പുറത്തുവരും അല്ലെങ്കിൽ ആ ഗവേഷകൻ ഉയർന്നുയർന്ന് പറക്കും.

**ഇറക്കുമതി ചെയ്യുന്ന സാങ്കേതികവിദ്യകളും വാചകക്കസർത്തും**

ലോകത്തിലെവിടെയുമുള്ള സാങ്കേതിക വിദ്യ വികസിപ്പിക്കുന്നതിലും രണ്ടുതരം ഗവേഷണങ്ങൾ നടത്താറുണ്ട്. ഒന്ന് നിലവിലുള്ള സാങ്കേതിക വിദ്യ ഇറക്കുമതി ചെയ്യുന്നതിനു പകരം ഇന്നാട്ടിൽ തന്നെ അതു വികസിപ്പിച്ചെടുക്കുക. അതു വികസിപ്പിച്ചെടുക്കുന്നതിൽ പല അഭിപ്രായങ്ങളുമുണ്ടാകാം. ഈ സാങ്കേതിക വിദ്യ ഇന്നു ലഭ്യമായതുകൊണ്ട് അതിൽ ഗവേഷണം നടത്തി പണവും, ഊർജ്ജവും, സമയവും ചിലവഴിക്കേണ്ടതില്ലാ എന്ന അഭിപ്രായമുണ്ടാകാം. ആവശ്യക്കാരായ വ്യവസായികൾക്കും ഉൽപാദകർക്കും ചെറിയ ചിലവിൽ അതേ സാങ്കേതിക വിദ്യ turn key basis ൽ ഇറക്കുമതി ചെയ്യുന്നതായിരിക്കും ഉത്തമം എന്നു വിലയിരുത്തുന്നവരുണ്ടാകാം. അവർക്കാണ് Advisory committee യിൽ മുൻതൂക്കമെങ്കിൽ അങ്ങിനെയൊരു ഗവേ

ഷണം ആരംഭിക്കാനുള്ള അനുമതി ലഭിക്കില്ല. അതുകൊണ്ട് അങ്ങിനെയുള്ളവർ കമ്മിറ്റിയിലുണ്ടെങ്കിൽ അവരെ കൂടി മുമ്പിൽ കണ്ടുകൊണ്ടു വേണം പ്രോജക്റ്റിലെ 'വാചക പ്രയോഗം' നടത്താൻ. അതിപ്രകാരമായാൽ എളുപ്പത്തിൽ പ്രോജക്റ്റുകൾ അംഗീകരിക്കപ്പെടും, കാര്യം നടക്കും. "ലോകത്തുള്ള സാങ്കേതിക വിദ്യക്ക് ഇന്ന ഇന്ന കുറവുകളുണ്ട്, അതിന്റെ ഗുണനിലവാരം കുറവാണ്, അതിന് ചിലവ് കൂടുതലാണ്, അത് ഭാരതത്തിലെ കാലാവസ്ഥക്ക് പറ്റിയതല്ല. അതിൽ നിന്നുണ്ടാകുന്ന അന്തരീക്ഷമലിനീകരണം ഭയങ്കരമാണ്. എന്നൊക്കെ വിവരിക്കണം. ഇവിടെ ചെയ്യുവാൻ പോകുന്ന ഗവേഷണത്തിന് എന്തെല്ലാം മഹത്വമുണ്ടായിരിക്കുമെന്ന് അക്കമിട്ട് പ്രത്യേക ഭാഷാപ്രയോഗത്തിലൂടെ വിവരിക്കാൻ സാധിക്കണം. വസ്തുതകളേക്കാൾ പ്രാധാന്യം, നിരത്താനായിട്ടുള്ള മഹത്വം എത്രയെണ്ണമുണ്ടെന്നതാണ്. എപ്പോഴും ഇവരുടെ പ്രാർത്ഥന ഇതെല്ലാം പരിശോധിക്കാനായി വരുന്നവരുടെ Ignorance is my blessing എന്നായിരിക്കണം. പലരും ചെയ്ത പ്രോജക്റ്റാണെങ്കിലും വീണ്ടും അതൊക്കെ സാധിക്കുമെന്നത് വസ്തുതയാണ്. ഇത് അസാദ്ധ്യമാക്കണമെങ്കിൽ മുകളിലുള്ളവർ അറിവും ധർമ്മബോധവുമുള്ളവരും, കോക്കസ്സില്ലാത്തവരുമായിരിക്കണം.

**'സാധിക്കാത്തതുണ്ടാക്കലും' ഗവേഷണം**

ഒരു ചെറിയ ലാബറട്ടറിയിൽ ബഹിരാകാശത്തേക്ക് വിക്ഷേപിക്കുന്ന റോക്കറ്റുകൾക്കുപയോഗിക്കാവുന്ന ഘർഷണതാപപ്രതിരോധദ്രവ്യം ഉണ്ടാക്കുന്ന വിദ്യ വികസിപ്പിക്കുന്നു എന്നു പറഞ്ഞ് അവകാശവാദമുന്നയിച്ചിരുന്നു. റോക്കറ്റുകൾ വിക്ഷേപിക്കുമ്പോൾ വായുമണ്ഡലവുമായി ഘർഷണമുണ്ടായി ഉയർന്ന താപമുണ്ടാകുന്നു. ആ താപത്തെ പ്രതിരോധിക്കാൻ ഉള്ള ദ്രവ്യമുണ്ടാക്കുന്ന സാങ്കേതിക വിദ്യയിൽ ലോകശാസ്ത്രരംഗം അത്യധികം മുമ്പോട്ടുപോയിക്കഴിഞ്ഞിട്ടുമുണ്ട്. അതുതന്നെയാണ് സ്പേസ് ഷട്ടിലിന്റെ തുടർച്ചയായ ബഹിരാകാശപ്പറക്കലിനുപയോഗിക്കുന്നത്. ഇതുതന്നെ അതിസങ്കീർണ്ണമായ താപപ്രതിരോധ വസ്തു ലഭ്യമാണെന്നതിന് തെളിവുമാണ്. ഒരു ചെറിയ ലാബറട്ടറിയിൽ, ഒരു സുപ്രഭാതത്തിൽ, റോക്കറ്റിനുവേണ്ടി താപപ്രതിരോധ ശക്തിയുള്ള ദ്രവ്യമുണ്ടാക്കാനുള്ള വിദ്യ കണ്ടുപിടിച്ചു എന്ന് അവകാശവാദമുന്നയിച്ചിരുന്നു. ഇത്തരത്തിലുള്ള ദ്രവ്യങ്ങളുണ്ടാക്കി/ ഉണ്ടാക്കുന്നു/ഉണ്ടാക്കാൻ പോകുന്നു/ ഉണ്ടാക്കി കൊണ്ടിരിക്കുകയാണെന്നെല്ലാം പറയുമ്പോൾ അതു വിശ്വസിക്കുന്നതിന് മുമ്പ് ശ്രദ്ധിക്കേണ്ടതായ വസ്തുതകൾ ധാരാളമുണ്ട്. ഇങ്ങിനെയൊരു അവകാശവാദമുന്നയിക്കുന്നവനും അത് കേൾക്കുന്നവനും വിവരിക്കുന്നവനും,

ആ അവകാശവാദത്തെ വിലയിരുത്തുന്നവനും അറിഞ്ഞിരിക്കേണ്ടത് ഈ ദ്രവ്യം ഒരു പ്രാവശ്യമെങ്കിലും റോക്കറ്റിലുപയോഗിക്കാനുള്ള പരീക്ഷണത്തിന് ഈ ലാബറട്ടറിയിൽ സൗകര്യമുണ്ടോയെന്നതാണ്.

എത്രയോ സങ്കീർണമായ ഈ സാങ്കേതിക ദ്രവ്യത്തിന്റെ നിർമ്മാണ ഉപയോഗത്തെക്കുറിച്ച് അവകാശവാദമുന്നയിച്ചവരോട് ആരും ഒന്നും ചോദിച്ചുമില്ല, സത്യാവസ്ഥയെക്കുറിച്ച് അന്വേഷിച്ചുമില്ല. ഏതു തരത്തിലുള്ള ചോദ്യങ്ങൾ ഇതുമായി ബന്ധപ്പെട്ടു ചോദിച്ചാലും ലഭിച്ചിരുന്ന മറുപടി ബഹിരാകാശവകുപ്പുമായി സഹകരിച്ചും, ചർച്ച ചെയ്തും കൊണ്ടിരിക്കുന്നു എന്നാണ്. ഇതേ പോലെയുള്ള അവാസ്തവങ്ങൾ പറഞ്ഞും തെറ്റിദ്ധരിപ്പിച്ചും മുമ്പോട്ടു പോകാൻ ശ്രമിക്കുന്നവർ ഇന്നു ഭാരത ശാസ്ത്രമണ്ഡലത്തിൽ ധാരാളമുണ്ട്.

**ചെറിയ ഗവേഷണങ്ങളും വലിയ ലാബറട്ടറികളും**

വളരെ സാധാരണമെന്നു തോന്നുന്ന ഗവേഷണങ്ങൾ നടക്കുന്ന ലാബറട്ടറികളുണ്ട്. അവയിൽ പലതും സമൂഹത്തിന് പ്രയോജനപ്പെടുന്ന ഗവേഷണഫലങ്ങളാണ്. വലിയ ചിലവൊന്നുമില്ലാതെ അത്തരം ഗവേഷണങ്ങൾ നടത്തി സാങ്കേതിക വിദ്യ വ്യവസായങ്ങൾക്ക് ലഭ്യമാക്കാറുണ്ട്. അതേ ചെറിയ വിദ്യകൾ ചില ഡയറക്ടർമാർ കൊട്ടിഘോഷിച്ച് വിളംബരം ചെയ്യാറുമുണ്ട്. വലിയ പരസ്യങ്ങൾ നൽകി പ്രദർശിപ്പിക്കാറുണ്ട്. പാലടപ്പായസത്തിനുള്ള അടയും സേമിയനിർമ്മാണവും, റവയുണ്ടാക്കലും, അതിർത്തിരക്ഷാഭടന്മാർക്ക് ഭക്ഷണ പദാർത്ഥങ്ങൾ പ്രത്യേകമായി പായ്ക്കുചെയ്യലും അതിനു വേണ്ടുന്ന പാക്കറ്റുകൾ വികസിപ്പിക്കലും, അതുപോലുള്ള അനേകം വസ്തുക്കൾ നൂതനമാർഗത്തിലൂടെ കണ്ടുപിടിച്ച് വികസിപ്പിച്ച് വിപണിയിലിറക്കലും നടക്കുന്നു. പലതരത്തിലുള്ള ഇലകളും, പാളകളുമെല്ലാം പ്ലേറ്റുകൾ പോലെ ആക്കുന്നതും അത് ചെറിയ ഭക്ഷണശാലകൾക്ക് പ്രയോജപ്പെടുത്താവുന്ന വിധത്തിൽ വികസിപ്പിച്ചതുമെല്ലാം കേന്ദ്രഗവൺമെന്റിന്റെ കീഴിലുള്ള ഒരു ഗവേഷണശാലയാണ്. ഇവയെല്ലാം തികച്ചും സാമൂഹിക നന്മക്കുള്ള ഗവേഷണമാക്കി ജനങ്ങളിലെത്തിച്ചിരുന്നു. അവയിലൊന്നും ശാസ്ത്രത്തിന്റെ വലിയ നേട്ടങ്ങളുണ്ടെന്നവകാശപ്പെടാറില്ല. പക്ഷേ ആന്ധ്രയിലും ഒറീസ്സയിലും വെള്ളപ്പൊക്കമുണ്ടായപ്പോൾ അവിടെയെല്ലാം ഇഡ്ഡലി വിതരണം ചെയ്തത് ഒരു ലാബറട്ടറിയിലെ ഡയറക്ടർ പത്ര സമ്മേളനം നടത്തി പറഞ്ഞു "ലോകത്തിലാദ്യമാണ് ഇപ്രകാരം ഇഡ്ഡലി വിതരണ രീതി പ്രയോഗിക്കുന്ന"തെന്ന്. ഭാഗ്യവശാൽ പത്രപ്രതിനിധികളാരും ചോദിച്ചില്ല; "ഇന്ത്യയിലല്ലാതെ ലോകത്തിലെ മറ്റേതെല്ലാം രാജ്യങ്ങളിലാണ് (വെള്ളപ്പൊക്കം വരുമ്പോൾ) ഇഡ്ഡലി

കഴിക്കുന്നവരുള്ളതെന്നും അത് ജനങ്ങൾക്ക് നൽകാറുള്ളതെന്നും. ചെറിയ ഗവേഷണങ്ങളെ ചെറിയതായി തന്നെ കാണുന്നവരുമുണ്ട്. വളരെ വലിയതെന്ന് അനാവശ്യമായ അവകാശവാദമുന്നയിക്കുന്നവരുമുണ്ട്.

**വാഹനത്തിന്റെ ബോഡി നിർമ്മാണഗവേഷണകഥ**

ലോകപ്രശസ്ത വാഹനനിർമ്മാതാക്കൾ പതിറ്റാണ്ടുകൾക്കു മുമ്പ് വികസിപ്പിച്ചെടുത്തതും അതിന്റെ തന്നെ നാലു തലമുറകൾ പിന്നിട്ടതുമായ വസ്തുക്കൾ ലോകമെമ്പാടും (ഭാരതത്തിലും) ഉപയോഗിച്ചു കൊണ്ടിരിക്കുന്നതും അവയുടെ സാങ്കേതികത്വം വ്യക്തമായിട്ടറിയാവുന്നതുമാണ്. എന്നിട്ടും ഒരു സാധാരണ ലാബറട്ടറിയിൽ അതെല്ലാം നിർമ്മിക്കാനുള്ള ഗവേഷണം ആരംഭിക്കുന്നു. പ്രത്യേക ലോഹസങ്കരങ്ങളും അവ സംസ്കരിച്ചെടുക്കാനുള്ള വിദ്യകളുമെല്ലാം ബാലപാഠം മുതൽക്കാരംഭിക്കുകുയം ചെയ്യുന്നു. ഇതേപോലെയുള്ള പ്രൊജക്റ്റുകളിൽ പ്രവർത്തിക്കേണ്ടിവരുമ്പോൾ ഒരു നല്ല ഗവേഷകൻ സ്വയം മുരടിച്ചു പോകും. അതിനു കാരണം, വാഹന നിർമ്മാണ സാങ്കേതിക വിദ്യയുടെ രംഗത്ത് ലോകമെവെടെയെത്തിനിൽക്കുന്നു എന്നറിയാൻ ഒരു സാധാരണ ആട്ടോ മൊബൈൽ എൻജിനീയറിംഗ് വിദ്യാർത്ഥിയോട് ചോദിച്ചാൽ മതിയാകും. ദശാബ്ദങ്ങളോളം വാഹനങ്ങളുടെ പല ഭാഗങ്ങളുമുണ്ടാക്കുന്ന ഗവേഷണങ്ങളിലേർപ്പെട്ടിരിക്കുന്നു എന്നു പറയപ്പെടുന്ന ഗവേഷകർ ഒരു സ്പെയർ പാർട്ടു പോലും ഉണ്ടാക്കിയിട്ടുമില്ലായിരുന്നു, എന്നത് ശാസ്ത്ര വസ്തുത!

ഇന്ന് മാർക്കറ്റിൽ ലഭിക്കുന്ന പല വാഹനങ്ങളുടേയും പല സ്പെയർ പാർട്ടുകളും പഞ്ചാബിൽ സർദാർജിമാർ ഓവർ ബ്രിഡ്ജിന്റെ താഴെയുള്ള പെട്ടികടകളിൽ വെച്ച് വ്യാവസായികാടിസ്ഥാനത്തിലുണ്ടാക്കുകയാണെന്നു പറയാറുണ്ട്. അൽപം അതിശയോക്തിയുണ്ടെങ്കിലും അതിന്റെ നിലവാരത്തിലെങ്കിലും എത്താതെ വൻകിട വാഹനങ്ങൾക്കു വേണ്ടി ഗവേഷണം നടത്തുന്നത് വാചകക്കസർത്തുകളുടെ പുറത്തുകൂടെയുള്ള നീന്തലാണ്. ചന്ദ്രനിൽ പണിയാൻ പോകുന്ന വീടിന് സിമന്റുണ്ടാക്കുകയാണെന്നു ഒരിന്ത്യൻ ലാബറട്ടറിയിലെ ശാസ്ത്രജ്ഞൻ പറഞ്ഞാൽ ചിലപ്പോൾ അതിനെ ചോദ്യം ചെയ്യാനാരുമുണ്ടാകില്ല. ഇത്രയുമെഴുതിയത് ഗവേഷണം എന്ന പ്രക്രിയയുടെ ഫലങ്ങൾ, രീതികൾ, ഉൽപന്നങ്ങൾ, എന്നിവയെല്ലാം നടക്കുന്നതിന്റെ പുറകിലും മുമ്പിലും ഉള്ളിലും പുറത്തുമുള്ള 'അന്ധകാരം' വ്യക്തമാക്കാനാണ്. ഇതെല്ലാം മറ്റേതു മണ്ഡലവും പോലെ ബ്രഹ്മ സത്യം ജഗന്മിഥ്യാ എന്ന മിഥ്യ തന്നെയെന്ന് വിചാരിച്ചാലും മതി. പല വാക്കുകളും, വരി

പേപ്പറിനായി ഉപയോഗിച്ചാലും വിരോധമില്ല. പ്രബന്ധം പ്രസിദ്ധീക രിക്കുന്നതോടെ റഫറൻസ് നമ്പർ ലഭിച്ചാൽ പ്രബന്ധത്തിന്റെ ഉപ യോഗം കഴിഞ്ഞു. പിഎച്ച്.ഡി ലഭിക്കുന്നതോടെ തീസിസിന്റെ ഉപ യോഗവും കഴിഞ്ഞു. പേറ്റന്റു ഫയൽ ചെയ്ത് അതിന്റെ ഫയലിങ് നമ്പർ ലഭിക്കുന്നതോടെ പേറ്റന്റിന്റെ മഹത്വവും തീർന്നു.. ഏതെ ങ്കിലും കമ്പനിക്കാരെടുക്കുന്നു എന്നു പറയുന്നതോടെ ടെക്നോളജി യുടെ പ്രാധാന്യവും തീരുന്നു. (അവരതെടുത്തില്ലെങ്കിലും) ആ ലെവ ലിലെത്തി എന്നു റിപ്പോർട്ടിലെഴുതിയാൽ മതിയാകുമെന്നർത്ഥം. അതെല്ലാം പ്രമോഷനുവേണ്ടി ഉപയോഗിക്കാൻ സാധിക്കണമെന്നു മാത്രം.

**ഇവിടെയും തത്വശാസ്ത്രത്തിന്നൊരു വികലമായ സ്ഥാനം**

ഇതിൽ ഇത്ര വലിയ തെറ്റെന്താണ് എന്നു ചോദിക്കുന്നതിലും ശരി യുണ്ട്. കാരണം എത്രയോ പ്രഗത്ഭരായ പണ്ഡിതരുടെയും ശാസ്ത്ര ജ്ഞന്മാരുടേയും ചിന്തകരുടേയും പ്രബന്ധങ്ങളും, പുസ്തകങ്ങളും, ഇന്നെത്ര പേർ മറച്ചു നോക്കുന്നുണ്ട്. നോബൽ സമ്മാനം ലഭിച്ചവ രുടെ കണ്ടുപിടുത്തങ്ങളും പഠനവിഷയങ്ങളും പ്രബന്ധവും പോലും എത്ര പേർ ഓർമ്മിക്കുന്നു. ലോകോത്തര സാഹിത്യങ്ങളും, ശാസ്ത്ര വസ്തുതകളും, അവയെഴുതിയവരും, ഉണ്ടാക്കിയവരും, ഇന്നെത്രപേരുടെ ഓർമ്മയിലുണ്ട്. വിശ്വപ്രസിദ്ധ സിനിമകളിൽ എത്രയെണ്ണമിന്നുണ്ട്. എത്രയെണ്ണം ഇന്നു ലഭ്യമാക്കാൻ സാധിക്കും.... ചിത്രങ്ങൾ, ലേഖനങ്ങൾ, കലാരൂപങ്ങൾ, സിനിമകൾ, പുസ്തകങ്ങൾ, ചിന്തകൾ, കർമ്മമണ്ഡലങ്ങൾ എന്നിവയെല്ലാം കാലത്തിന്റെയൊഴു ക്കിൽപ്പെട്ടു പോകുമെന്നുറപ്പാണെങ്കിൽ ഈ ശാസ്ത്ര പ്രബന്ധങ്ങളും പേപ്പറുകളും പേറ്റന്റുകളും കൊഴിഞ്ഞു പോകില്ലേ? സാങ്കേതിക വിദ്യ കൾ നൂറുശതമാനവും പെർഫെക്ഷനിലെത്തുന്ന കാലഘട്ടത്തിൽ, 15 അടി X 15 അടി മുറിക്കകത്തിരുന്ന് പതിറ്റാണ്ടുകൾക്ക് മുമ്പ് ആരെങ്കി ലുമുണ്ടാക്കിയ പ്രക്രിയകളും സാധനങ്ങളുമെല്ലാം ഒരിക്കൽ കൂടിയു ണ്ടാക്കി അഥവാ ഉണ്ടാക്കിയെന്നു പറഞ്ഞ് പ്രൊമോഷനു വേണ്ടി മാത്ര മെങ്കിലും ഉപയോഗിച്ചു കൂടെ. എന്നൊരു ചോദ്യത്തിനുത്തരമുണ്ട്.... അതിനു വേണ്ടി മാത്രമേ ഉപയോഗിക്കാവൂ.

**ഒരു മരുന്നിന്റെ ഗവേഷണ കഥ**

ഒരു ദശാബ്ദത്തെ ഗവേഷണം കൊണ്ടാണെന്നു തോന്നുന്നു. ഞാൻ പ്രവർത്തിച്ചിരുന്ന ലാബറട്ടറിയിൽ ചില ശാസ്ത്രജ്ഞന്മാർ ആധുനീക അലോപ്പതിയുടെ ഒരു രാസ ഔഷധമുണ്ടാക്കി. അതിന്റെ രോഗനി വാരണ ശക്തിയളന്നപ്പോൾ വളരെ പ്രയോജനപ്രദമെന്നറിഞ്ഞു. സദ്ഫ

ലങ്ങളോടൊപ്പം പാർശ്വഫലങ്ങളും ദുഷ്ഫലങ്ങളും (side effects) കണ്ടുപിടിച്ചറിയേണ്ടത് ഔഷധ നിർമ്മാണ നിയമപ്രകാരം ഒഴിച്ചു കൂടാൻ വയ്യാത്തതായതിനാൽ അതും പരീക്ഷിച്ചു. പാർശ്വഫലങ്ങൾ, തലമുറകൾക്കു പോലും സങ്കീർണപ്രശ്നമുണ്ടാക്കുന്നതാണെന്നറിഞ്ഞു. അതുകൊണ്ടുതന്നെ പാർശ്വഫലങ്ങളൊന്നും പുറത്തു വിടാതെ രോഗനിവാരണ ശക്തി മാത്രം പരസ്യം ചെയ്ത് ആ മരുന്നുണ്ടാക്കുന്ന സാങ്കേതിക വിദ്യ വൻകിട വ്യവസായത്തിനു കൈമാറി, ഒറ്റവർഷം കൊണ്ട് കോടികൾ സമ്പാദിക്കാൻ ഗവേഷകർ കൂട്ടു നിന്നു. അതിനുശേഷം ആ മരുന്നു കടകളിൽ വിറ്റിട്ടില്ല. പാർശ്വഫലങ്ങളും ദുഷ്ഫലങ്ങളും പുറത്തുവന്നാൽ പരിണതഫലം ഭയാനകമായിരിക്കും. ഗവേഷണഫലങ്ങൾ ഇങ്ങിനെയും 'പ്രയോജനപ്പെടുത്താം.'

**തേങ്ങാപ്പാലും വിറ്റാമിൻ എയും**

തേങ്ങാവെള്ളവും തേങ്ങാപ്പാലും ടിന്നിലും കപ്പിയിലുമാക്കി വിതരണം ചെയ്യാനുള്ള സാങ്കേതിക വിദ്യ ലാബറട്ടറിയിൽ വികസിപ്പിച്ചെടുത്തു. അത് മാർക്കറ്റിൽ വന്നാൽ ഒരു പ്രശ്നവുമുണ്ടാകില്ലെന്നുറപ്പു പറയാൻ ശാസ്ത്രജ്ഞന്മാർക്കു സാധിച്ചില്ല. വിദേശ (ചെറു) സാങ്കേതിക വിദ്യ കൊണ്ടുള്ള ഉൽപന്നം ഇന്ന് ഭാരതത്തിലെമ്പാടും ലഭ്യമാണ്. ദശാബ്ദങ്ങളോളമുള്ള ഗവേഷണം എങ്ങുമെത്തിയില്ല. അവകാശവാദമുന്നയിച്ചവർക്കെല്ലാം പ്രൊമോഷനും അടിക്കടി ശമ്പളവർദ്ധനവുമുണ്ടായി.

ഒരു തരം എണ്ണയിൽ നിന്ന് വിറ്റാമിൻ എ ക്കാവശ്യമുള്ള കരോട്ടീൻ എന്ന സാധനം വേർതിരിച്ചെടുക്കാനുള്ള വിദ്യ വികസിപ്പിക്കാനായി ഒരു ന്യൂട്രീഷൻ ലാബറട്ടറിയിൽ നിന്ന് ശാസ്ത്രജ്ഞൻ വന്നു, ചർച്ച ചെയ്തു, പടിപടിയായി മുമ്പോട്ടു പോയി. അദ്ദേഹം പല പ്രാവശ്യം ചർച്ചക്കു വന്നിരുന്നു. പിന്നെ കേട്ടത് ആ സയിന്റിസ്റ്റ് റിട്ടയർ ചെയ്തു വിരമിച്ചു എന്നു മാത്രമാണ്. പല പ്രാവശ്യം വിമാനത്തിൽ റ്റി എ യും ഡി എ യും വാങ്ങി വന്നതിന്റെ സാമ്പത്തീക ഭാരം ആരുടേത്, എന്ന ചോദ്യത്തിന് എന്തു പ്രസക്തിയാണുണ്ടാവുക.

**കുറേ ശാസ്ത്രജ്ഞന്മാരിലൂടെ പോകാം : ഡയറക്ടർമാർ**

ഓരോ ലാബറട്ടറിയുടേയും വളർച്ചയും തളർച്ചയും പ്രധാനമായും ഡയറക്ടറെ ആശ്രയിച്ചിരിക്കുന്നു. ലാബറട്ടറികളിലെ ശാസ്ത്രജ്ഞന്മാരിൽ ഒട്ടുമിക്കവരുടേയും ജീവിതാഭിലാഷം ഡയറക്ടറാകണമെന്നാണ്. ചില എം.പി. മാർക്ക് മന്ത്രിയാകലും, മന്ത്രിമാർക്ക് പ്രധാനമന്ത്രിയാകലും ജീവിതാഭിലാഷമാകുന്നതുപോലെ ശാസ്ത്രജ്ഞന്മാരിൽ പലരുടേയും അന്ത്യാഭിലാഷം ഡയറക്ടർ ആയിത്തീരലാണ്. ഡയറക്ടർക്ക്

ഒരു ലാബറട്ടറിയെ സംബന്ധിച്ചിടത്തോളം സൃഷ്ടി സ്ഥിതി സംഹാര ശക്തിയാണുള്ളത്. ഡിവിഷനും, പ്രോജക്റ്റും, പ്രൊമോഷനും, തസ്തികകൾ സൃഷ്ടിക്കാനും ഇല്ലാതാക്കാനും ഉയർത്താനും തളർത്താനും സംഹരിക്കാനും സാധിക്കും. രണ്ടു നാലു ദിനം കൊണ്ടൊരുത്തനെ.... എന്നത് ഒരു ലാബറട്ടറിയിലെ ഡയറക്ടറെ സംബന്ധിച്ചിടത്തോളമാണ് ഏറ്റവും അന്വർത്ഥമായിട്ടുള്ളത്.

ഡയറക്ടറാകുന്നതും തുടരുന്നതും അത്രക്കെളുപ്പമുള്ള കാര്യമല്ല. ഡയറക്ടർക്ക് ഡയറക്ടരുടേതായ രീതികളുണ്ടാകും, ഈ ജന്മത്തിൽ ഡയറക്ടറാകില്ലെന്നുറപ്പുള്ള ശാസ്ത്രജ്ഞന്മാർക്ക് അവരുടേതായ രീതികളും ചിന്തകളുമുണ്ടായിരിക്കും. ഡയറക്ടർ വിചാരിച്ചാൽ ഒരാൾക്ക് അദ്ദേഹത്തിന്റെ ലാബറട്ടറിയിൽ അദ്ദേഹം ഡയറക്ടറായിരിക്കുന്നിടത്തോളം കാലം ശാസ്ത്രജ്ഞപദവി നൽകാനാകുമായിരിക്കാം. പക്ഷേ ശാസ്ത്രജ്ഞനായ ഒരുവനെ ആ പദവിയിൽ നിന്ന് നിഷ്കാസനം ചെയ്യൽ അത്രെക്കെളുപ്പമല്ല. ഒരു പ്രോജക്റ്റും കൊടുക്കാതെ, പ്രൊമോഷനും കൊടുക്കാതെ, ഇരിക്കാൻ പോലും സൗകര്യം കൊടുക്കാതെയെങ്ങിനെ വേണമെങ്കിലും ഡയറക്ടർക്ക് ഒരു സയിന്റിസ്റ്റിനെ അവഹേളിക്കുകയും ചെയ്യാം. പക്ഷേ ശമ്പളം കൊടുക്കാതിരിക്കാൻ സാദ്ധ്യമല്ല. അതു തന്നെയാണ് ഗവൺമെന്റ് ലാബറട്ടറിയിൽ പെർമനന്റായ സ്റ്റാഫിനെ പോലെ ശാസ്ത്രജ്ഞന്റേയും രക്ഷാകവചം.

**ഡയറക്ടർ നിയമനം**

ഒരു ലാബറട്ടറിയിലെ ഡയറക്ടർ, ആ ലാബറട്ടറിയിലേയോ മറ്റേതെങ്കിലും ലാബറട്ടറികളിലേയോ ശാസ്ത്രജ്ഞന് പ്രൊമോഷൻ ലഭിച്ചു വന്നവനാകാം. ഏതെങ്കിലും യൂണിവേഴ്സിറ്റികളിലേയോ ഐ ഐ ടിയിലേയോ പ്രൊഫസറായിരുന്നവനായിരിക്കാം. തികച്ചും നൂതനമായ ഏതെങ്കിലും മണ്ഡലത്തിൽ നിന്നു വന്ന വ്യക്തിയുമാകാം. അതാതു ലാബറട്ടറികളിലെ ഏതെങ്കിലും ഗവേഷണ വിഷയവുമായി ബന്ധമുള്ളവന് സ്വാഭാവികമായും ഡയറക്ടർ പോസ്റ്റിനുള്ള അർഹത കൂടുതലായിരിക്കും. അതാതു ഡിപ്പാർട്ടുമെന്റിലേയോ ലാബറട്ടറികളിലേയോ താഴ്ന്ന തസ്തികയിൽ നിന്ന് ഡയറക്ടർ പോസ്റ്റിലേക്കുയരുന്ന വ്യക്തി ആ സ്ഥാപനത്തിന്റെ കീഴ്വഴക്കങ്ങൾ അറിയാൻ ഇടയുള്ളതു കൊണ്ട് ഡയറക്ടറായ ഉടനെ ഒരിക്കലും എടുത്തു ചാടുകയില്ല. പുറമേ നിന്നു വന്ന് ഈ പദവിയിലേക്കു കയറുന്നവരാണെങ്കിൽ പലപ്പോഴും വിപ്ലവാത്മകമായ മാറ്റം ചുരുങ്ങിയ സമയം കൊണ്ട് വരുത്താൻ ശ്രമിക്കാറുണ്ട്. ഇത് ആ സ്ഥാപനത്തിലുണ്ടാകുന്ന പ്രശ്നങ്ങൾ ചിലപ്പോൾ സങ്കീർണമാക്കിയേക്കാം. എല്ലാ ഡിവിഷൻ ഹെഡുമാരും

റിപ്പോർട്ടു ചെയ്യേണ്ടത് ഡയറക്ടറോടോ അദ്ദേഹം ചുമതലയേൽപ്പിക്കുന്ന സീനിയർ ശാസ്ത്രജ്ഞനോടോ ആയിരിക്കും. ഏതു തരത്തിലുള്ള ദീർഘയാത്രക്കും വ്യക്തിപരമോ ഔദ്യോഗികമോ ആയ ദേശ വിദേശയാത്രകൾക്കും അനുമതി നൽകേണ്ടതും ഡയറക്ടറാണ്. അവനവന്റെ പ്രോജക്റ്റിൽ നിന്നുപോലും സ്വന്തം ഫണ്ട് ചിലവിനായി അനുവദിക്കേണ്ടതിന്റെ അനുമതി നൽകേണ്ടതും, ഏതു തരത്തിലുള്ള ചികിത്സക്കും ലാബറട്ടറി ഫണ്ട് അനുവദിക്കേണ്ടതും, ലീവ്, ലീവ് അലവൻസ്, യാത്ര അലവൻസ് എന്നിവയെല്ലാം അനുവദിക്കുന്നതും ഡയറക്ടറുടെ പരിധിക്കുള്ളിൽ വരുന്ന കാര്യമാണ്.

ഗവേഷണ പ്രബന്ധം, പുസ്തകം, പേറ്റന്റ് എന്നിവ പ്രസിദ്ധീകരിക്കാനും, പ്രഭാഷണം നൽകാനും, റ്റി.വി., റേഡിയോ പ്രഭാഷണത്തിനും അനുമതി നൽകേണ്ടതും ഡറക്ടറാണ്. ഏതു പ്രശ്നമുണ്ടായാലും അതിൽ നിന്നെല്ലാം സംരക്ഷണം നൽകേണ്ടതും ലഭിക്കേണ്ടതും ഡയറക്ടറിലൂടെ മാത്രമാണ്.

അതുകൊണ്ട് ഒരു ഡയറക്ടർ ലാബറട്ടറിയിലെ ചാർജെടുക്കുന്ന ദിവസം തന്നെ 'ഞാനാണ് എല്ലാമെല്ലാമെന്ന്' അറിയുന്നു. ഡയറക്ടർ സ്വയം തന്റെ സ്ഥാനം പക്വതയുടെ ദൃഷ്ടിയിലൂടെ വിലയിരുത്തിയാൽ അത് ഉത്തരവാദിത്വമായിട്ടെടുക്കാം. അധികാരത്തിന്റെ സ്വരത്തിൽ സംസാരിച്ചാലേ ഡയറക്ടറാകൂ എന്നു ധരിക്കുന്നവരുണ്ട്. താഴ്ന്നു കൊടുത്താൽ ഇവരെല്ലാം തലക്കു കയറുമെന്നു ധരിക്കുന്ന ഡയറക്ടർമാരുമുണ്ട്. 'നിന്റെയെല്ലാം ഭാവി എന്റെ വിരൽത്തുമ്പിലാണെന്നു' ധരിക്കുന്നവരുമുണ്ട്. ഞാനീക്കസേരയിൽ ശാശ്വതനാണെന്നു വിചാരിക്കുന്നവരും കുറവല്ല. ജാതിയും മതവും ഇസവും കളിക്കുന്നവരേയും കാണാം. അങ്ങിനെ പോകുന്നു ലാബറട്ടറികളിലെ ശാസ്ത്രജ്ഞരായ ചില ഡയറക്ടർമാരുടെ മഹിമയുടെ അടിസ്ഥാനങ്ങൾ!

**ഡയറക്ടർ എന്ന പദവിയുടെ മഹത്വം**

ചില ഡയറക്ടർമാർ ആദ്യകാലങ്ങളിൽ മനസ്സിലാക്കാതെ പോകുന്ന വലിയ സത്യങ്ങളുണ്ട്. അത് പഴഞ്ചൊല്ലിലൂടെ വിവരിച്ചുകൊടുക്കാനെളുപ്പവുമാണ്. അനവധി സ്ഥാപനങ്ങളിലെ മാനേജർമാർക്കും ഡയറക്ടർമാർക്കും ക്ളാസെടുക്കുമ്പോൾ ഞാനിത് ഊന്നിപ്പറയാറുണ്ട്, "അടി തെറ്റിയാൽ ഡയറക്ടറും വീഴും, ഉപ്പു തിന്നവൻ ഡയറക്ടറായാലും വെള്ളം കുടിക്കും, മിന്നുന്ന ഡയറക്ടർമാരെല്ലാം പൊന്നല്ല, കുരക്കുന്ന ഡയറക്ടർമാർ കടിക്കില്ല......, ധർമ്മബോധമുള്ളവർ ചൊല്ലും മുതുനെല്ലിക്കാ....., വറചട്ടിയിൽ നിന്നും ചാടിയാൽ എരിതീയിലേക്ക്, പൊന്നുകായ്ക്കുന്ന മരമായാലും പുരക്കുചാഞ്ഞാൽ മുറിക്കണം....

ഇതെല്ലാം പഠിച്ചതിനുശേഷമേ ഈശ്വരനെ ധ്യാനിച്ച് ഡയറക്ടറുടെ കസേരയിലിരിക്കാവൂ'' എന്ന്.

ഈ ഡയറക്ടർമാരെല്ലാം ആശ്രയിക്കേണ്ടത് അവരുടെ കൂടെ പ്രവർത്തിക്കുന്ന താഴെയുള്ളവരെയാണ് എന്ന് പലപ്പോഴും അവർ ഓർക്കാറില്ല. ഓരോ സാധനം വാങ്ങുന്നതിലും, പുതിയവരെ ജോലിക്കെടുക്കുമ്പോഴും, പ്രൊമോഷൻ കൊടുക്കുമ്പോഴും, ചിലവും വരവും ഒപ്പിടുമ്പോഴും, യാത്രാനുമതി നൽകുമ്പോഴും വലിയ കോൺട്രാക്റ്റിലൊപ്പിടുമ്പോഴും ....... മുമ്പിൽ വരുന്ന പേപ്പറിൽ/ഓർഡറിൽ ഡയറക്ടർ ഒപ്പിടുന്നത് കീഴുദ്യോഗസ്ഥർ പൂർണമായും പരിശോധിച്ചിട്ടുണ്ടെന്ന വിശ്വാസത്തിലാണ്. ആ വിശ്വാസമല്ലേ എല്ലാം. അതാണ് ഡയറക്ടർ തന്നെക്കുറിച്ച് മറ്റുള്ളവരിലുണ്ടാക്കാൻ ശ്രമിക്കേണ്ടതായ സഹകരണ മനോഭാവം. ഉണ്ടാക്കാൻ ശ്രദ്ധിക്കാത്തതും അതുതന്നെയാണ്. അതുകൊണ്ടു തന്നെയാണ് അധികാരത്തിന്റെ ശബ്ദത്തിലൂടെ നടന്നുപോയി വിശ്വാസത്തകർച്ചയുണ്ടാക്കി, കസേരയൊഴിയുന്നതുവരെ പല ഡയറക്ടർമാർക്കും ടെൻഷനടിക്കേണ്ടി വരുന്നത്.

ഞാൻ പ്രവർത്തിച്ച ലാബറട്ടറികളിലും ബന്ധപ്പെട്ട സ്ഥാപനങ്ങളിൽ നിന്നും ലഭിച്ച വിവരണമാണ് നൽകുന്നതെന്നതുകൊണ്ട് എന്റെ ആദ്യ പരിചയം ഹൈദരാബാദിലെ ലാബറട്ടറിയിലെ ഡയറക്ടറായിരുന്ന സിദ്ദു എന്ന സിഖുക്കാരനുമായിട്ടായിരുന്നു. അവിടെയുള്ള ഓരോ സയിന്റിസ്റ്റും അദ്ദേഹവുമായി സഹകരിക്കാൻ കൊതിക്കുന്നതായി കണ്ടിട്ടുണ്ട്. ഒരിക്കൽ പോലും അദ്ദേഹത്തിനോട് സംസാരിക്കാൻ സാധിക്കാത്തവർ ധാരാളമുണ്ടായിരുന്നു. എല്ലാവർക്കും അദ്ദേഹത്തിന്റെ മുറിയിൽ കയറി ചെല്ലാൻ സ്വാതന്ത്രമില്ല. വിളിക്കാതെ ആരും അങ്ങോട്ടു കയറിച്ചെല്ലുന്ന പ്രശ്നവുമില്ല. ഡയറക്ടർ വരുന്നു, കോറിഡോറിലുണ്ട്, പോർട്ടിക്കോവിലുണ്ട്, എന്നു കേട്ടാൽ ഒരു പ്രത്യേക ഭയത്തിന്റെ അച്ചടക്കമാണ്. അദ്ദേഹത്തിനെക്കുറിച്ചോ അദ്ദേഹം പറഞ്ഞതിനെക്കുറിച്ചോ ചർച്ച ചെയ്തതിനെക്കുറിച്ചോ ഒരാളും പരസ്പരം വിമർശനാത്മകമായി ചർച്ച ചെയ്യുന്നതും വിലയിരുത്തുന്നതും കാര്യമായി കേട്ടിട്ടില്ല. നിർത്തേണ്ടവരെയെല്ലാം നിർത്തേണ്ടിടത്തു നിർത്തുന്നതു കണ്ടിട്ടുണ്ട്. ലാബറട്ടറിയിലെ വിശേഷദിവസങ്ങളിലും, ന്യൂ ഇയർ ഡേയ്ക്കുമെല്ലാം നടക്കുന്ന പരിപാടിയിൽ അദ്ദേഹത്തിന്റെ സന്ദേശമുണ്ടായിരിക്കും.

നമുക്ക് സഹിക്കാൻ പറ്റാത്ത ഒന്നുമാത്രം അവിടെ നടക്കുന്നതു കണ്ടിട്ടുണ്ട്. അതിനെപറയുന്ന പേരാണ് പഞ്ചരത്നാലു പാടിപ്പുകഴ്ത്തൽ. ഡോ. സിദ്ദുവിനെ അദ്ദേഹത്തിന്റെ മുമ്പിൽ വെച്ചു തന്നെ ഉറുദുവിൽ

പാടിപുകഴ്ത്തുന്ന പരിപാടി. ഈ പാടിപ്പുകഴ്ത്തൽ പലരും പല രീതിയിൽ ചെയ്യാറുണ്ട്. രാജാവിനെ ആസ്ഥാനവിദ്വാന്മാർ, പുകഴ്ത്തുന്ന പോലെയാണീ പഞ്ചരത്നാലുപാടൽ ലാബറട്ടറിയിൽ നടക്കുന്ന ഈ പരിപാടി വിശേഷ ദിവസങ്ങളിൽ മാത്രമാണുള്ളത്. ഡോ. സിദ്ദുവിന് 'പെറ്റ്' എന്നു പറയുന്നതാരെങ്കിലുമുണ്ടോ എന്നറിഞ്ഞുകൂടാ. വീട്ടിൽ നിന്നുവരുമ്പോഴും പോകുമ്പോഴും കൂടെ ആരുമുണ്ടാകാറില്ല. നടക്കുന്ന വേളയിൽ ആരെങ്കിലും കൂടെ നടക്കാൻ ശ്രമിച്ചാൽ അവനോട് അവിടെ നിന്നു പറയാനുള്ളത് പറഞ്ഞ്, കൈകൊടുക്കുകയോ തോളത്തു തട്ടുകയോ ഒന്നുമില്ലാതെ ഒരു മിനിറ്റിനുള്ളിൽ ചർച്ച കഴിഞ്ഞ് പറഞ്ഞു വിടും. മോണിങ്ങ്/ഈവനിങ് വാക്കിനു പോലും ഡയറക്ടേഴ്സ് ബംഗ്ലാവിൽ നിന്നദ്ദേഹം പുറത്തുവരില്ല.

ലാബറട്ടറിയിൽ ഡയറക്ടർ മുറിയിൽ നിന്നു പുറത്തുവരുന്നത് പൊതു സമ്മേളനമോ, ആഘോഷമോ ഉള്ള സമയത്ത് അഭിസംബോധന ചെയ്യാനോ പ്രഗത്ഭരായ പ്രഭാഷകരെ സ്വാഗതം ചെയ്യാനോ ആയിരിക്കും. വ്യാവസായികാടിസ്ഥാനത്തിലുള്ള സാങ്കേതിക വിദ്യ പൈലറ്റ് പ്ളാന്റിൽ പരീക്ഷണ ഉൽപ്പാദനം നടക്കുമ്പോഴും ഈ ബാഹ്യദർശനമുണ്ട്. ലാബറട്ടറിയിൽ പോലും പുറത്തിറങ്ങി നടക്കുന്നത്, ഈ ആവശ്യങ്ങൾക്കാണ്. ചെറിയ ഒരു പുഞ്ചിരിയല്ലാതെ ആരോടും വിശേഷാന്വേഷണവുമില്ല, ചിരിയുമില്ല, നിരീക്ഷണവുമില്ല, ലോഹ്യം പറച്ചിലുമില്ല, കാര്യമാത്ര പ്രസക്തമായ കർമ്മങ്ങൾ പ്രവൃത്തികൾ, ബന്ധങ്ങൾ, ചർച്ചകൾ..... മാത്രം അല്ലാതെയൊന്നും ദൃശ്യമല്ല.

അദ്ദേഹത്തിന് ഡയറക്ടേഴ്സ് കോക്കസ് ഗ്രൂപ്പ് ഉണ്ടായിരുന്നില്ലെന്നു തോന്നുന്നു. പക്ഷേ അദ്ദേഹം ഏറ്റവും വെറുത്തിരുന്ന ഒരു സയിന്റിസ്റ്റ് ലാബറട്ടറിയിലുണ്ടായിരുന്നു. ഡോ. ഉപേന്ദ്രറാവു. സി.പി.ഐ നേതാവായ രാജേശ്വർ റാവുവിന്റെ മരുമകൻ. ആ മനുഷ്യനെ ഒതുക്കാൻ ഡയറക്ടർ എല്ലാപണിയും നോക്കി. അയാളെ ട്രാൻസ്ഫർ ചെയ്തു, സസ്പെന്റ് ചെയ്തു, ദശാബ്ദങ്ങളായി പ്രൊമോഷൻ കൊടുത്തില്ല, എല്ലാ പ്രോജക്റ്റിൽ നിന്നും അകറ്റിനിർത്തി, ഒറ്റപ്പെടുത്തി. ഇതുകൊണ്ടൊന്നും ഡോ. റാവു അനങ്ങിയില്ല. ഈ സയിന്റിസ്റ്റിനെതിരെ പലതും ചെയ്ത് ഡയറക്ടറുടെ കയ്യടിവാങ്ങാൻ ചിലർ ശ്രമിച്ചു.

ഒരിക്കൽ കാന്റീൻ മാനേജർ, ഉപേന്ദ്രറാവുവിന് ഭക്ഷണത്തിനുള്ള കൂപ്പൺ കൊടുത്തില്ല. സ്വകാര്യമായി കാന്റീൻ മാനേജരെ റാവു സ്വന്തം മുറിയിലേക്കു വിളിച്ചുവരുത്തി ഞങ്ങളെല്ലാം കണ്ടുകൊണ്ടുനിൽക്കേ ചെകിടത്തു മൂന്നടി കൊടുത്തു. കാന്റീൻ മാനേജർ ഡോ. സിദ്ദുവിന്റെ അടുത്ത് പരാതി നേരിട്ടറിയിച്ചു. ഡോ. സിദ്ദു പറഞ്ഞു. "ഇപ്പോൾ

തനിക്ക് അടികിട്ടിയെന്ന് താനും അടികൊടുത്തുവെന്നു റാവുവും, ഇതു സംഭവിച്ചു എന്നു ഞാനും മാത്രമേ അറിഞ്ഞിട്ടുള്ളൂ, ഇത് മറ്റാരും അറിയേണ്ട. കൃത്യസമയത്ത് നാളെ മുതൽ അയാൾക്കും മറ്റെല്ലാവർക്കും ഭക്ഷണം കൊടുത്തേക്ക്.''

എവിടെയാണോ ഡയറക്ടർക്ക് ഒന്നും ചെയ്യാൻ സാധിക്കാത്തത് അതും അദ്ദേഹം ആരോടും പറഞ്ഞു നടന്നില്ല. ഗവേഷണത്തിന്റെ പൂർണ്ണ ഉത്തരവാദിത്വം ഓരോ ഡിവിഷൻ ഹെഡിനുമാണ് നൽകിയിരുന്നത്. അവർക്കെല്ലാ അധികാരവും സിദ്ദു നൽകിയിരുന്നു. ആരെയും ഇടക്കു കയറി വേദനിപ്പിച്ചുമില്ല സുഖിപ്പിച്ചുമില്ല. ഓരോരുത്തനേയും അറിയുന്നതുപോലെ ലാബിൽ നടന്നു. മറ്റു ലാബറട്ടറികളിലെ ഡയറക്ടറുടെ ആദരണീയ സ്ഥാനം ഇവിടെ ഓരോ ഹെഡ്ഡിനും നൽകിയിരുന്നതുപോലെ തോന്നി.

ലാബറട്ടറിയിലെ സ്റ്റോറു കത്തിയമർന്നപ്പോൾ പഴയതെല്ലാം അതിലിട്ടു കത്തിച്ച് ലാബറട്ടറി വൃത്തിയാക്കാനായി ആ അവസരം ഉപയോഗിച്ചു. ഒരു കിം വദന്തിയും പരത്തരുതെന്നു നിർദ്ദേശിച്ചു. അധാർമ്മീക പന്ഥാവിലൂടെ സാമ്പത്തിക നേട്ടങ്ങൾ ഉണ്ടാക്കിയതായി പറഞ്ഞു കേട്ടിട്ടില്ല. സ്വജന പക്ഷപാതം നടത്തിയതായും കേട്ടിട്ടില്ല. അസാമാന്യ ധീരത, കൂർമ്മബുദ്ധി, ഇതെല്ലാമുണ്ടെന്ന് കേട്ടിട്ടുണ്ട്. ആർക്കും പരിധിക്കപ്പുറം അടുക്കാൻ അനുവാദമില്ലാതിരുന്നതിനാൽ പുറമേ കാണുന്നതിതൊക്കെയാണ്. ആ ലാബറട്ടറിയിൽ നിന്നും റിട്ടയറായി പോകുന്നതുവരെ അദ്ദേഹം ഒരു യോദ്ധാവിനെ പോലെയായിരുന്നു. ഡോ. ഉപേന്ദ്രറാവുവിന്റെ നേതൃത്വത്തിൽ സയിന്റിഫിക് വർക്കേഴ്സ് അസോസിയേഷൻ ശക്തമായ വെല്ലുവിളികൾ പ്രത്യക്ഷമായും പരോക്ഷമായും നടത്തിയെങ്കിലും സിദ്ദു അതിലൊന്നിലും കുലുങ്ങിയില്ല. ലോകപ്രശസ്ത നോബൽ സമ്മാന ജേതാക്കളെ ലാബറട്ടറിയിൽ കൊണ്ടു വന്ന് പ്രഭാഷണം നടത്തിക്കാനും ഡോ. സിദ്ദു മിടുക്കനായിരുന്നു.

തന്റെ കൂടെ ഗവേഷണം നടത്തിയവരെ മാത്രം ചിലപ്പോൾ പരിധി വിട്ടും സഹായിക്കാറുണ്ടെന്ന് കേട്ടിട്ടുണ്ട്. ഡോ. ത്യാഗരാജന്റെ അനുഭവം എല്ലാ ശാസ്ത്രജ്ഞന്മാർക്കുമറിയാവുന്നതായിരുന്നു. ആസ്സാമിൽ വിപ്ലവം നടന്നുകൊണ്ടിരിക്കുന്ന കാലത്ത്, അവിടത്തെ പല ഗവൺമെന്റ് ഓഫീസുകളിലും ബോംബു പൊട്ടിയിരുന്ന കാലത്ത് ഡോ. സിദ്ദു തന്റെ പിഎച്.ഡി സ്റ്റുഡന്റായ ത്യാഗരാജനെ ഡോക്ടറേറ്റ് എടുപ്പിച്ചതിനുശേഷം ആർ ആർ എൽ ജോർഹാട്ടിലേക്ക് ഡയറക്ടറായി

അയച്ചു. സിദ്ദുവിന്റെ അനുഗ്രഹത്തോടെ ഡോ.ത്യാഗരാജൻ തിളങ്ങി. ആർ ആർ എൽ ഹൈദരാബാദിൽ നിന്ന് ഡോ. സിദ്ദു വിരമിക്കുമ്പോൾ ഡോ. ത്യാഗരാജനെ ആസ്സാമിൽ നിന്നുവരുത്തി ആർ ആർ എൽ ഹൈദ രാബാദിലെ ആ കസേര ത്യാഗരാജനു കൊടുത്തു. അനേകം സീനി യർ ശാസ്ത്രജ്ഞന്മാരെ മറികടന്നാണിത് ചെയ്തത്. അവിസ്മരണീ യനായ ഒരു ഡയറക്ടറായി അവിടെയുള്ളവർ ഇന്നും സിദ്ദുവിനെ ഓർക്കുന്നു. ഒരു ലാബറട്ടറിയിൽ പ്രവർത്തിക്കുന്നവർക്ക് ദൂരെ നിന്നു കണ്ടു മനസ്സിലാക്കാൻ സാധിച്ച ഡോ. സിദ്ദുവിനെക്കുറിച്ചാണ് ഇവി ടെയെഴുതിയത്. ആന്തരീകമായി അദ്ദേഹത്തെ കൂടതലാർക്കും അറിഞ്ഞു കൂടായിരുന്നു എന്നു തോന്നുന്നു.

**സി.സി.എം.ബിയിലെ ഡയറക്ടർ**

തൊട്ടടുത്തുള്ള വിശ്വപ്രസിദ്ധ ലാബറട്ടറി (CCMB) യായ സി സി എം ബിയിലെ ഡയറക്ടർ പ്രഗത്ഭ ശാസ്ത്രജ്ഞനായ ഡോ. ഭാർഗവയാ യിരുന്നു. അസാമാന്യമായ ഇച്ഛാശക്തിയും ക്രിയാശക്തിയുമുണ്ടായി രുന്ന അദ്ദേഹം സ്വഭാവത്തിന്റെ കാര്യത്തിൽ സിദ്ദുവിന്റേതിൽ നിന്ന് ഏതാണ്ടെതിർദിശയിലായിരുന്നു. ഡോ. സിദ്ദു ഡയറക്ടറായിരുന്ന ലാബറട്ടറിയുടെ ഒരു ഡിവിഷൻ വികസിപ്പിച്ചാണ് പാശ്ചാത്യ സൗക ര്യത്തോടെയും പാശ്ചാത്യ വീക്ഷണത്തോടെയും സർവവും പാശ്ചാ ത്ത്യമയമായി ഈ CCMB ലാബറട്ടറിയുണ്ടാക്കിയത്. ഇവിടെ പല ശാസ്ത്രജ്ഞന്മാരും സ്ത്രീപുരുഷ ഭേദമന്യേ ഇടപഴകിയിരുന്നു. ഹോക്കി കളിക്കാരെ പോലെ ഡ്രസ്സും ചെയ്ത് ഇന്ത്യൻ ശരീരവും പാശ്ചാത്യ ശൈലിയുമുണ്ടെങ്കിലേ പാശ്ചാത്യരീതിയിൽ ഗവേഷണം നടത്താൻ സാധിക്കൂ എന്നു പറഞ്ഞുകൊണ്ടു നടന്ന ശാസ്ത്രജ്ഞ നായിരുന്നു. എല്ലാവർഷവും ഒരു യങ്സയിന്റിസ്റ്റ് അവാർഡും നാലു വർഷത്തിലൊരിക്കൽ ഒരു ദേശീയ അവാർഡും പത്തുവർഷത്തിലൊ രിക്കൽ ഒരു നോബൽ സമ്മാനവും ലഭിക്കുന്ന നിലവാരത്തിലേക്ക് CCMB യെ ഉയർത്തുമെന്ന് രാപ്പകൽ പറഞ്ഞു നടന്ന ആ ഡയറക്ടർക്ക്, റിട്ടയർമെന്റു കഴിഞ്ഞപ്പോൾ രണ്ടുവർഷത്തേക്ക് എക്സ്റ്റൻഷൻ പോലും ലഭിക്കാൻ ബുദ്ധിമുട്ടേണ്ടിവന്നു.

പല നോബൽ സമ്മാനജേതാക്കളേയും മൂന്നു മാസത്തിലൊരിക്കൽ കൊണ്ടുവന്ന് ലക്ഷണക്കിന് രൂപ ചിലവഴിച്ച് നടത്തുന്ന പ്രദർശന ങ്ങൾ പലർക്കും വളരെ വിചിത്രമായിട്ടനുഭവപ്പെടാറുണ്ടായിരുന്നു. അവി ടത്തെ ശാസ്ത്രജ്ഞന്മാരുടെ വേഷം കണ്ടിട്ട് ഞങ്ങളുടെ ലാബറട്ടറി യിൽ ഒരുവൻ ഷോർട്സും ബനിയനുമിട്ടു വന്നപ്പോൾ ഡോ. സിദ്ദു ഷോക്കോസ് നോട്ടീസ് കൊടുപ്പിച്ചു. ഒരു ഞായറാഴ്ച മലയാളിയുടെ മുണ്ടുമുടുത്തു ലാബറട്ടറിയിൽ പോയതിന് എനിക്കും വാണിങ് ലഭിച്ചു.

അത്യന്താധുനികവും, പൂർണമായും എയർ കണ്ടീഷൻ ചെയ്തതുമായ ലാബറട്ടറി ഭാരതത്തിലാദ്യമായി ഉണ്ടാക്കിയത് ഡോ. ഭാർഗവയാണ്. ഇന്ത്യൻ പ്രധാനമന്ത്രിയെക്കൊണ്ട് അതിന്റെ ചിലവ് അംഗീകരിപ്പിച്ച്, എല്ലാ അത്യന്താധുനിക ഉപകരണങ്ങളുമായി അനവധി ഇന്ത്യാക്കാരായ അമേരിക്കൻ ശാസ്ത്രജ്ഞന്മാരെ അമേരിക്കയിൽ നിന്നും വരുത്തി, അവർ അവിടെ ഉപയോഗിച്ചിരുന്ന എല്ലാ ഉപകരണങ്ങളുമായി അവരർഹിക്കുന്ന ശാസ്ത്രജ്ഞന്റെ പദവിയും നൽകി, ഒരു പാശ്ചാത്യഗവേഷണ മാതൃക സൃഷ്ടിക്കാൻ പോലും ഒരു ഡയറക്ടർ വിചാരിച്ചാൽ സാധിക്കുമെന്നതിന്റെ ഉത്തമ ഉദാഹരണമാണ്, ഈ ഡയറക്ടറും ലാബറട്ടറിയും ഭാരതത്തിൽ കാണിച്ചുതന്നത്.

എന്തും ഏതും ഉണ്ടാക്കാനും വളർത്താനും ഉയർത്താനും ശ്രദ്ധയോടുകൂടി ശ്രമിച്ചാൽ ഒരു ഡയറക്ടർക്കു സാധിക്കും! അതിന് മറ്റാരുടേയും പിന്തുണപോലും വേണ്ടിവരില്ല. നിലനിർത്താൻ മാത്രം മതി മറ്റുള്ള ശാസ്ത്രജ്ഞന്മാരുടെ പിന്തുണ.

കെട്ടിടത്തേയും ലാബറട്ടറിയേയും ഉപകരണങ്ങളേയും പ്രോജക്റ്റുകളേയും കുറിച്ച് അദ്ദേഹം വാഗ്ദാനം ചെയ്തതെല്ലാം അതിശയോക്തിയില്ലാതെ കൃത്യസമയത്ത് പൂർത്തീകരിക്കപ്പെട്ടു. പക്ഷേ ശാസ്ത്രസാങ്കേതിക വിദ്യകളുടെ കാര്യത്തിലും, പ്രസിദ്ധീകരണങ്ങൾ, പേറ്റന്റുകൾ, നോബൽ സമ്മാനങ്ങൾ, അവാർഡുകൾ ഇവയുടെ കാര്യങ്ങളിലൊന്നിലും അദ്ദേഹത്തിന്റെ കൂടെയുള്ളവർക്ക് വാക്കു പാലിക്കാൻ സാധിച്ചില്ല. ഡയറക്ടർ എന്ന നിലയിലും ലോകോത്തര ഗവേഷണശാലയുടെ ശിൽപി എന്ന നിലയിലും കൊടുത്ത വാഗ്ദാനങ്ങളിൽ പലതും ഒരിടത്തും എത്തിക്കാൻ സാധിച്ചില്ല. മാത്രമല്ല പല ശാസ്ത്രജ്ഞന്മാരും ധരിച്ചിരുന്നത് ഡോ. ഭാർഗ്ഗവ എന്ന അമാനുഷികൻ സി സി എം ബിയുടെ ആജീവനാന്ത ഡയറക്ടറായിരിക്കുമെന്നായിരുന്നു. പക്ഷേ മറ്റെല്ലാ ഡയറക്ടർമാർക്കുമുണ്ടായിരുന്ന നിയമങ്ങളനുസരിച്ച് 60-ാമത്തെ വയസ്സിൽ ആ സ്ഥാപനത്തോട് അദ്ദേഹത്തിനു വിട പറയേണ്ടി വന്നു. ഇടയ്ക്ക് കൺസൾട്ടന്റായി കുറച്ചുകാലം കൂടി' അവിടെയുണ്ടായിരുന്നു എന്ന് തോന്നുന്നു.

**മറ്റൊരു ഡയറക്ടറുടെ പെരുമാറ്റം**

ഹൈദരാബാദിലെ റീജിയണൽ റിസർച്ച് ലാബറട്ടറിയിൽ, സിദ്ദുവിനു ശേഷം ഡയറക്ടറായി വന്നത് അദ്ദേഹത്തിന്റെ സ്റ്റുഡന്റും, ആർ ആർ എൽ ജോർഹാർട്ടിനെ വളർത്തി ഉയർത്തികൊണ്ടു വന്ന ഡയറക്ടറുമായിരുന്ന ഡോ. ത്യാഗരാജനായിരുന്നു. അസാമാന്യ മാനേജ്മെന്റ് പാാവമുള്ള അദ്ദേഹം ഗുരുവിന്റെ മാർഗ്ഗം പിന്തുടർന്നുവെങ്കിലും ജീവി

തത്തിൽ സുഖവും, ആനന്ദവും, എന്തു വിലകൊടുത്തും, എന്തും ത്യജിച്ചും നേടാനാഗ്രഹിച്ചു. അത് അദ്ദേഹത്തിന് സാധിച്ചുവെങ്കിലും ആ കസേരയുടെ മൂല്യം നഷ്ടപ്പെട്ടതായി ഞങ്ങൾക്കു തോന്നി. അദ്ദേഹത്തേക്കാൾ എത്രയോ പ്രായം കൂടിയ ശാസ്ത്രജ്ഞന്മാരുണ്ടായിരുന്ന ലാബറട്ടറിയിൽ മൂല്യമില്ലാത്തവനും എന്നാൽ അധികാരമുള്ളവനും എന്തും നേടിയെടുക്കാൻ കഴിവുള്ളവനുമായ വ്യക്തിയാണ് ത്യാഗരാജനെന്ന ശാസ്ത്രജ്ഞനെന്ന് പരക്കെ തോന്നലുണ്ടാക്കി. ഭരണ നൈപുണ്യത്തിൽ അൽപം പോലും താഴെയായിരുന്നില്ല അദ്ദേഹം. പക്ഷേ അദ്ദേഹത്തിനെ പ്രത്യേക രീതിയിൽ സന്തോഷിപ്പിക്കുന്നവരെയെല്ലാം നന്ദിയോടെ തിരിച്ചും അദ്ദേഹത്തിന് സന്തോഷിപ്പിക്കാനറിയാമായിരുന്നു.

അവിടെ നിന്നദ്ദേഹം മറ്റൊരു ലാബറട്ടറിയിൽ ഉന്നത സ്ഥാനത്തിരുന്നപ്പോഴും തന്റെ ശരികളും തെറ്റുകളും വിട്ടുവീഴ്ചയില്ലാതെ അവിടേയും തുടർന്നുകൊണ്ടിരുന്നു. ഇന്നും പലരും അദ്ദേഹത്തിന്റെ ചിത്രം. മനസ്സിൽ വെക്കുന്നതിനെയാണ്; രാവിലെ ലാബറട്ടറിയിലേക്കും വൈകുന്നേരം തിരിച്ചും ഭാര്യയെ കെട്ടിപിടിച്ചു നടക്കുന്ന ഡയറക്ടറായും, പെൺകുട്ടികളോട് മാത്രം പൊതുനിരത്തിൽ പോലും മണിക്കൂറുകളോളം സംസാരിക്കാൻ സമയം കൊണ്ടെത്തുന്ന വ്യക്തിയായിട്ടുമാണ്. ആ ഓർമ്മകളുടെ ചിത്രങ്ങൾ അദ്ദേഹത്തിന്റെ കഴിവുകളെ മായ്ച്ചുകളഞ്ഞു.

**ധർമ്മബോധമുള്ള ഡയറക്ടർ**

കാൽ നൂറ്റാണ്ടുകാലം എന്റെ കർമ്മമണ്ഡലമായിരുന്ന ലാബറട്ടറിയിൽ ഞങ്ങളുടെ ആദ്യ ഡയറക്ടറായിരുന്ന ശാസ്ത്രജ്ഞൻ എല്ലാവർക്കും പ്രാപ്യനായിരുന്നു. ശക്തമായ തീരുമാനമെടുക്കാനദ്ദേഹം ശക്തനായിരുന്നില്ല. അൽപം വളച്ചുകെട്ടി കാര്യങ്ങൾ അവതരിപ്പിക്കാനാണിഷ്ടം. ലളിതമായ ജീവിതം നയിച്ച വ്യക്തി. ഡയറക്ടറാണെന്ന ഭാവമില്ലായ്മയും നിഷ്കളങ്കമായ മനസ്സുമായതിനാൽ അബദ്ധങ്ങളാണ് പറയുന്നതെന്ന് പോലും ചിലപ്പോൾ ചിന്തിക്കാറില്ല. ചെറിയ ചെറിയ കാര്യങ്ങൾ ചെയ്ത് സാധിക്കുന്നിടത്തോളം കാലം ആരേയും ബുദ്ധിമുട്ടിക്കാതെ ആർക്കും വെറുപ്പുണ്ടാക്കാതെ, ഒന്നും അടിച്ചേൽപ്പിക്കാതെ പ്രവർത്തിച്ച തൃശ്ശൂർക്കാരനായ ഡയറക്ടർ എല്ലാവരുടേയും മനസ്സിലിന്നുമുണ്ട്.

അദ്ദേഹത്തിന് ലാബറട്ടറിയെ ഉയരത്തിലേക്ക് കൊണ്ടുപോകാൻ കാര്യമായി സാധിച്ചില്ല. മനുഷ്യബന്ധം അന്ന് ലാബറട്ടറിയിൽ നിറഞ്ഞു നിന്നു. പരസ്പര സഹകരണവുമുണ്ടായിരുന്നു. ഡയറക്ടറുടെ

വാക്കിലും പ്രവൃത്തിയിലും തനിക്ക് അറിയാത്ത ധാരാളം കാര്യങ്ങളുണ്ടെന്നും അറിവുള്ളവരിൽ നിന്ന് അതു സ്വീകരിക്കേണ്ടതാണെന്നും വ്യക്തമായി പ്രതിഫലിച്ചിരുന്നു. പക്ഷേ ലാബറട്ടറി കാര്യമായി ഉയർന്നില്ല.

**ശക്തനായ ഡയറക്ടർ**

പിന്നീടുവന്ന ഡയറക്ടർ കേരളത്തിലെ പ്രശസ്ഥനായ ഒരു രാഷ്ട്രീയ നേതാവിന്റെ ബന്ധുവായിരുന്നു. രണ്ടുപക്ഷത്തുള്ള രാഷ്ട്രീയക്കാരേയും പ്രീതിപ്പെടുത്താനായി പരോക്ഷമായി ശ്രമിക്കുമ്പോഴും താൻ നിഷ്പക്ഷമതിയായ ശാസ്ത്രജ്ഞനാണെന്ന് കാണിക്കാൻ ആഗ്രഹിച്ചിരുന്നു. ലാബറട്ടറിയുടെ ഉയർച്ചക്ക് കേരള രാഷ്ട്രീയത്തിലെ ബന്ധം അദ്ദേഹം നല്ലപോലെ നല്ല രീതിയിൽ തന്നെ ഉപയോഗിച്ചതുകൊണ്ടു മാത്രമാണ് വളരെ ഇടുങ്ങിയ ഒരു ചെറിയ ലാബറട്ടറിയെ ദേശീയ ലാബറട്ടറിയുടെ നിലവാരത്തിലേക്ക് അഞ്ചുവർഷം കൊണ്ട് ഉയർത്താനദ്ദേഹത്തിനു സാധിച്ചത്. എല്ലാ സഹപ്രവർത്തകരിലും ശാസ്ത്രജ്ഞനെന്ന പദവിയുടെ അർത്ഥവും വ്യാപ്തിയും അദ്ദേഹം മനസ്സിലാക്കിക്കൊടുത്തു. സ്ഥാപനത്തിന്റെ മുഖച്ഛായ മാറ്റിമറിക്കുന്ന വിധത്തിലുള്ള ലൈബ്രറി, സെമിനാർ ഹാൾ, കമ്പ്യൂട്ടർ വൽക്കരണം എല്ലാം തീരുമാനിക്കലും നടപ്പാക്കലും വൻവിജയമായി പര്യവസാനിപ്പിക്കലും അദ്ദേഹത്തിന് സാധിച്ചിരുന്നു.

അദ്ദേഹവുമായി അഞ്ചുമിനിറ്റു സമയം സംസാരിച്ചാൽ ഏതു തരത്തിലുള്ള ആത്മവിശ്വാസക്കുറവുള്ളവനും അപകർഷതാബോധമുള്ളവനും അതിൽ നിന്നു മുക്തനാകും. ഒരു ദേശീയ ഗവേഷണ ശാലയെന്താണെന്നും അതിൽ എങ്ങിനെയാണ് ഗവേഷണം നടത്തേണ്ടതെന്നും കർമ്മനിരതനായവനെ കണ്ടുപിടിച്ച് പ്രോത്സാഹിപ്പിക്കേണ്ടതെങ്ങിനെയാണെന്നും അദ്ദേഹം കാണിച്ചുതന്നു. ഇച്ഛാശക്തിയും ജ്ഞാനശക്തിയും ക്രിയാശക്തിയുമുള്ളവരെ ഇടക്കിടക്ക് നേരിൽ കണ്ടും സ്വന്തം മുറിയിലേക്ക് വിളിപ്പിച്ചും മാർഗ്ഗനിർദ്ദേശം നൽകാനും ഗവേഷണഫലങ്ങൾ അറിയാനും നൂതനാശയങ്ങൾ പറഞ്ഞുകൊടുക്കാനുമെല്ലാമുണ്ടായിരുന്ന അദ്ദേഹത്തിന്റെ കഴിവ് അത്യത്ഭുതകരമായിരുന്നു. ശാസ്ത്രജ്ഞന്മാരിലൊരുവനായി അറിയപ്പെടാനാഗ്രഹിച്ച അദ്ദേഹം ആദ്യകാലങ്ങളിൽ  മറ്റുള്ളവരിൽ നിന്നകന്നു നിന്നില്ല.

ഗവേഷണ സ്ഥാപനങ്ങളുടെ തലപ്പത്തിരുന്ന് മുരടിച്ച് വളർന്നവനല്ലാത്തതിനാലായിരിക്കണം തന്റേതായ ഒരു വ്യത്യസ്ഥ മാർഗം മറ്റിടങ്ങളിലെ അനുഭവങ്ങളിൽ നിന്നദ്ദേഹം വെട്ടിത്തെളിച്ച് വിജയകരമായി പ്രയോഗിച്ചത്. നടന്നുകൊണ്ടുപോകുന്നത് അങ്ങിനെ പോകട്ടെയെ

ന്നായിരുന്നില്ല അദ്ദേഹത്തിന്റെ പോളിസി. ഓരോ നിമിഷവും വളരണം. വളരാനാഗ്രഹിക്കുന്നവനെ വളർത്തണം. ആദ്യകാലങ്ങളിലദ്ദേഹം നിഷ്പക്ഷമതിയായിരുന്നു. ആരേയും വെറുപ്പിക്കാതെ തന്റെ പോളിസി അംഗീകരിപ്പിച്ച്, തുറന്ന മനസ്സോടെ സഹകരിപ്പിച്ച്, ലാബറട്ടറിയെ വളർത്തി. സ്റ്റേറ്റ് ഗവൺമെന്റിന്റെ പഴയ കെട്ടിടവും രണ്ടു ഷെഡുകളും മാത്രമുണ്ടായിരുന്ന ഇൻഡസ്ട്രിയൽ ടെസ്റ്റിങ്ങിനായുള്ള ഈ ലാബറട്ടറിയെ വളർത്തിവലുതാക്കി പന്തലിച്ച് ഉത്തരവാദിത്വങ്ങൾ പങ്കുവെച്ചു നൽകുമ്പോഴും അതിലെ എല്ലാ സുഖദുഃഖങ്ങളും എല്ലാവരുമായും പങ്കുവെക്കാൻ അദ്ദേഹത്തിനു വിഷമമുണ്ടായിരുന്നില്ല. മറ്റൊരർത്ഥത്തിൽ ഒരു സ്ഥാപനത്തിന്റെ ഉന്നതങ്ങളിലിരിക്കുന്ന വ്യക്തിയിൽ നിന്നും നാം എന്തെല്ലാം പ്രതീക്ഷിക്കുന്നുവോ അതിന്റെയെല്ലാം പ്രത്യക്ഷ മാതൃകയായിരുന്നു അദ്ദേഹം.

**കാലം മാറുമ്പോൾ മാറുന്ന ഡയറക്ടർമാർ**

ആദ്യത്തെ അഞ്ചുവർഷത്തിൽ വിജയകരമായ നേട്ടങ്ങളുണ്ടാക്കിയ ഡയറക്ടർക്ക് അടുത്ത അഞ്ചുവർഷത്തേക്കു കൂടി ഡയറക്ടർ സ്ഥാനത്തിൽ എക്സ്റ്റൻഷൻ ലഭിച്ചു. അതൊരു വഴിത്തിരിവുപോലെ തോന്നി. പുരാണകഥകളിൽ പറയുന്നതുപോലെ അദ്ദേഹത്തിനു ചുറ്റും സ്തുതിപാഠകർ വളർന്നുവന്നതുപോലെ. അഥവാ മൗനാനുവാദത്തോടെ അദ്ദേഹം തന്നെ വളർത്തി. ഇഷ്ടമുള്ളവർ ഇഷ്ടമില്ലാത്തവർ എന്ന രണ്ടുവിധത്തിൽപ്പെടുന്ന ശാസ്ത്രജ്ഞന്മാരുണ്ടായി. നന്മയുള്ളവരേയും തിന്മയുള്ളവരേയും തിരിച്ചറിയാൻ സാധിക്കാത്ത വിധത്തിൽ അദ്ദേഹം അന്ധമായി പലരുടേയും ഉപദേശങ്ങൾ പിന്തുടരാൻ തുടങ്ങി. പകയും വാശിയും വളരുന്നതു പോലെ തോന്നി. ഡിവൈഡ് ആന്റ് റൂൾ എന്ന കർമ്മ മാർഗം ചില കാര്യങ്ങളിൽ സ്വീകരിച്ചു തുടങ്ങി.... ഒരു ഗവേഷണ ശാലയിൽ കേട്ടു കേൾവിപോലുമില്ലാത്ത ഘേരാവോയും മുദ്രാവാക്യം വിളിയും, സമരവും പത്രമാധ്യമങ്ങളിലൂടെ നിരന്തരം മോശമായ വാർത്തകളും അതേ ഡയറക്ടർക്കെതിരെ പടർന്നു. നിയന്ത്രണാതീതമായി വിവേചനവും, സ്വജന പക്ഷപാതവും, മുൻവിധിയോടെയുള്ള തീരുമാനങ്ങളും മൂർച്ചയുള്ള വാക്കുകളും പ്രവൃത്തിയും തനിക്കിഷ്ടമില്ലാത്തവർക്കെതിരെ പ്രയോഗിച്ചു തുടങ്ങി.... കാലചക്രം തിരിഞ്ഞപ്പോൾ സ്വന്തം രാഷ്ട്രീയ വീക്ഷണമുള്ളവർ തന്നെ സ്വന്തം രാഷ്ട്രീയ വീക്ഷണമുള്ള പത്രത്തിൽ അദ്ദേഹത്തിനെതിരെ അനുദിനം വാർത്തകൾ കൊടുത്തുകൊണ്ടേയിരുന്നു... അതെല്ലാം പല പത്രങ്ങളിലും നിരന്തരം വന്നിട്ടുപോലും തിരിച്ചറിയാൻ സാധിക്കാത്ത അവസ്ഥയിലെത്തി, ഡയറക്ടർ.

സയിന്റിഫിക് വർക്കേഴ്സ് അസോസിയേഷനും എംപ്ലോയിസ് അസോസിയേഷനും പൂർണമായും ഡയറക്ടറുടെ എതിർ ചേരിയിലായിത്തീർന്നു. സ്തുതി പാഠകവൃന്ദത്തിലുള്ളവരൊഴികെ ബാക്കിയുള്ളവരും എതിർപക്ഷത്തോ നിഷ്പക്ഷത്തോ നിന്നു. എങ്ങിനെയാണോ ലാബറട്ടറി അഞ്ചുവർഷം കൊണ്ടുയർന്നത് അതിലെ മൂല്യങ്ങൾ തളർന്നു ശോഷിച്ചു തുടങ്ങി. ഇതിനിടെ ഡയറക്ടറുടെ കൂടെ നിന്നവർക്ക് നല്ല കൊയ്ത്തുകാലമായിരുന്നു...! ലാബറട്ടറിയിലെ ശാസ്ത്രജ്ഞന്മാരും മറ്റുള്ളവരും ആദ്യത്തെ അഞ്ചുവർഷത്തെ നേട്ടങ്ങളല്ല ഓർമ്മിക്കാറുള്ളത്. പ്രശ്നങ്ങളും, ഡയറക്ടർ പ്രശ്നങ്ങൾ കൈകാര്യം ചെയ്ത രീതിയുമാണ് ഓർമ്മിക്കാറുള്ളത്. ലാസ്റ്റ് ഇംപ്രഷൻ ഈസ് (ആൾസോ) ദ ബെസ്റ്റ് ഇംപ്രഷൻ എന്ന് അൽപം വ്യത്യാസപ്പെടുത്തി വേണം പ്രയോഗിക്കാൻ.

എല്ലാ ശാസ്ത്രജ്ഞന്മാർക്കും, അവർ ഉയരങ്ങളിലേക്കു പോകുമ്പോൾ പാഠമാകേണ്ടതായ ദൃശ്യമാണിവിടെ കണ്ടത്. ഞങ്ങളെയെല്ലാം അനുനിമിഷം സ്വാധീനിച്ച വ്യക്തിത്വമായിരുന്നു അദ്ദേഹത്തിന്റേത്. നന്മകളെല്ലാം മറ്റുള്ളവർക്കും പകർത്തണമെന്ന തോന്നലുണ്ടാക്കണം. അതായിരിക്കണം സത്യാന്വേഷിയായ ശാസ്ത്രജ്ഞനെന്നു ചിലപ്പോൾ തോന്നാറുണ്ട്. ഒരു ഡയറക്ടർക്ക് എന്നുമെന്നുമുണ്ടായിരിക്കേണ്ട ദൗത്യം അദ്ദേഹം സത്യസന്ധനായിരിക്കണം, ധർമ്മബോധമുള്ളവനായിരിക്കണം, നിഷ്പക്ഷമതിയായിരിക്കണം, കഴിയുന്നത്രയും സഹപ്രവർത്തകരെ മുൻവിധിയില്ലാതെ വിലയിരുത്താൻ ശ്രമിക്കണം! എന്നാൽ അതുമാത്രം പോരാ! സത്യസന്ധനാണെന്നും, ധർമ്മബോധമുള്ളവനാണെന്നും, നിഷ്പക്ഷനാണെന്നും, മുൻവിധിയില്ലാതെയാണ് പ്രവർത്തിക്കുന്നതെന്നും സഹപ്രവർത്തകരെ ബോധ്യപ്പെടുത്താനുള്ള ഉത്തരവാദിത്വം കൂടി ഡയറക്ടർമാർക്കുണ്ടാകണം. ആദ്യത്തെ അഞ്ചുവർഷം നന്മയുണ്ടാവുകയും നന്മയുണ്ടെന്ന് ബോധ്യപ്പെടുത്തുകയും ചെയ്തിരുന്ന ഡയറക്ടറിൽ പിന്നീട് രണ്ടും അസ്തമിച്ചതു പോലെ പലർക്കും തോന്നി. അധികാരത്തിന്റെ എത്ര ഉയരത്തിൽ കയറിയാലും ഒരു വ്യക്തി ഒരു പക്ഷേ great ആയേക്കാം. Greatness ശാശ്വതമാകണമെങ്കിൽ goodness കൂടിവേണമെന്നറിയണം. ഞങ്ങളിൽ പലരും പഠിച്ച വലിയ പാഠം ഇതായിരുന്നു. ഇവിടെനിന്നു പോയ പഴയ ഡയറക്ടർമാരിൽ പലരും ഇടക്ക് ലാബറട്ടറിയിൽ വരുമ്പോൾ അവരുടെ ചുറ്റും സഹപ്രവർത്തകർ കൂടുന്നത് അവരിലെ goodness കൊണ്ടാണ്, greatness നേക്കാളും വലുതാണത്.

മുകളിലുള്ളവർക്കു നഷ്ടപ്പെടാൻ പലതുമുണ്ട് എന്നവരിൽ പലരും

ഓർമ്മിക്കാറില്ല. താഴെയുള്ളവർക്ക് ജോലി നഷ്ടപ്പെടുത്താൻ സാധ്യമല്ലെന്നുറപ്പുള്ളിടത്തോളം കാലം അവർക്ക് വലുതായിട്ടൊന്നും നഷ്ടപ്പെടാനില്ല. മുകളിലുള്ളവനെക്കുറിച്ച് കിംവദന്തികൾ പരത്തുകയും, പത്രമാധ്യമങ്ങളിൽ അവഹേളനാത്മകമാം വിധത്തിൽ വാർത്തകൾ വരുകയും, റോഡു നീളെ പോസ്റ്റർ വരുകയും, സ്ഥാപനത്തിന്റെ ഗേറ്റിൽ മുദ്രാവാക്യം മുഴക്കി ജോലിക്കാരിരിക്കുകയും, പേരില്ലാത്ത കത്തുകളിലൂടെ പലതും പ്രചരിപ്പിക്കുകയും ചെയ്താൽ നഷ്ടപ്പെടുന്നത് മുകളിലുള്ളവന്റെ സത് പേരായിരിക്കുമെന്നറിയാൻ പല ഡയറക്ടർമാരും വൈകുന്നു....

**ശക്തനായ ഒരു ഡയറക്ടർ**

അധികാരത്തിന്റെ ശക്തികൊണ്ട് പലതും നേടാം. അങ്ങിനെ നേടിയ ഒരു ഡയറക്ടർ മധ്യഭാരതത്തിലെ ലാബറട്ടറിയുടെ തലപ്പത്തുണ്ടായിരുന്നു. ഒരു ലക്ഷം രൂപ മുടക്കി ലാബറട്ടറിയിൽ ഒരു നീന്തൽ കുളമുണ്ടാക്കിയതായി ലാബറട്ടറിയുടെ വരവു ചെലവു കണക്കിലുണ്ട്. എന്നാൽ നീന്തൽ കുളമുണ്ടായിരുന്നില്ല. ഓഡിറ്റുകാർ ആ 'സ്വിമ്മിങ് പൂൾ' കണ്ടപ്പോൾ അത് പഴയ ഒരു കുളത്തിന്റെ കുഴിമാത്രമാണെന്നും അതുണ്ടാക്കിയതല്ല, ഉണ്ടായിരുന്നതാണെന്നും പറഞ്ഞ് ഓഡിറ്റ് ഒബ്ജക്ഷൻ എഴുതി. അടുത്ത വർഷം ഒരു ലക്ഷം രൂപ കൂടി വീണ്ടും സ്വിമ്മിങ് പൂളിന് ചിലവായി എന്ന് ഓഡിറ്റുകാർ കണ്ടുപിടിച്ചു. അതിന്റെ വിശദീകരണം ചുവട്ടിലെഴുതിവെച്ചിരുന്നത് ഇപ്രകാരമായിരുന്നു. "സ്വിമ്മിങ് പൂളുണ്ടാക്കിയതിന് ഒരു ലക്ഷം രൂപ ചിലവഴിച്ചതിന് ഓഡിറ്റ് ഒബ്ജക്ഷൻ വന്നതിനാൽ ആ സ്വിമ്മിങ് പൂൾ മൂടുന്നതിന് ഒരു ലക്ഷം രൂപ ചിലവാക്കിയിരിക്കുന്നു". അതിശയോക്തി കലർന്ന ഒരു വിവരണമല്ല ഇത്. യഥാർത്ഥത്തിൽ ഒരു ലാബറട്ടറിയിൽ സംഭവിച്ചതാണിത്. ഭൗതീകമായ പലതിനേയും ഇപ്രകാരം ഉണ്ടാക്കാനോ ഉണ്ടാക്കിയതിനെ ഇല്ലാതാക്കനോ സാധിച്ചു എന്നു വരും. ഒരു ലാബറട്ടറിയിലെ ശാസ്ത്രസത്യാന്വേഷണമാർഗം ഒരു തപസ്സു പോലെയാണ്. ഒരു താപസനുണ്ടാകുന്ന അപകീർത്തി ലോകമെന്നും ഓർമ്മിക്കും. ഈ സത്യം തന്നെയാണ് ശാസ്ത്രമണ്ഡലത്തിൽ ഉയരങ്ങളിലിരിക്കുന്നവർ ചിന്തിക്കാതെ പോകുന്നത്. ദുഷ്പേരാണ് അവരുടെ സത് പേരിനേക്കാളും സത് പ്രവൃത്തിയേക്കാളും ജനങ്ങളോർമ്മിക്കുന്നത്.

**വ്യത്യസ്ത ഡയറക്ടർമാർ**

വീണ്ടും നമുക്ക് തിരിച്ചുവരാം. ഞങ്ങളുടെ ലാബറട്ടറിയിൽ അവസാന വർഷങ്ങൾ പ്രശ്ന സങ്കീർണമാക്കി ഭരിച്ച ഡയറക്ടർക്കു ശേഷം വന്ന ഒരു ഡയറക്ടറുണ്ടായിരുന്നു. വിദേശത്ത് അനവധി കാലം ഗവേഷണം

നടത്തിയ ശാസ്ത്രജ്ഞൻ! തന്റെ കാര്യത്തിൽ മാത്രം ഒതുങ്ങിക്കൂടി, ലാബറട്ടറി വളർന്നാലും തളർന്നാലും അദ്ദേഹം അതിനെക്കുറിച്ചു കാര്യമായി ചിന്തിച്ചില്ല. കുറേപ്പേരുടെ ഉപദേശം കേട്ടിരുന്നു. ആരു നല്ലവരെന്നോ ആരു നല്ലവരല്ലാത്തവരെന്നോ ചിന്തിക്കാൻ പോലും സമയം കണ്ടെത്താതെ അദ്ദേഹത്തിന്റെ ഗ്രൂപ്പിലുള്ളവരിലും അദ്ദേഹത്തിന് നേട്ടങ്ങളായി കാണിക്കാനുപയോഗിക്കാവുന്നവരിലും മാത്രം അദ്ദേഹം വിശ്വാസമർപ്പിച്ചിരുന്നു. അങ്ങിനെയുള്ള ചിലർ മാത്രമായിരുന്നു അദ്ദേഹത്തിന്റെ 'ലാബറട്ടറി' എന്ന ലോകം. ബാക്കിയുള്ളവരൊന്നും എണ്ണത്തിൽപ്പെട്ടവരെ പോലെയായിരുന്നില്ല. 'ഞാനിവിടെ പ്രശ്നമുണ്ടാക്കാനുമില്ല ഉണ്ടാക്കിയ പ്രശ്നങ്ങൾ പരിഹരിക്കാനുമില്ല. ഗവേഷണം നടത്തണമെന്നുള്ളവർ സ്വന്തം ഗവേഷണ ഫണ്ടുണ്ടെങ്കിൽ ഗവേഷണം നടത്തിക്കൊള്ളുക. ഫണ്ടില്ലെങ്കിൽ വെറുതേയിരുന്നുകൊള്ളുക. നിങ്ങളെന്തു ചെയ്താലും ചെയ്തില്ലെങ്കിലും എനിക്കൊരു പ്രശ്നവുമില്ല...' ഈ വീക്ഷണമായിരുന്നു ഈ ഡയറക്ടർ റിട്ടയറാകുന്നതുവരെ പ്രാവർത്തികമാക്കിയത്.

**നേതൃത്വം പിഴച്ചാൽ ശാസ്ത്രമണ്ഡലം പിഴയ്ക്കും**

അസാധാരണമാം വേഗത്തിൽ വളർന്ന ലാബറട്ടറി ആർക്കും ആരെയും ചോദ്യം ചെയ്യാനോ നിർദ്ദേശിക്കാനോ താൽപര്യമില്ലാത്ത അവസ്ഥയിലെത്തി നിന്നു. എല്ലാവിധത്തിലുള്ള യൂണിയൻ പ്രവർത്തനങ്ങളും നടന്നുകൊണ്ടിരുന്നു. പ്രശ്നമുണ്ടാക്കുന്നവരെ രാഷ്ട്രീയക്കാരുടെ ശൈലിയിൽ കൈകാര്യം ചെയ്യുന്നതിനെക്കുറിച്ചെല്ലാം അദ്ദേഹത്തിന് ചിന്തിക്കേണ്ടിവന്നു. കുറേക്കാലം കൂടി ആ കസേരയിലിരിക്കാനായി, റിട്ടയർ ചെയ്തതിനുശേഷവും അദ്ദേഹം ആഗ്രഹിച്ചുവെങ്കിലും അദ്ദേഹത്തിനതിനു സാധിച്ചില്ല. പലരേയും കണ്ടും മറ്റുവിധത്തിലുള്ള സ്വാധീനമുപയോഗിച്ചും എല്ലാവരേയും പോലെ കസേര നിലനിർത്താൻ ശ്രമിക്കുമ്പോഴും പുറകോട്ടു തിരിഞ്ഞുനോക്കാൻ അദ്ദേഹം മറന്നതായി പലർക്കും തോന്നി. മറ്റു ഡയറക്ടർമാരിൽ നിന്നദ്ദേഹം പഠിച്ചപാഠം; എന്തെങ്കിലും ചെയ്താലെ പ്രശ്നമുള്ളു, ഒന്നും ചെയ്തില്ലെങ്കിൽ ഒരു പ്രശ്നവുമില്ല എന്നായിരുന്നു.

**ഗീത പറയുന്ന ഡയറക്ടർ**

അതിനുശേഷം വന്ന ഒരു ഡയറക്ടറുണ്ടായിരുന്നു. ഉത്തരേന്ത്യക്കാരൻ, ഒരു ഐ ഐ ടിയിലെ പ്രൊഫസറായിരന്നു. നന്മയുണ്ടായിരുന്ന മനുഷ്യൻ. പൊളിറ്റിക്സ് അൽപം പോലുമില്ലാത്ത ഡയറക്ടർ എന്നു പറയുകയാവും ശരി. എല്ലാവരിയിലേയും നന്മകൾ കണ്ടെത്തണമെന്നും

ആരും ആരേയും അലസരായിരിക്കാനനുവദിക്കരുതെന്നും ഉപദേശിച്ചു. ഭഗവദ്ഗീത ഉദ്ധരിച്ചുകൊണ്ട് മുസ്ലീമായ അദ്ദേഹം കർമ്മയോഗത്തെക്കുറിച്ചു പറഞ്ഞ് യുവശാസ്ത്രജ്ഞന്മാരെ ആവേശം കൊള്ളിക്കാൻ ശ്രമിച്ചു. ലാബറട്ടറിയുടെ കീഴ് വഴക്കങ്ങൾ കാര്യമായിട്ടറിയാതിരുന്നതിനാൽ സ്തുതി പാഠകരെ പ്രോത്സാഹിപ്പിച്ചിരുന്നില്ല. അധികാരത്തിന്റെ ശക്തി പ്രദർശിപ്പിച്ചില്ല. ഒരു വർഷമെടുത്തു അദ്ദേഹത്തിന് ലാബറട്ടറിയെക്കുറിച്ച് പഠിക്കാൻ. പലരിൽ നിന്നും പലതും ചോദിച്ചും, കണ്ടും, കേട്ടും, കാര്യങ്ങളദ്ദേഹമറിഞ്ഞു. കുറെയൊക്കെ നല്ല കാര്യങ്ങൾ ലാബറട്ടറിയിൽ പ്രാവർത്തികമാക്കാൻ ശ്രമിച്ചു. ഒന്ന് ഒന്നരവർഷം കഴിഞ്ഞപ്പോൾ അദ്ദേഹത്തിന് രാജിവെച്ചൊഴിഞ്ഞു പോകേണ്ടിവന്നു. ദുഃഖത്തോടെയാണോ സന്തോഷത്തോടെയാണോ അദ്ദേഹം രാജിവെച്ചതെന്നറിഞ്ഞുകൂടാ!

**നിരന്തരം സംസാരിക്കുന്ന ഡയറക്ടർ**

അതിനുശേഷം ഒരു ഡയറക്ടർ വന്നു. അറിവുള്ളവനാണെന്ന് പറഞ്ഞുകൊണ്ടുമിരുന്നു. അങ്ങിനെ ആയിരുന്നുതാനും. അധികാരത്തിന്റെ ശക്തി രണ്ടുവിധത്തിലുമറിയുകയും മറ്റുള്ളവരെ അറിയിക്കുകയും ചെയ്തു. അകറ്റി നിർത്തേണ്ടവരാരെല്ലാമാണെന്നോ നിർത്താൻ പാടില്ലാത്തവരാരെന്നോ തിരിച്ചറിയാതെ പലരേയും മാറ്റിനിർത്തി. മുൻഗാമികളെക്കാണാൻ എല്ലാവർക്കും എപ്പോഴും അനുവാദമുണ്ടായിരുന്നു. അതിന് വലിയ പ്രോട്ടോക്കോളുകളൊന്നും ആവശ്യമുണ്ടായിരുന്നില്ല. ചിലർക്കു മാത്രമേ എപ്പോഴും ഈ ഡയറക്ടറുടെ മുറിക്കകത്തു പ്രവേശനമനുവദിച്ചിരുന്നുള്ളൂ. വാക്കിലും പ്രവൃത്തിയിലും (പുറമേ നിന്നു നോക്കുന്നവർക്ക്) നിസ്വാർത്ഥയും മുൻവിധിയില്ലായ്മയും അനുഭവപ്പെടും. ആഴങ്ങളിലേക്കിറങ്ങിച്ചെന്നാൽ വിധി പറയാനുള്ള വരികൾ വ്യത്യാസപ്പെടുത്തേണ്ടിവരും. ഏതു തരത്തിലുള്ള വ്യക്തിയേയും കണ്ടില്ല കേട്ടില്ല എന്നു നടിച്ചാൽ പ്രശ്നം പരിഹരിക്കപ്പെടുമെന്നദ്ദേഹം ധരിച്ചുവശായതു പോലെ തോന്നി. ഏതു മുറിവും, ഏതു തെറ്റുകളും, ഏതു പെരുമാറ്റവും ഏതു തരത്തിലുള്ള അഴിമതിയും കാലം കഴിയുമ്പോൾ കൂടെയുള്ളവർ മറക്കും എന്നത് ശാസ്ത്രമണ്ഡലത്തിൽ ബാധകമല്ലെന്നുള്ളത് അനുഭവത്തിന്റെ വെളിച്ചത്തിൽ പോലും അദ്ദേഹം മനസ്സിലാക്കിയില്ല.

കൂടെയുള്ള സ്തുതി പാഠകരുടെ ധർമ്മബോധത്തെ പോലും വിശകലനം ചെയ്യാതെ അവരെ പ്രയോജനപ്പെടുത്താമെന്നു വിചാരിച്ചിരുന്നെങ്കിൽ അതു തെറ്റാകുമായിരുന്നില്ല. പക്ഷേ ധർമ്മബോധമില്ലാത്തവരെ ആശ്രയിച്ചുകൊണ്ടു മാത്രം മുമ്പോട്ടു പോകാമെന്നു ധരിച്ചപ്പോൾ

അദ്ദേഹത്തിന് അടിതെറ്റി. സ്വയം അഴിമതി ചെയ്തിരിക്കാൻ സാധ്യതയില്ലാത്ത ഡയറക്ടർ, അനവധി തരത്തിലുള്ള അഴിമതിക്കു കൂട്ടു നിന്നു എന്ന് പരക്കെ അറിയപ്പെട്ടുതുടങ്ങി. അവസരവാദ രാഷ്ട്രീയത്തിലെ ഭരണപക്ഷ പ്രതിപക്ഷങ്ങളിൽ മാത്രമല്ല, ലോകത്തിലെവിടെയും തളരുന്നവന്റെയടുത്തു നിന്ന് കൂടെയുണ്ടായിരുന്നവർ കൊഴിഞ്ഞുപോകും എന്നിവർ ഓർമ്മിക്കാറില്ല. മരത്തിനു വേണ്ടി ഭക്ഷണം പാകം ചെയ്യുന്ന മരത്തിന്റെ തന്നെ ഇലകൾ പോലും നല്ല വേനലിൽ മരത്തിനെവിട്ടു പോകുമെന്ന പ്രകൃതിയിലെ കാഴ്ചയിൽ നിന്നു മനസ്സിലാക്കേണ്ടതായ പലതും അധികാരത്തിന്റെ കവചം മറയ്ക്കുന്നു. അദ്ദേഹത്തിന്റെ കൂടെയുണ്ടായിരുന്നവർ തന്നെ അദ്ദേഹത്തിനെതിരെ തിരിഞ്ഞു. മുൻഗാമികളിൽ പലരും കോക്കസ്സുണ്ടാക്കി അവരനുഭവിച്ച ദുഃഖങ്ങൾ മനസ്സിലാക്കാൻ ശ്രമിച്ചില്ല. ലാബറട്ടറിയിൽ പല മെഷീനുകളും ഉപകരണങ്ങളും വാങ്ങിച്ചതിലും, കെട്ടിടങ്ങൾ നിർമ്മിച്ചതിലും, ആധുനീക വൽക്കരണത്തിലുമെല്ലാം തന്റെ കഴിവിന്റെ പരമാവധി വിനിയോഗിച്ച്, ഈ സ്ഥാപനത്തെ വളർത്തിയ ഡയറക്ടർ അഴിമതിയിൽ മുങ്ങിക്കുളിക്കുന്നു എന്ന അപവാദവും കേൾക്കേണ്ടി വന്നു. കൂടെയുള്ളവരെല്ലാം പുറകോട്ടു വലിഞ്ഞു.

**തണൽ നൽകിയ മരവും വീഴും**

താനാശ്രയിച്ചവരും തന്നെ ആശ്രയിച്ചു വളർന്നവരുമെല്ലാം അകന്നു പോയി. വലിയ ഒരു കുറ്റവാളിയെ പോലെ അദ്ദേഹത്തിന് തന്റെ കാലാവധി തികയ്ക്കാൻ സാധിക്കാതെ ഇറങ്ങിപ്പോകേണ്ടി വന്നപ്പോൾ നിർഭാഗ്യവശാൽ ഗേറ്റിൽ ആരോ പടക്കം പൊട്ടിച്ചുവത്രെ. ഞാനെന്നും ക്ലാസുകളിലും പ്രഭാഷണവേളയിലും പറയാറുണ്ട്. നമ്മൾ ചിരിക്കുമ്പോൾ ധാരാളം പേർ ചിരിക്കാനുണ്ടാകും. അവർ തന്നെ ചിലപ്പോൾ നാം കരയുമ്പോഴും ചിരിക്കുന്നുണ്ടാകും. അവരെല്ലായിടത്തുമുണ്ടാകും എന്ന് തിരിച്ചറിയുന്നതോടൊപ്പം നാം തന്നെ മറക്കാറുള്ള ഒരു പഴമൊഴിയുണ്ട്; താൻ താൻ നിരന്തരം ചെയ്യുന്ന കർമ്മങ്ങൾ....

വിശ്വസിക്കാൻ അത്രക്കും യോഗ്യതയില്ലാത്തവരുടെ തോളത്തു കയ്യിട്ടുകൊണ്ടു നടന്നു. അവരിൽ എല്ലാ വിശ്വാസവും അർപ്പിച്ചു. രഹസ്യസ്വഭാവമുള്ള പലതും ഏൽപ്പിച്ചു. ഡയറക്ടർ വിചാരിച്ചാൽ ഒരു ഒപ്പുകൊണ്ട് പലതും ഉണ്ടാക്കാനും ഇല്ലാതാക്കാനും സാധിക്കുമെന്നു തെറ്റിദ്ധരിച്ചു. നല്ല കർമ്മങ്ങൾ നല്ലവർ ചെയ്യുമ്പോഴെ അതിന്റെ പുറകിൽ ദുരുദ്ദേശമില്ലെന്ന് ജനതയറിയൂ. നല്ല കർമ്മങ്ങൾ പോലും പ്രതിച്ഛായ മോശമാകുമ്പോൾ ചെയ്താൽ അഥവാ പ്രതിച്ഛായ മോശമായവർ ചെയ്താൽ അത് സമൂഹം വിലയിരുത്തുന്നത് നേർ വഴിക്കാകണ

മെന്നില്ല. ഏറ്റവും മുകളിലുള്ളവൻ പറഞ്ഞിട്ടാണ് ഞാനിതൊക്കെ ചെയ്തതെന്നു താഴെയുള്ളവനു പറയാം. ഞാനിതൊന്നും പറഞ്ഞിട്ടില്ലെന്നു ഡയറക്ടർക്ക് ആണയിട്ടു പറയാൻ സാധിക്കില്ല. ആ അണയിടൽ വേണ്ടിവരുന്നത് താഴെയുള്ളവർ കേൾക്കുമ്പോൾ സംഭവം വിശകലനം ചെയ്യുന്നവർ 'ഡയറക്ടർക്കുത്തരവാദിത്വമില്ലേ...?' എന്നല്ലേ ചോദിക്കൂ, എന്നു തിരിച്ചറിയേണ്ടതായിരുന്നു.

പ്രകൃതിയിൽ കാണുന്ന ഓരോ ചലനവും മനുഷ്യന് പാഠമാണ്. അതേ പ്രകൃതിയുടെ സന്താനമായ മനുഷ്യനിലോരോരുത്തരുടേയും പ്രവൃത്തികളും നമുക്കു കണ്ടും കേട്ടും മനസ്സിലാക്കിക്കൂടേ? ഇങ്ങിനെ ഇന്നത്തെക്കാലത്ത് ചോദിക്കുന്നവരുമില്ലല്ലോ, പൂന്താനത്തിന്റെ വരികളിലേക്കോ, ഭട്ടതിരിപ്പാടിന്റെ അനുഭവത്തിലേക്കോ കുഞ്ചൻ നമ്പ്യാരുടെ കവിതകളിലേക്കോ മുത്തശ്ശിമാർ പ്രയോഗിക്കുന്ന പഴഞ്ചൊല്ലിലേക്കെങ്കിലുമോ പോയാൽ മനസ്സിലാവില്ലേ, നമ്മുടെ ജീവിതയാഥാർത്ഥ്യവും പരമമായ സത്യവും എന്താണെന്ന്. സൂര്യൻ കിഴക്കും പടിഞ്ഞാറുമായി താഴെ നിൽക്കുമ്പോൾ ശക്തികുറവാണ്. അതേ സൂര്യൻ തലക്കുമുകളിൽ വന്നാൽ അതിശക്തനാണ്. മുകളിലുള്ള സൂര്യനറിയണം ആറു മണിക്കൂർ കഴിഞ്ഞാൽ താൻ മറയുമെന്ന്. ആറുമണിക്കൂർ മുമ്പുള്ള അവസ്ഥ സൂര്യൻ ഓർമ്മിച്ചിരുന്നെങ്കിൽ ആറുമണിക്കൂർ കഴിഞ്ഞുള്ള അവസ്ഥയിൽ ദുഃഖിക്കേണ്ടിവരുമായിരുന്നില്ലെന്ന ഉപമ ഇവിടെ സ്മരിക്കട്ടെ.

**കർണ്ണാടകത്തിലെ അനുഭവം**

കർണ്ണാടക സംസ്ഥാനത്തിലെ അതിപ്രസിദ്ധമായ ലാബറട്ടറിയിൽ കുറച്ചുദിവസങ്ങൾ പ്രവർത്തിക്കാനവസരം ലഭിച്ചിട്ടുണ്ട്. അതിശക്തനും അതിസമർത്ഥനും അതിജ്ഞാനിയുമായിരുന്നു, അവിടത്തെ ഡയറക്ടർ. ആ സ്ഥാപനത്തിൽ പ്രവർത്തിക്കുന്ന ശാസ്ത്രജ്ഞന്മാർക്കെല്ലാം അതീവ ബഹുമാനമായിരുന്നു എന്നവിടെ പ്രവർത്തിച്ചിരുന്നവർ പറയാറുണ്ട്. രാജകൊട്ടാരം പോലെയുള്ള ലാബറട്ടറിയിൽ അന്ത്യത്തിൽ സ്വജന പക്ഷപാതവും അഴിമതിയും എല്ലാം ഡയറക്ടറുടെ പേരിൽ ആരോപിക്കപ്പെട്ടു. സുദീർഘകാലം അവിടെ സമരവും നടന്നു. ആ സമരത്തിൽ മുഴങ്ങിക്കേട്ടത് ഞങ്ങൾക്ക് റിസർച്ച് ചെയ്യാൻ ആവശ്യമായ സൗകര്യം ഉണ്ടാക്കിത്തരണമെന്നായിരുന്നു.

ആ സമരം മറ്റു പലതിനുമെതിരെയായിരുന്നുവെങ്കിലും പുറമെ നിന്നു നോക്കുമ്പോൾ മനസ്സിലാകുന്നത് ഡയറക്ടറുടെ തിന്മകൾക്കെതിരാണെന്നാണ്. ദശാബ്ദങ്ങൾ അത്യുന്നതനിലയിലിരുന്ന ഒരു യഥാർത്ഥ ശാസ്ത്രജ്ഞനായ ഡയറക്ടർ, യാത്ര പറഞ്ഞിറങ്ങുമ്പോൾ ആ സ്ഥാപ

നത്തിലെ ചിലരെങ്കിലും ദുഃഖഭാവം നടിക്കുകയെങ്കിലും വേണ്ടതല്ലേ? അതിനവസരം ഒരുക്കേണ്ടതായിരുന്നില്ലേ? അതൊന്നുമവിടെയുണ്ടായില്ല. ആരാധനയോടെ കണ്ടു ബഹുമാനിച്ചവർക്ക് അവഹേളിക്കേണ്ടിവന്നു.

ഒരു സ്ഥാപനത്തിൽ എല്ലാത്തരത്തിലുള്ളവരും വരുകയും പോകുകയും ചെയ്യുമെന്നതാണ് സത്യം. ആരെല്ലാം അവനവനു വേണ്ടി മാത്രം ജീവിച്ചുവോ അവരെ കാര്യമായിട്ടാരും ഓർമ്മിക്കാതെ പോകുന്നു. അല്ലെങ്കിൽ ദേഷ്യത്തോടെ ഓർമ്മിക്കുന്നു. എന്നാൽ ആരാണോ മറ്റുള്ളവനു വേണ്ടി ജീവിക്കുന്നത് അവരാണ് യഥാർത്ഥത്തിൽ ജീവിക്കുന്നത്. ഇങ്ങിനെയെഴുതാൻ എളുപ്പമാണെന്ന് ചിലർക്കുതോന്നാം. പക്ഷേ ഓരോ ഡയറക്ടറും തന്റെ കസേരയിൽ താൻ ശാശ്വതനല്ലെന്നും വെട്ടിപിടിച്ചതും കെട്ടിപ്പടുത്തതും തിരിച്ചുപോകുമ്പോൾ കൊണ്ടുപോകില്ലെന്നും, ഓർമ്മിക്കണം. അകത്തേക്കു കയറിയവർ പുറത്തേക്കിറങ്ങിയേമതിയാകൂ എന്നും ഓർമ്മിക്കേണ്ടതില്ലേ? പുറത്തേക്കിറങ്ങിയവന് ഒരു പക്ഷേ അകത്തേക്കു കയറേണ്ടി വരില്ല. അകത്തേക്കു കയറാൻ സാധിച്ചു എന്നും വരില്ല. അകത്തേക്കു കയറിയാലും അകത്തുള്ളവർ സ്വീകരിക്കണമെന്നില്ല. ഇതെല്ലാമല്ലേ യാഥാർത്ഥ്യം എന്നോർമ്മിക്കണം. നാമെല്ലാം ജീവിക്കുന്നത് മനുഷ്യമനസ്സുകളിലാണെന്ന് തിരിച്ചറിവുണ്ടായിരുന്നെങ്കിൽ എല്ലാവർക്കും നന്നാകാമായിരുന്നു. ശരിയായി പ്രവർത്തിക്കാമായിരുന്നു.

**മലയാളി അലങ്കരിച്ച തമിൾനാട്ടിലെ ലാബറട്ടറി**

തമിൾനാട്ടിലെ പ്രസിദ്ധമായ ഒരു ലാബറട്ടറി നവീകരിച്ച് പുനരുജ്ജീവിപ്പിച്ച് ചരിത്രം സൃഷ്ടിച്ച വ്യക്തിയാണ് മറ്റൊരു ഡയറക്ടർ. ദശാബ്ദങ്ങളുടെ പരിചയമെനിക്കദ്ദേഹവുമായിട്ടുണ്ട്. അദ്ദേഹത്തിന്നൊരു പ്രത്യേകതയുണ്ടായിരുന്നു. വ്യക്തിയും, കുടുംബവും, സമൂഹവും രാഷ്ട്രത്തിനു വേണ്ടി പ്രവർത്തിക്കണമെന്നാശയം അദ്ദേഹം നിരന്തരം പ്രചരിപ്പിക്കുന്നുണ്ടായിരുന്നു. സ്വന്തം ലാബറട്ടറിയിൽ തമിഴിന്റെ ശക്തമായ വിഭാഗീയത നിലനിന്നിട്ടും അതിനെയെല്ലാം മറികടന്ന് ഭാരതം എന്ന രാഷ്ട്ര സങ്കൽപം ഉയർത്തിക്കാണിക്കാൻ സാധിച്ചു. ഗവേഷണവും ഗവേഷണങ്ങൾക്കുവേണ്ടിയുള്ള സഹായിക്കലുമാണ്, ഓരോ സയിന്റിസ്റ്റിന്റേയും ദൗത്യമെന്നദ്ദേഹം ഓർമ്മിപ്പിച്ചു. പ്രൊമോഷനും, ഉയർച്ചക്കും ഉത്തരവാദിത്വമേൽപ്പിക്കുന്നതിനും ഏറ്റെടുക്കുന്നതിനും കാരണമായിത്തീരേണ്ടത്, ഗവേഷണം നടത്താനുള്ള കഴിവും ഗവേഷണ നേട്ടങ്ങളുമാണെന്നദ്ദേഹം തെളിയിച്ചു കൊണ്ടേയിരുന്നു. പ്രൊമോഷൻ അർഹിക്കുന്നവൻ അതർഹിക്കുന്നു എന്നയാളെത്തന്നെ

ബോധ്യപ്പെടുത്താനും അതുപോലെ അർഹിക്കാത്തവന് പ്രൊമോഷൻ അർഹിക്കുന്നില്ല. എന്നും ബോധ്യപ്പെട്ടുത്തനും സാധിച്ചിരുന്നു.

കാരൈക്കുടി കേന്ദ്രമായി പ്രവർത്തിക്കുന്ന ഈ ലാബറട്ടറിയിൽ തികച്ചും നൂതനമായ പല പരിപാടികളും ആവിഷ്കരിച്ചു. അന്തർദ്ദേശീയ നിലവാരത്തിലുള്ള ഒരു ശാസ്ത്രമാസിക തുടങ്ങി. കൂടാതെ കുണ്ട്റക്കുടി അഡിഗളറുടെ സാമൂഹിക പ്രവർത്തനങ്ങളിൽ ലാബറട്ടറിയെ മുഴുവനും പങ്കെടുപ്പിച്ചു. വളരെ പാവപ്പെട്ടവരുടെ ഉന്നമനത്തിനായി ലാബറട്ടറി സ്വയം പ്രവർത്തിക്കുന്ന ഒരവസ്ഥയുണ്ടാക്കുവാൻ സാധിക്കുകയും ചെയ്തു. അദ്ദേഹവുമായി സംസാരിക്കുമ്പോഴും ഇടപഴകുമ്പോഴും അനുഭവവേദ്യമാകുന്ന വസ്തുത; ലാളിത്യവും എളിമയും അറിവും അതുള്ളതിന്റെ ആത്മാഭിമാന പ്രകടനവുമാണദ്ദേഹം എന്നതായിരുന്നു. പല ലാബറട്ടറികളിലേയും പല ഡയറക്ടർമാരും സർവാധികാരികളെപ്പോലെ പെരുമാറുന്നു. ചില ഡയറക്ടർമാർ താനിവിടെ ശാശ്വതനല്ലെന്നറിഞ്ഞു പ്രവർത്തിക്കുന്നു.

**ജീവിതമാസ്വദിക്കുന്ന ഡയറക്ടർ**

കുറേ ശാസ്ത്രജ്ഞന്മാർ എത്രകാലം ഡയറക്ടർമാരായിരിക്കുന്നുവോ അത്രയും കാലം വിദേശയാത്ര നടത്തി ആഘോഷിക്കുന്നു. മറ്റു ചിലർ ഈ യാത്രയിലൂടെ ട്രാവല്ലിങ് അലവൻസും (യാത്രാ ബത്തയും) ഡേയ്‌ലി അലവൻസും വരവിന്റെ ഭാഗമാക്കുന്നു. സമൂഹത്തിൽ കാണുന്ന അഴിമതി, കൈക്കൂലി, സ്വജനപക്ഷപാതം, പരോക്ഷമായി ധന സമ്പാദനം ഇവയും ആ കസേരയിലിരിക്കുമ്പോൾ അപൂർവമല്ല. ഓരോ ശാസ്ത്രജ്ഞനും മുകളിലേക്കുയരാൻ ഡയറക്ടറുടെ കാരുണ്യമില്ലെങ്കിൽ സാധ്യമേയല്ല. ബാക്കിയെന്തെല്ലാമില്ലെങ്കിലും ഈ അനുഗ്രഹമുണ്ടെങ്കിൽ കുറവുകളെല്ലാം പരിഹരിക്കാമെന്നു നേരത്തെ സൂചിപ്പിച്ചിരുന്നു. ബാക്കിയെന്തെല്ലാമുണ്ടെങ്കിലും ഡയറക്ടറുടെ പിന്തുണയില്ലെങ്കിൽ പ്രൊമോഷൻ ലഭിക്കില്ലെന്നതും ഉറപ്പിക്കാം. അതുകൊണ്ട് പരമശിവന് പറയുന്ന പ്രാർത്ഥനാ വരികൾ ഡയറക്ടർമാർക്കും ബാധകമാണ്. ത്വമേവ മാതാ ച പിതാ ത്വമേവ ത്വമേവ ബന്ധുശ്ച സഖാ ത്വമേവ ത്വമേ വിദ്യാ ച....... ത്വമേവ സർവം മമ......

**താൽക്കാലിക ഡയറക്ടർമാർ**

സ്ഥിരം ഡയറക്ടറാകാൻ സാധിക്കാതെ, ഇടക്കിയക്ക് ഡയറക്ടർമാരാകുന്നവരുണ്ട്. ഡയറക്ടർ ഇല്ലാതെ വരുന്നവേളയിലും, ഡയറക്ടർ ലീവെടുക്കുമ്പോഴും, യാത്രയ്ക്ക് പോകുമ്പോഴും, പുതിയ ഡയറക്ടർ ചാർജ്ജെടുക്കുന്നതിനു മുമ്പും ഒരു ലാബറട്ടിയിലെ ഏറ്റവും സീനിയറായ ശാസ്ത്രജ്ഞനാണ് ഡയറക്ടറുടെ കസേരയിലിരിക്കുക. ഡയ

റക്ടറുടെ കസേരയിലിരിക്കാൻ കൊതിക്കുന്ന അനവധി സീനിയർ ശാസ്ത്രജ്ഞന്മാരുണ്ട്. ചില രാഷ്ട്രീയക്കാർക്ക് മുഖ്യമന്ത്രിയാകലും പ്രധാനമന്ത്രിയാകലും ജീവിതാഭിലാഷമാണെന്നതുപോലെയാണ്, ചില സീനിയർ ശാസ്ത്രജ്ഞന്മാർക്ക് ഡയറക്ടർ കസേരയിലിക്കാനുള്ള അഭിലാഷം. മിക്കവാറും ആക്ടിംഗ് ഡയറക്ടർമാർ ഫയലുകളിൽ ഒപ്പിടുക എന്ന ദൗത്യം മാത്രമേ ചെയ്യാറുള്ളൂ. അവർ പോളിസി മാറ്റേഴ്സ് ഒന്നും തീരുമാനമെടുക്കാറില്ല. പലപ്പോഴും യഥാർത്ഥ ഡയറക്ടറെ കൊണ്ട് സാധിക്കാത്ത ചില കാര്യങ്ങൾ ചില ശാസ്ത്രജ്ഞന്മാർ ആക്ടിംഗ് ഡയറക്ടർമാരെക്കൊണ്ട് അംഗീകരിപ്പിച്ചെടുക്കാറുണ്ട്.

എനിക്കും അങ്ങിനെ ചില ഭാഗ്യം ലഭിച്ചിട്ടുണ്ടെന്ന് ഇത്തരുണത്തിൽ സ്മരിക്കുന്നു. എന്റെ സബാറ്റിക്കൽ ലീവ് അംഗീകരിച്ചുതന്നതും, ഡി. ലിറ്റിന് തീസിസ് സമർപ്പിക്കാൻ അനുവാദം തന്നതുമെല്ലാം ആക്ടിംഗ് ഡയറക്ടർമാരായിരുന്നു. ഡയറക്ടറായിരുന്ന വ്യക്തി അതനുവദിക്കുമായിരുന്നില്ല എന്നു സംശയം തോന്നിയതിനാലാണ് ഈ പന്ഥാവ് സ്വീകരിച്ചത്.

## ഡയറക്ടർ പോസ്റ്റിനപേക്ഷിക്കുന്ന ശാസ്ത്രജ്ഞന്മാർ

അവനവന്റെ കർമ്മമണ്ഡലത്തിൽ കഴിവു തെളിയിക്കാത്ത ചില ശാസ്ത്രജ്ഞന്മാരെങ്കിലും ഡയറക്ടർ പോസ്റ്റിനായി ശ്രമിക്കുന്നതു കാണാം. കഴിവില്ലാത്തതിന്റെ കുറവു പരിഹരിക്കാൻ കഴിവുണ്ടെന്ന് കാണിക്കലാണ് ചിലർക്ക് ജീവിത സാഫല്യത്തിനായുള്ള മാർഗം. ഇതിന്നായി പലതും ഊതി വീർപ്പിച്ചും, പെരുപ്പിച്ചും ഇല്ലാത്തതെല്ലാം എഴുതിയും വലിയ റിപ്പോർട്ടുകളുണ്ടാക്കും. അതായിരിക്കും ഡയറക്ടർ പോസ്റ്റിനുള്ള അപേക്ഷയോടൊപ്പം സമർപ്പിക്കുന്നത്. ഡയറക്ടർ പോസ്റ്റിന് ഇങ്ങിനെയുള്ള വലിയ റിപ്പോർട്ടുകൾ സമർപ്പിക്കണമെന്ന ധാരണ ഏകദേശം പൂർണമായും മാറിവരുന്നു. യഥാർത്ഥ കഴിവുള്ളവനെ തെരഞ്ഞെടുക്കുക എന്നത് സർവ്വസാധാരണയായി വരുന്നുണ്ട്. കഴിവുള്ളവർ അകത്തുകയറിയതിനുശേഷം ഒരുകൂട്ടം ശാസ്ത്രജ്ഞന്മാരുടെ കോക്കസിൽപെട്ടുപോകുമ്പോഴാണ് പലപ്പോഴും അവരുടെ യഥാർത്ഥ കഴിവുകൾ പ്രയോഗിക്കാൻ സാധിക്കാതെ, ശാസ്ത്രജ്ഞ രാഷ്ട്രീയത്തിന്റെ കരുക്കളായി തീരുന്നത്. ഒരേ ലാബറട്ടറിയിൽ കുറേക്കാലം പ്രവർത്തിച്ച വ്യക്തികൾ അവിടത്തെ ഡയറക്ടർമാരാകുമ്പോൾ അവർക്ക് രണ്ടുതരത്തിലുള്ള വഴികളിലേതെങ്കിലുമൊന്നു തെരഞ്ഞെടുത്തേ മതിയാകൂ. ഡയറക്ടറാകുന്നതിനു മുമ്പ് തന്റെകൂടെ പലതിനും നിന്നവരുടെ കോക്കസിലോ ഗ്രൂപ്പിലോ പെട്ടുമുമ്പോട്ടുപോകുക. അല്ലെങ്കിൽ ലാബറട്ടറിയിലെ നന്മതിന്മകളറിഞ്ഞ്, തിന്മയുടേയും

കോക്കസിന്റെയും കൂടെ ചേർന്നാലുണ്ടാകുന്ന പ്രശ്നങ്ങൾ തന്റെ പൂർവികരായ ഡയറക്ടർമാർ അനുഭവിച്ചത് വ്യക്തമായി വിശകലനം ചെയ്ത്, സ്വയം ആ കുരുക്കിൽ പെടാതെ മുന്നോട്ടുപോകുക.

**ഡയറക്ടർമാരും കോക്കസ്സും**

പുതിയതായി വരുന്ന ഡയറക്ടർമാർക്ക് പലപ്പോഴും സംഭവിക്കാറുള്ളത്, മറ്റു ഡയറക്ടർമാരെ 'കൈകാര്യം ചെയ്ത്' ശീലമുള്ള ശാസ്ത്രജ്ഞന്മാർ പുതിയ ഡയറക്ടർമാരെ ആ വഴിയിലൂടെ നടത്തുവാൻ ശ്രമിക്കും. മുൻപരിചയമില്ലാത്തെ മറ്റു സ്ഥാപനങ്ങളിൽ നിന്നുവരുന്ന പുതിയ ഡയറക്ടർമാർക്കാകട്ടെ അകത്തുവരുമ്പോൾ ചില സീനിയർ ശാസ്ത്രജ്ഞന്മാരുടെ ഉപദേശങ്ങൾ ലഭിക്കുന്നത് ആദ്യമാദ്യം അനുഗ്രഹം പോലെയനുഭവപ്പെടാറുണ്ട്. ആ ഉപദേശ സ്വീകരണവേളയിൽത്തന്നെ ചില ഡയറക്ടർമാർ ഒരു കോക്കസിൽ വീണിട്ടുണ്ടാകും. അവിടെ നിന്നും ഊരി വരുന്നത് അത്രയും എളുപ്പമാകണമെന്നില്ല.

ഓരോ ലാബറട്ടറിയിലും, ഡയറക്ടർമാർ വഴങ്ങിക്കൊടുക്കുകയാണെങ്കിൽ അഥവാ വഴങ്ങിക്കൊടുക്കുന്ന ഡയറക്ടർമാരാണ് എന്നറിയുകയാണെങ്കിൽ പല പല കാര്യങ്ങളും നേടിയെടുക്കുവാൻ ശ്രമിക്കുന്ന 'പ്രഗത്ഭരായ' ശാസ്ത്രജ്ഞന്മാരുണ്ട്. ഇവരുടെ എണ്ണം വളരെക്കുറവായിരിക്കും. താരതമ്യേന ശാന്തരായി സാധിക്കുന്ന ഗവേഷണങ്ങളെല്ലാം ചെയ്യുന്ന ശാസ്ത്രജ്ഞന്മാരടങ്ങുന്ന ഭൂരിപക്ഷത്തെ നിയന്ത്രിക്കാൻ ഡയറക്ടർമാർ ഈ ന്യൂനപക്ഷ 'പ്രഗത്ഭരെ' ആശ്രയിക്കാറുണ്ട്. തേനിന്റെ മാധുര്യമുള്ള വാക്കുകളിലൂടെയും അഭിനന്ദനങ്ങളിലൂടെയും, അനുമോദനങ്ങളിലൂടെയും അവർ ഡയറക്ടർമാരെയും അത്യുന്നതങ്ങളിലേക്കുയർത്തുന്നു.

പുതിയ ഡയറക്ടർമാരെ ഇവർ വീട്ടിൽ ചെന്നുകാണുന്നു. വേണ്ടതായ എല്ലാ സഹായങ്ങളും ചെയ്തുകൊടുക്കുന്നു. മറ്റു സംസ്ഥാനങ്ങളിൽ നിന്നുവരുന്ന ഡയറക്ടർമാർക്കുണ്ടാകാൻ സാധ്യതയുള്ള ഭാഷാപ്രശ്നം, കുട്ടികളുടെ പഠിപ്പ്, സ്കൂൾ അഡ്മിഷൻ, തുടങ്ങി പല കാര്യങ്ങളിലും, മറ്റു ശാസ്ത്രജ്ഞന്മാരെ കുറേക്കാലത്തേക്കെങ്കിലും പുതിയ ഡയറക്ടർക്ക് ആശ്രയിക്കേണ്ടി വരുന്നതെല്ലാം മുതലെടുക്കാൻ കഴിയുന്നവരുണ്ട്. അത് എല്ലാ ലാബറട്ടറികളിലുമുണ്ട്. അസാധാരണവേളകളിൽ മദ്യപിക്കാൻ ഒത്തുചേരുന്നവരുമുണ്ടാകാം. തദവസരത്തിൽ ഡയറക്ടർക്ക് വേണ്ടതായ എല്ലാ സ്വകാര്യ ഉപദേശങ്ങൾ കൊടുക്കാനും മുമ്പോട്ടുവരുന്നവരും എണ്ണത്തിൽ ഒരു ന്യൂനപക്ഷമാണെങ്കിലും ശക്തരായിട്ടുണ്ടാകും. ഇത്തരത്തിലാരേയും തന്റെ വീട്ടിലേ

ക്കടുപ്പിക്കാത്ത ഡയറക്ടർമാരുമുണ്ട്. പലപ്പോഴും നന്മനിറഞ്ഞവരേയും തിന്മയും ദുരുദ്ദേശവുമുള്ളവരേയും തിരിച്ചറിയാൻ സാധിക്കാതെ സഹായം സ്വീകരിച്ച് അബദ്ധത്തിൽ ചെന്നുപെടുന്ന ഡയറക്ടർമാരുമുണ്ട്.

തുടക്കത്തിൽ ആരുമായും ബന്ധമില്ലാതെ ഒരു ഡയറക്ടർക്ക് മറ്റുള്ള വരിൽ നിന്ന് മാറിനിന്നു ജീവിക്കാനും ഔദ്യോഗിക കാര്യങ്ങൾ നിർവ്വ ഹിക്കാനും അസാദ്ധ്യമാണ്. ചിലപ്പോൾ ഡയറക്ടറുടെ കുടുംബാംഗ ങ്ങളുടെ സുഹൃത്തായി, വനിതാസംഘടനയിലൂടെയും സാമൂഹ്യപ്ര വർത്തനങ്ങളിലൂടെയും ബന്ധം സ്ഥാപിച്ച് ബന്ധനത്തിൽ പെടുന്ന ഡയറക്ടർമാരുമുണ്ട്. ഇതെല്ലാം മറ്റെല്ലാ വകുപ്പിലുമുള്ള ഉദ്യോഗസ്ഥ രെയുംപോലെ ശാസ്ത്രജ്ഞന്മാരുടെ തലപ്പത്തിരിക്കുന്നവർക്കും ബാധ കമാണെന്നതാണ് വസ്തുത. ഇതിലുമപ്പുറത്തൊരാചാരമുണ്ട്. പല ഡയറക്ടർമാരും, ശാസ്ത്രജ്ഞന്മാരുടേയും അഡ്മിനിസ്ട്രേറ്റീവ് വിഭാ ഗങ്ങളിൽപെടുന്ന ഉദ്യോഗസ്ഥരുടേയും മനസ്സും, പ്രവൃത്തിയും, മറ്റു തരത്തിലുള്ള പ്രവർത്തനങ്ങളും, അഭിപ്രായങ്ങളുമെല്ലാം അറിയാനായി ചില വ്യക്തികളെ പരോക്ഷമായി ചുമതലയേൽപ്പിക്കാറുണ്ട്. അവർ ഡയറക്ടർമാർക്ക് ലാബറട്ടറിയിലെ പല വിഭാഗത്തിൽപ്പെടുന്നവരു ടേയും, സംഘടനകളുടേയും, പ്രശ്നമുണ്ടാക്കുന്നവരുടേയുമെല്ലാം വാർത്തകളെത്തിക്കുന്ന രഹസ്യ റിപ്പോർട്ടിംഗ് ഏജന്റുമാരായി പ്രവർത്തിക്കുന്നു. തുടക്കത്തിൽ ഇത്തരക്കാർ ഡയറക്ടറുടെ സ്നേഹ ഭാജനങ്ങളായി ഉയരുന്നു. പിന്നീട് അവർതന്നെ കോക്കസുകളായി വളർന്ന് ഡയറക്ടർമാർക്കു ചുറ്റും നീരാളികളെപോലെ വലയം സൃഷ്ടി ക്കാറുമുണ്ട്.

ഇതിലൊന്നിലുംപെടാതെ ആവശ്യത്തിനുമാത്രം ഡയറക്ടറുമായി ബന്ധം പുലർത്തിയാൽ അഥവാ പുലർത്താനനുവദിച്ചാൽ മതിയെന്ന് ദൃഢമായ തീരുമാനമെടുക്കാനും, മുൻവിധിയില്ലാതെ കാര്യങ്ങൾ കൊണ്ടുനടക്കാനും, ആർക്കെല്ലാം ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും തീരു മാനങ്ങൾ സത്യസന്ധമായി നടപ്പിലാക്കാനും സാധിക്കുന്ന ഡയറ ക്ടർമാർ കാലക്രമത്തിൽ സർവ്വശക്തരായി നിലനിൽക്കുകയും വിജ യിക്കുകയും ചെയ്തിട്ടുണ്ട്.

**ഡിവിഷൻ ഹെഡ്ഡുകൾ**

എല്ലാ ഡിവിഷനിലും (വിഭാഗത്തിനും) വളരെ സീനിയറായ ശാസ്ത്ര ജ്ഞന്മാർ ഹെഡ്ഡുകളായിട്ടുണ്ടാകും. അവരാണ് ഗവേഷകർക്കും ഡയ റക്ടർക്കും മധ്യേ നിൽക്കുന്നവർ. അവരുടെ അഭിപ്രായങ്ങളും വിലയി രുത്തലുമാണ് മുകളിലുള്ളവരുടെ വിലയിരുത്തലിന്റെ അടിസ്ഥാനമാ കാറുള്ളത്. കൂടെ പ്രവർത്തിക്കുന്നവരെക്കുറിച്ചുള്ള പ്രത്യക്ഷാനുഭവ

ഏതുകാര്യത്തിലും ഡയറക്ടർക്ക് മാർഗ്ഗനിർദ്ദേശം നൽകുന്നത് ഈ കമ്മിറ്റിയായിരിക്കും. ആ കമ്മിറ്റിയുടെ തീരുമാനം വീറ്റോ ചെയ്യാൻ ഡയറക്ടർമാർക്കധികാരമുണ്ട്. ഇതിലെ അംഗങ്ങളെ നോമിനേറ്റ് ചെയ്യുന്നത് ഡയറക്ടറാണ്.

മിക്കവാറും ലാബറട്ടറികളിൽ വളരെ സീനിയറായ ശാസ്ത്രജ്ഞന്മാരെല്ലാം ഇതിലെ അംഗങ്ങളായിരിക്കും. കൂടാതെ ഓരോ പ്രോജക്റ്റ് കൈകാര്യം ചെയ്യുന്നവരും അംഗങ്ങളാകാം. പ്രത്യേക ക്ഷണിതാക്കളായും ലാബറട്ടറിക്കകത്തെ ശാസ്ത്രജ്ഞന്മാരുമുണ്ടാകും. ലാബറട്ടറിക്കകത്തുള്ളവരുടെ മാത്രമായ ഈ സമിതിക്ക് അകത്തും പുറത്തുമുള്ളകാര്യങ്ങൾ ചർച്ച ചെയ്ത് തീരുമാനമെടുക്കാനായി ഡയറക്ടർക്ക് മാർഗനിർദ്ദേശം നൽകാം.

**ഡയറക്ടർ സയിന്റിഫ്ക് സമിതിക്ക് സമർപ്പിക്കുന്ന നിർദ്ദേശങ്ങൾ**

ഡയറക്ടർക്ക് തന്റെ തീരുമാനങ്ങൾ നടപ്പിലാക്കുന്നതിൽ സ്വാർത്ഥതയോ, സ്വജനപക്ഷപാതമോ, ഏകാധിപത്യമനോഭാവമോ, അറിവില്ലായ്മയോ ഒന്നുമുണ്ടായിരുന്നില്ലെന്നു വ്യക്തമാക്കാൻ ഈ കമ്മിറ്റിയുടെ അനുമതിയോടെയാണ് ഓരോ തീരുമാനവുമെടുക്കുന്നതെന്നും തീരുമാനത്തിൽ രേഖപ്പെടുത്തുകയുമാകാം. ഒരുതരത്തിൽ ശാസ്ത്രകാര്യങ്ങൾ തീരുമാനമെടുക്കാനുള്ള ജനാധിപത്യ സമ്പ്രദായമാണിതിലൂടെ ഉദ്ദേശിക്കുന്നത്.

ഈ സമിതിയുടെ തീരുമാനങ്ങൾ വളരെയേറെക്കാര്യങ്ങളിൽ പ്രയോജനപ്പെടാറുണ്ട്. ചിലപ്പോൾ ഡയറക്ടർക്ക് തീരുമാനമെടുക്കണമെന്ന് നിർബന്ധമുള്ള പല കാര്യങ്ങളും, 'ഇതു കമ്മിറ്റിയിലൂടെ തീരുമാനമാണെന്ന' രീതിയിൽ അവതരിപ്പിക്കാം. മറ്റു ശാസ്ത്രജ്ഞന്മാരെല്ലാം മൗനമായിട്ടിരുന്നു സമ്മതിക്കുകയും ചെയ്യും. ഡയറക്ടർ കാര്യങ്ങൾ സമിതിയിലവതരിപ്പിക്കുന്നത് പലവിധത്തിലാകാം. ഉദാഹരണത്തിന് 'ഇന്നകാര്യങ്ങൾ ചെയ്യുന്നതിനെക്കുറിച്ച് നിങ്ങളുടെ അഭിപ്രായം അറിയാനാഗ്രഹമുണ്ട് എന്നു പറയാം ! ഇന്നകാര്യങ്ങൾ നടപ്പിലാക്കണോ വേണ്ടയോ എന്നു ചർച്ച ചെയ്യാം! ഇന്നകാര്യങ്ങൾ അടുത്തയാഴ്ചകളിൽ നടപ്പിലാക്കുന്നതിന് നിങ്ങൾക്കെങ്ങിനെയെല്ലാം സഹായിക്കാൻ സാധിക്കുമെന്ന് ചർച്ച ചെയ്യാം! ഇന്ന കാര്യങ്ങൾ നടപ്പിലാക്കാൻ എതിർപ്പുള്ളവർ അറിയിക്കുക! ഇന്നകാര്യങ്ങൾ നടപ്പിലാക്കണമെന്നാണ് എന്റെ ആഗ്രഹം. അതിനെക്കുറിച്ച് നിങ്ങൾക്കെന്താണ് പറയാനുള്ളത്? ഇന്ന കാര്യങ്ങൾ നടപ്പിലാക്കണമെന്ന് നിർദ്ദേശമുണ്ട്, അത് എങ്ങിനെയാണ് വേണ്ടത് എന്ന് ചർച്ചചെയ്യുക.... ഈ രീതിയിലേതു വേണമെങ്കിലും ഡയറക്ടർക്ക് സമിതിയുടെ മുന്നിൽ കാര്യങ്ങളവത

രിപ്പിക്കാനായി ഉപയോഗിക്കാം. ഡയറക്ടർ ഇതിലുപയോഗിക്കുന്ന 'പദപ്രയോഗങ്ങള' നുസരിച്ചായിരിക്കും സയിന്റിഫിക് കമ്മിറ്റിയിലെ മിക്കവാറും അംഗങ്ങൾ അവരുടെ അഭിപ്രായങ്ങൾ പറയുക.

**കമ്മിറ്റിയംഗങ്ങൾ**

ഡയറക്ടർക്ക് താൽപര്യമുള്ളതെല്ലാം ഒരു സങ്കോചവും കൂടാതെ അംഗീകരിക്കണമെന്നു പറയുന്നവരാവും ഭൂരിപക്ഷവും. അവർ അതിനെ അതേവിധത്തിൽ ന്യായീകരിക്കും. അതേകാര്യം ഡയറക്ടർക്ക് താൽപര്യമില്ലാത്തതാണെന്ന ധ്വനിയുണ്ടെങ്കിൽ, അതിനെതിരെ സംസാരിക്കാൻ കമ്മിറ്റിയിലെ പലർക്കും വിഷമമുണ്ടാകാറേയില്ല. ഡയറക്ടർ പറയുന്നതനുസരിച്ച് മാറ്റി മാറ്റി പറയുന്നവരുമുണ്ട്. അതേപ്രകാരം ഡയറക്ടറുടെ അഭിപ്രായങ്ങൾ ശക്തമായി പിന്തുണക്കുന്നവരുമുണ്ട്. എതിർക്കുന്നവർ വളരെക്കുറവായിരിക്കുമെന്നതിനു കാരണം ഒരാൾ ഡയറക്ടർക്കെതിരാണെന്ന തോന്നലുണ്ടായാൽ അയാളുടെ ഭാവി ചിലപ്പോൾ ഇരുണ്ടതാകും.

ഡയറക്ടറുടെ സാന്നിദ്ധ്യത്തിൽ, ഡയറക്ടറുടെ അഭിപ്രായത്തെ അതിശക്തമായി പിന്തുണച്ച്, പുറത്തു വന്ന് അതിനെതിരെ പറയുന്ന ഒരു സമൂഹം ശാസ്ത്രജ്ഞന്മാരുണ്ടായിരിക്കുമെന്നതാണ് മറ്റൊരു വസ്തുത. അവർക്ക് രണ്ട് വഞ്ചിയിലും കാലുവെക്കാൻ അറപ്പും വെറുപ്പും സങ്കോചവുമില്ലാതിരിക്കാൻ കാരണം എല്ലാവരുടെ മുന്നിലും സത്യം, ധർമ്മം, നീതി, ന്യായം ഉള്ളവരായി അഭിനയിക്കണം! സ്വയം അങ്ങിനെ അവതരിപ്പിക്കണമെന്നുള്ള പൊളിട്രിക്സാണ്. കേരളത്തിൽ ഇത്തരത്തിലുള്ള സീനിയർ ജൂനിയർ ശാസ്ത്രജ്ഞന്മാർ ധാരാളമുണ്ട്. സയിന്റിഫിക് കമ്മിറ്റിയിലും പുറത്തും രണ്ടു വഞ്ചിയിൽ കാൽവയ്ക്കുന്ന ഇത്തരം ശാസ്ത്രജ്ഞന്മാർ ലാബറട്ടറിയുടേയും ഡയറക്ടറുടേയും 'രക്ഷകരാണ്.' പുറത്തുവന്നാൽ അവർ ലാബറട്ടറിയിലെ ശാസ്ത്രജ്ഞന്മാരുടേയും മറ്റ് സ്റ്റാഫുകളുടേയും രക്ഷകരാണ് എന്നഭിപ്രായമുണ്ടാക്കാൻ ശ്രമിക്കുന്നു. അകത്തവർ ഡയറക്ടറുടെ രക്ഷകരാണ്.

സയിന്റിഫിക് കമ്മിറ്റിയിൽ എതിരഭിപ്രായം പറയുന്നവരെ ശത്രുക്കളായിക്കാണുന്ന ഡയറക്ടർമാരുണ്ട്. നന്മനിറഞ്ഞ സന്ദേശങ്ങളും അഭിപ്രായങ്ങളും ആരു നൽകിയാലും അതു സ്വീകരിക്കുകതന്നെ വേണമെന്നു നിർബന്ധിക്കുന്ന ഡയറക്ടർമാരുമുണ്ട്. ആദ്യമാദ്യം എല്ലാവരുടെയും അഭിപ്രായങ്ങളും ഉപദേശങ്ങളും സ്വീകരിക്കുകയും കാലം കഴിയുമ്പോൾ അതിനെല്ലാം വിമുഖത കാണിക്കുകയും ചെയ്യുന്നവരായ ഡയറക്ടർമാരുമുണ്ടെന്ന് സൂചിപ്പിച്ചു.

അതിസമർത്ഥമായ വാചകക്കസർത്തിലൂടെ കമ്മിറ്റിയിലുള്ളവരെ മോഹാലസ്യപ്പെടുത്തുന്ന അംഗങ്ങളും ഉണ്ടാകാറുണ്ട്. ഡയറക്ടർക്ക് ഭയമുള്ള ചിലരും കമ്മിറ്റിയിൽ തൻകാര്യം നേടാറുണ്ട്. ശ്രുതിമധുരമായ വാക്കുകളുപയോഗിച്ച് ഉന്നതരുടെ അഭിപ്രായങ്ങൾ ശരിവെച്ച്, തുടർന്നു സംസാരിച്ച്, സാവധാനത്തിൽ ഭൂരിപക്ഷാഭിപ്രായം വിലയിരുത്തി, അതിനെതിരെ പറയുന്നവരുമുണ്ട്. ഇതിനെല്ലാം പുറമേ ഇത്തരം കമ്മിറ്റികളിലിരുന്ന്, അകത്തു നടക്കുന്നതെല്ലാം പുറത്തുള്ളവർക്കും മറ്റു തൽപര കക്ഷികൾക്കും ചോർത്തികൊടുത്ത് അകത്തും പുറത്തും നല്ലവനാകുന്ന ചില സീനിയർ ശാസ്ത്രജ്ഞന്മാരുമുണ്ട്. തത്വശാസ്ത്രപരമായ പദപ്രയോഗങ്ങളിലൂടെ അംഗങ്ങളെ അടിമുടി താൽകാലികമായിട്ടാണെങ്കിലും 'കോരിത്തരിപ്പിക്കു'ന്നവരുമുണ്ട്.

ശാസ്ത്ര ഉപദേശക സമിതിയിൽ നിന്ന് ചിലപ്പോൾ വ്യക്തമായ ലക്ഷ്യബോധവും മാർഗവുമുണ്ടാകാറില്ല. അതിനുകാരണം പലപ്പോഴും പലരേയും പ്രീണിപ്പിക്കാൻ ചിലരും, ചിലരെപ്രീണിപ്പിക്കാൻ പലരും ശ്രമിക്കുന്നതുകൊണ്ടാണ്. അകത്തിരുന്നു എല്ലാം കേട്ട് അംഗീകരിച്ച് പുറത്തുവന്ന് ദേഷ്യമഭിനയിക്കുന്നവരെ പലരും തിരിച്ചറിയാറുണ്ടെന്ന്, അഭിനയിക്കുന്നവർക്കുമറിയാം. ലക്ഷ്യബോധത്തോടെ തുടങ്ങുന്ന മീറ്റിംഗുകൾ ചിലപ്പോൾ അലക്ഷ്യമാകുന്നതിതുകൊണ്ടാണ്.

**സയിന്റിഫിക് വർക്കേഴ്സ് അസോസിയേഷൻ**

ചില ലാബറട്ടറികളിൽ സയിന്റിസ്റ്റുമാരുടെ സംഘടനകളുണ്ടാകാറുണ്ട്. ഏതാണ്ട് പൂർണമായും ബാഹ്യരാഷ്ട്രീയത്തിൽ നിന്ന് മുക്തമാണ്, സയിന്റിഫിക് വർക്കേഴ്സ് അസോസിയേഷനുകളെല്ലാം. അതിന്റെ അംഗങ്ങളുടെ അഭിപ്രായങ്ങൾ എക്കാലത്തും ഒരുപോലെ ഡയറക്ടർമാർ സ്വീകരിക്കാറില്ല. ട്രേഡ് യൂണിയൻ സ്വഭാവമുള്ളതുപോലെ ചിലർക്ക് അനുഭവപ്പെടാറുണ്ട്. അതിലെ പ്രസിഡന്റുമാരും സെക്രട്ടറിമാരും അവരവരുടെ കാര്യസാദ്ധ്യത്തിനായി മാത്രം പ്രവർത്തിക്കാറുമുണ്ട്. ചിലർ അങ്ങിനെയല്ലാത്തവരുമുണ്ട്. ഇത്തരം സംഘടനകൾക്ക് കാര്യമായ സ്വാധീനം ചെലുത്താനുള്ള അവകാശമോ അധികാരമോ ഒദ്യോഗികമായി ശാസ്ത്രമണ്ഡലത്തിലില്ല. അതുകൊണ്ടുതന്നെ മുകളിലുള്ളവർ അതിനെ ഭയപ്പെടുകയോ അതിന് കീഴ്പ്പെടുകയോ ചെയ്യാറില്ല. ശക്തരായ ഭാരവാഹികളാണ് സംഘടനക്കുള്ളതെങ്കിൽ, ചിലപ്പോൾ ഡയറക്ടറെ കുരുക്കാനും ഒറ്റപ്പെടുത്താനും സംഘടനാ ശക്തികൊണ്ട് സാധിച്ചെന്നുവരാം. അതിന്റെ ഭാരവാഹികളുടെ ബുദ്ധിസാമർത്ഥ്യമോ സ്വാധീനമോ പ്രത്യക്ഷമായോ പരോക്ഷമായോ ഉപയോഗിച്ച് പല കാര്യങ്ങളും ശാസ്ത്രജ്ഞന്മാർക്ക് നേടിയെടുക്കാനും സാധി

ക്കാറുണ്ട്. ശാസ്ത്രസംഘടനകൾക്ക് പ്രതിഷേധാത്മകമായി ഒന്നും (സാധാരണ ഗതിയിൽ) ചെയ്യാൻ നിയമപരമായും സാദ്ധ്യമല്ല. പൊതുവേ അങ്ങിനെ ചെയ്യാറുമില്ല. അതിനു കാരണം അതിന്റെ ഭാര വാഹികളുടെ പ്രമോഷനും, ജോലിഭാരവും, സ്ഥാനവും, ഇരിപ്പിടവും, എയർകണ്ടീഷൻ ചെയ്ത മുറിയും, മറ്റനവധി സൗകര്യങ്ങളും, ഏതു നിമിഷം വേണമെങ്കിലും ഡയറക്ടർക്ക് തെറിപ്പിക്കാൻ സാധിക്കും എന്നതു തന്നെ!

ഇതെല്ലാമായിരുന്നാലും നിശ്ചയദാർഢ്യമുള്ള ചില അസോസിയേഷൻ പ്രവർത്തകർ ഉന്നതാധികാരികളെ വരച്ച വരയിൽ നിർത്തിയിട്ടുള്ള ചരിത്രവുമുണ്ട്. ചില ഡയറക്ടർമാരെ രാജിവെപ്പിച്ചിട്ടുമുണ്ട്. ലാബറട്ട റിയിലെ ചില സംഘടനയിലെ ഭാരവാഹികൾ, താഴെക്കിടയിലുള്ളവ രെക്കൊണ്ട് പേരും വിലാസവും വയ്ക്കാതെ കത്തുകളയപ്പിച്ചു രഹ സ്യമായും പരസ്യമായും കിംവദന്തികൾ പരത്തിയും പ്രചരിപ്പിച്ചും അവരുടെ കാര്യങ്ങൾ നേടിയെടുക്കാറുണ്ട്. പല ഡയറക്ടർമാരേയും പ്രശ്നങ്ങളിൽ കുടുക്കാറുമുണ്ട്.

**ഗവേഷണ ശാലകളിലെ എംപ്ലോയീസ് അസോസിയേഷൻ**

ശാസ്ത്രജ്ഞന്മാർക്ക് സംഘടനയുള്ളതുപോലെ നോൺടെക്നിക്കൽ നോൺ സയിന്റിഫിക് സ്റ്റാഫുകൾക്കും അൽപം രാഷ്ട്രീയ സ്വാധീന മുള്ള സംഘടനയുമുണ്ടാകാറുണ്ട്. ചിലത് എംപ്ലോയീസ് അസോസി യേഷൻ എന്നറിയപ്പെടുന്നു. ഈ സംഘടന ശാസ്ത്രജ്ഞരുടെ സംഘ ടനയേക്കാൾ സ്വാതന്ത്ര്യമനുഭവിക്കുന്നു. പലപ്പോഴും സംഘടനാ ശക്തിയും പ്രവർത്തന ധൈര്യവും അതിലെ അംഗങ്ങൾക്ക് കൂടുത ലാണ്. ഡയറക്ടറുടെ തീരുമാനങ്ങളേയും നിർദ്ദേശങ്ങളേയും അതിലെ അംഗങ്ങൾ ലംഘിക്കുമ്പോൾ, ചില ഡയറക്ടർമാർ നിസ്സഹായരായി പ്പോകാറുണ്ട്. ശാസ്ത്രജ്ഞന്മാരുടെ സംഘടനയിലുള്ളവർക്ക് ഡയറ ക്ടറുമായി നേരിട്ടു ഏറ്റുമുട്ടാൻ സാധിക്കാതെ വരുമ്പോൾ അവർ പരോക്ഷ പിന്തുണ കൊടുത്ത് എംപ്ലോയീസ് അസോസിയേഷനെ ക്കൊണ്ട് കാര്യസാദ്ധ്യത്തിന് ശ്രമിക്കാറുണ്ട്. ഡയറക്ടർമാർ വളരെ ശക്തരാണെങ്കിൽ ഈ രണ്ടു സംഘടനകൾക്കും ലാബറട്ടറിയിൽ ശക്തി യുപയോഗിച്ചോ അല്ലാതെയോ ഒന്നും ചെയ്യാൻ സാധ്യമല്ല. പക്ഷേ ഡയറക്ടർമാർ അധാർമ്മീക പന്ഥാവിലൂടെയാണ് പ്രയാണം ചെയ്യു ന്നതെങ്കിൽ, അഥവാ സാമ്പത്തീക ക്രമക്കേടുകൾക്കും മറ്റുവിധത്തി ലുള്ള ക്രമവിരുദ്ധ പ്രവർത്തനങ്ങൾക്കും കൂട്ടുനിന്നിട്ടുണ്ടെങ്കിൽ (നി ൽക്കുന്നുവെങ്കിൽ) പേരുവെയ്ക്കാത്ത കത്തുകളും ക്രമക്കേടുകളുടെ തെളിവുകളും വച്ച് പ്രധാനമന്ത്രി മുതൽ താഴേക്ക് കത്തുകൾ പ്രവഹി

പ്പിക്കുന്നുണ്ടാകും. അത് മന്ത്രിമാർക്കും രാഷ്ട്രീയ നേതാക്കന്മാർക്കും പാർലമെന്റംഗങ്ങൾക്കും, സി.ബി.ഐക്കും എന്നുവേണ്ട ആർക്കുവേണമെങ്കിലും ഈ കത്തുകളൊക്കെയെത്തും.

സംഘടനാതലത്തിലുള്ള കത്തുകളും പോകുന്നുണ്ടാകും. സംഘടനയുടെ പേരിൽ കത്തുകളയക്കുമ്പോഴും പരാതികളറിയിക്കുമ്പോഴും വ്യക്തികളെ തളർത്താൻ പലപ്പോഴും ഡയറക്ടർമാർക്ക് സാധിക്കാറില്ല. കാരണം, തളർത്താനുദ്ദേശിക്കുന്ന വ്യക്തിയുടെ പുറകിൽ സംഘടനയുണ്ടെന്നതുതന്നെ.

ഈ സംഘടയിൽ രാഷ്ട്രീയ സ്വാധീനമുള്ള ഒരുവനോ അവന്റെ ബന്ധുവോ ബന്ധുവിന്റെ ബന്ധുവോ ഉണ്ടെങ്കിൽ അതുമതി ഡയറക്ടറുടെ ഉറക്കം കെടുത്താൻ. ചിലപ്പോൾ ഇത്തരത്തിലുള്ള പ്രവർത്തനങ്ങൾകാരണം ഡയറക്ടർജനറൽപോലും ഈ സംഘടനകളുടെ മുമ്പിൽ നിസ്സഹായരായി പോകാറുണ്ട്. രാഷ്ട്രീയം കളിക്കുന്ന ഡയറക്ടർമാർക്ക് ആദ്യമാദ്യം വിജയം ലഭിക്കുമെങ്കിലും നിരന്തരമുള്ള പ്രയാണത്തിൽ അവർ വീഴുന്ന കാഴ്ച കാണാം. അതിനു കാരണം താഴെയുള്ളവർക്ക് നഷ്ടപ്പെടാനൊന്നുമില്ല, മുകളിലുള്ളവർക്ക് നഷ്ടപ്പെടാൻ പലതുമുണ്ട് എന്ന തത്വമാണ്.

**ഒരു ശാസ്ത്രജ്ഞന്റെ പ്രമോഷൻ** (ഒരൽപം ആവർത്തനമുണ്ടിവിടെ)

ശാസ്ത്രജ്ഞന്മാരുടെ പ്രൊമോഷൻ അവരുടെ ഗവേഷണ ചാതുരിയേയും ഗവേഷണത്തിലൂടെ അവർ കണ്ടെത്തിയ ചെറുതോ വലുതോ ആയ ശാസ്ത്ര സത്യങ്ങളേയും, സാങ്കേതിക വിദ്യകളേയുമെല്ലാം ആശ്രയിച്ചിരിക്കുന്നു. ഒരു പ്രോജക്റ്റിൽ പ്രവർത്തിക്കുന്ന വ്യക്തിയുടെ ഗവേഷണനേട്ടങ്ങൾ വിലയിരുത്തുന്നതിന് അടിസ്ഥാനമാക്കേണ്ടത്; ആ ശാസ്ത്രജ്ഞന്റെ പ്രസിദ്ധീകരണങ്ങൾ, പ്രബന്ധങ്ങൾ, പുസ്തകങ്ങൾ അത് പ്രസിദ്ധീകരിച്ച ജേർണലിന്റെ മഹത്വം, പ്രബന്ധങ്ങൾ അവതരിപ്പിച്ചതാണെങ്കിൽ അവതരിപ്പിച്ച സെമിനാറിന്റെ മഹത്വം, (ദേശീയമോ അന്തർദേശീയമോ എന്നതും എവിടെവച്ച് സംഘടിപ്പിച്ചതാണെന്നതും), പ്രബന്ധത്തിനോ, ഗവേഷണത്തിനോ ലഭിച്ചിട്ടുള്ള അവാർഡുകൾ സർട്ടിഫിക്കറ്റുകൾ, പേറ്റന്റുകൾ, സാങ്കേതിക വിദ്യകൾ, നൂതനങ്ങളായ ഉൽപന്നങ്ങൾ, ഉൽപന്നങ്ങളുണ്ടാക്കാനുള്ള നൂതന മാർഗ്ഗങ്ങൾ, സെമിനാറുകൾ സംഘടിപ്പിച്ചതിന്റെ എണ്ണം, പ്രസിദ്ധങ്ങളായ പ്രഭാഷണങ്ങൾ, ലഭിച്ച ഫെല്ലോഷിപ്പുകൾ, അംഗീകാരങ്ങൾ വിദേശയാത്രകൾ, ഇവയെല്ലാമാണ്.

ഒരു ശാസ്ത്രജ്ഞന്റെ പ്രമോഷന് ഇതെല്ലാമാണ് ആധാരമാകുന്നതെങ്കിലും അഥവാ ഇതെല്ലാമുണ്ടെങ്കിലും ചിലപ്പോൾ അതിനെക്കാൾ

ഉയർന്നു നിൽക്കുന്നത് ആ ശാസ്ത്രജ്ഞനോട് മുകളിലുള്ളവരുടെ താല്പര്യങ്ങളാണ്. ഇവരുടെ അഭിപ്രായങ്ങളും വിലയിരുത്തലുകളുമെല്ലാം ഓരോ ശാസ്ത്രജ്ഞന്റേയും വാർഷിക റിപ്പോർട്ടുകളുടെ വിലയിരുത്തലിൽ 'രഹസ്യമായിട്ടായിരിക്കും' എഴുതി ചേർക്കുക. അത് ശാസ്ത്രജ്ഞനറിഞ്ഞുകൊള്ളണമെന്നില്ല. അയാളെ അറിയിച്ചുകൊള്ളണമെന്നുമില്ല. മിക്കവാറും അറിയിക്കാറുമില്ല. വളരെ മോശമായ കമന്റാണെങ്കിൽ മാത്രമേ അറിയിക്കണമെന്ന് നിർബന്ധമുള്ളൂ. അതുകൊണ്ട് വളരെ മോശമാകാതെ എഴുതിയാൽ മോശമായ കമന്റുപോലും അറിയിക്കേണ്ടതില്ല. ഈ കമന്റുകളറിയിക്കുന്നതാകട്ടെ ഓരോ ശാസ്ത്രജ്ഞനും തന്റെ കുറവുകളറിഞ്ഞ് പരിഹരിച്ച് കൂടുതൽ കാര്യക്ഷമമായി പ്രവർത്തിക്കാനാണ്. അങ്ങിനെ കുറവ് പരിഹരിച്ച് മുന്നോട്ട് പോകാനാണെങ്കിലും പലപ്പോഴും ഭയപ്പെട്ടിട്ടാണെന്നു തോന്നുന്നു അതറിയിക്കാറില്ല. തന്റെ കുറവുകളെക്കുറിച്ചെഴുതിയതറിഞ്ഞാൽ ചില ശാസ്ത്രജ്ഞന്മാർ ശക്തമായി പ്രതികരിക്കാറുമുണ്ട്.

ഓരോ ശാസ്ത്രജ്ഞനും ചെയ്ത ഗവേഷണസംക്ഷിപ്തം രണ്ടുമൂന്നു ലാബറട്ടറികളിലെ ശാസ്ത്രജ്ഞന്മാർക്ക് അയച്ച് അവർ തരുന്നമാർക്കും ചേർത്ത് ആ ശാസ്ത്രജ്ഞനെ പ്രെമോഷൻ ഇന്റർവ്യൂവിന് വിളിക്കുന്നു. ഏതു കേമനായ ശാസ്ത്രജ്ഞനും ഇന്റർവ്യൂയിൽ കരകയറണമെങ്കിൽ ആത്മാർത്ഥത, കഠിനമായ പ്രയത്നം, ശാസ്ത്രനേട്ടങ്ങൾ, അറിവ്, പരിചയം, ഇവയെല്ലാമെത്രയുണ്ടായാലും ഡയറക്ടറുടെ അഭിപ്രായമാണ് അനുഗ്രഹമാകേണ്ടത്.

ഏതൊരു ഇന്റർവ്യൂവിലും ഡയറക്ടറോ ഡയറക്ടറുടെ പ്രതിനിധിയോ ഇന്റർവ്യൂ നടത്തുന്ന ചെയർമാനോടും കൂടെയുള്ളവരോടും, പ്രമോഷൻ ഇന്റർവ്യൂവിനെക്കുറിച്ച് (ഡയറക്ടറുടെ) വിലയിരുത്തൽ ആദ്യമേതന്നെ അറിയിക്കുന്നുണ്ടാകും. അതനുസരിച്ചായിരിക്കും ഇന്റർവ്യൂ കമ്മിറ്റിയംഗങ്ങൾ ചോദ്യം ചോദിക്കുക. പ്രമോഷന് യോഗ്യതയില്ലെന്ന അറിയിപ്പ് ചെയർമാന് ഡയറക്ടറിൽ നിന്നോ ഡയറക്ടറുടെ പ്രതിനിധിയിൽ നിന്നോ ലഭിച്ചിട്ടുണ്ടെങ്കിൽ യോഗ്യതയില്ലെന്ന് തെളിയിക്കാനുള്ള ചോദ്യങ്ങളായിരിക്കും അതു ബോധ്യപ്പെടുത്താനായി ചോദിക്കുന്നത്. അന്തർദേശീയ തലത്തിലുള്ള പ്രബന്ധങ്ങളുണ്ടെന്നു പറഞ്ഞാൽ കമ്മിറ്റിയംഗങ്ങൾ ചോദിക്കും എത്ര പേറ്റന്റുണ്ടെന്ന്.... (ഇപ്രകാരം പോകും ഇന്റർവ്യൂ ചോദ്യങ്ങൾ എന്ന് നേരത്തെ സൂചിപ്പിച്ചു.) എന്തെല്ലാം തരത്തിൽ ഉത്തരം പറഞ്ഞ് കമ്മിറ്റിയുടെ അംഗീകാരം നേടിയാലും പ്രമോഷൻ ലഭിക്കാൻവേണ്ടതിൽ ഒന്നോ രണ്ടോ മാർക്ക് കുറവു കൊടുത്താൽ മതിയെന്ന് നിർദ്ദേശം വരുന്നതനുസരിച്ചായിരി

ക്കും, ആ ശാസ്ത്രജ്ഞന് ഇന്റർവ്യൂവിൽ മാർക്ക് ലഭിക്കുകയും പ്രമോഷൻ തടയുകയും ചെയ്യുന്നത്. എല്ലായിടത്തും ഇപ്രകാരമായിരിക്കണമെന്നു നിർബന്ധമില്ല.

**പ്രൊമോഷൻ ഇന്റർവ്യൂ കമ്മിറ്റിയംഗങ്ങൾ**

ഇന്റർവ്യൂ കമ്മിറ്റിയംഗങ്ങൾ എല്ലാം വളരെ വേണ്ടപ്പെട്ടവരും ചെയർമാന്റെ നിർദ്ദേശം അക്ഷരംപ്രതി അനുസരിക്കുന്നവരുമായിരിക്കും. അവർക്ക് അവരുടേതായ ഏതു ചോദ്യവും ചോദിക്കാം. പക്ഷേ ഒരു കാരണവശാലും നിശ്ചിത മാർക്കിനപ്പുറം കൊടുക്കരുത്. അഥവാ പ്രൊമോഷൻ കൊടുക്കരുതെന്ന് നിർദ്ദേശം വന്നാൽ ആ നിർദ്ദേശത്തെ ഒരംഗം ലംഘിക്കാൻ ശ്രമിച്ചാൽ അതനുസരിച്ചായിരിക്കും മറ്റംഗങ്ങൾ മാർക്കിടുന്നത്. ഒരു പക്ഷേ ആ അംഗത്തെ പിന്നീടൊരിക്കലും ഇന്റർവ്യൂ കമ്മിറ്റിയിലേക്ക് വിളിച്ചു എന്നുവരില്ല. ചെയർമാനുൾപ്പടെ എല്ലാവർക്കും അംഗീകരിക്കണമെന്നു തോന്നിയാൽപോലും ഡയറക്ടറുടെ ഇടപെടൽ കാരണം പ്രൊമോഷൻ കൊടുക്കാതെ പോകുന്ന അനവധി സംഭവങ്ങളുണ്ട്. ശാസ്ത്രജ്ഞന്മാരുടെ പ്രാമോഷന് മാർക്കിടുന്ന പ്രക്രിയ ടിവിയിൽ കാണുന്ന റിയാലിറ്റിഷോവിൽ നിന്ന് വ്യത്യസ്ഥമാണ്. ഭീഷണിയുടെ ശബ്ദം ഡയറക്ടറോട് ഇന്റർവ്യൂവിന് മുമ്പ് ഉപയോഗിക്കാൻ കഴിവുള്ളവനുണ്ടെങ്കിൽ ചിലപ്പോൾ ആ ശാസ്ത്രജ്ഞന് പ്രമോഷൻ ലഭിക്കുന്നു എന്നു കാണാം. ഭീഷണിയെപ്പോഴാണ് പ്രയോഗിക്കേണ്ടതെന്നറിയണമെന്നുമാത്രം.

പ്രമോഷൻ കൊടുക്കാനോ കൊടുക്കാതിരിക്കാനോ ഡയറക്ടർക്ക് താല്പര്യമില്ലാത്തവരുടെ കാര്യത്തിൽ കമ്മിറ്റിയുടെ തീരുമാനത്തിനായിരിക്കും പ്രധാന്യം വരിക. അങ്ങനെയുള്ള വ്യക്തികളുടെ കാര്യങ്ങൾ ഡയറക്ടർമാർ നേരിട്ടറിയിക്കും. ചില ലാബറട്ടികളിൽ ഒന്നു രണ്ടു ശാസ്ത്രജ്ഞന്മാരുടെ കാര്യത്തിൽമാത്രമേ ഡയറക്ടർമാർക്ക് അമിതമായ താല്പര്യമോ താല്പര്യമില്ലായ്മയോ ഉണ്ടാകാറുള്ളൂ. പലരുടേയും കാര്യത്തിൽ മുകളിൽ നിന്ന് കാര്യമായി അനുകൂലപ്രതികൂല അഭിപ്രായം ഉണ്ടാകാറില്ല. അവിടെ പ്രമോഷനുവേണ്ടി സ്വന്തം കഴിവു പ്രയോഗിച്ചാൽ മതിയാകും. വിരളമായിട്ടേ ഇങ്ങിനെയൊക്കെ നിഷ്പക്ഷമായി വിലയിരുത്തലും ഇന്റർവ്യൂവും സംഭവിക്കൂ എന്ന് അനുഭവങ്ങൾ പറയുന്നത് ഞാൻ നിങ്ങളോടു പറയട്ടെ.

ഇന്റർവ്യൂ കമ്മിറ്റിയംഗങ്ങളുടെയും അതിൽ സന്നിഹിതനായിരിക്കുന്ന ഡയറക്ടറുടെ/പ്രതിനിധിയുടെയും മുഖഭാവവും ഇടയ്ക്കുള്ള പ്രതികരണങ്ങളും ഉറങ്ങുന്ന ചെയർമാനേയും കണ്ടാലറിയാം, പ്രമോഷനെക്കുറിച്ചുള്ള ഡയറക്ടറുടെ വിലയിരുത്തലെന്താണെന്ന്. പ്രമോഷൻ

ലഭിച്ചവനോട് പിന്നീട് ഡയറ്കടർ പറയും, "കമ്മിറ്റിയംഗങ്ങൾ എതിരായിരുന്നിട്ടും ഞാൻ കഠിനമായി വാദിച്ചതുകൊണ്ടാണ് തനിക്ക് പ്രമോഷൻ ലഭിച്ചത്" എന്നും "ഞാനെത്ര ശ്രമിച്ചിട്ടും കമ്മിറ്റി അംഗങ്ങൾ ഒരുതരത്തിലും വഴങ്ങാത്തതുകൊണ്ടാണ് തനിക്ക് പ്രമോഷൻ ലഭിക്കാത്തതെന്ന്" മറ്റവനോടും ഡയറക്ടർതന്നെ പറയും.

**ദേശീയ അന്തർദേശീയ ശാസ്ത്ര സെമിനാറുകൾ**

ശാസ്ത്ര മണ്ഡലത്തിലെ സെമിനാറുകൾക്കും പ്രത്യേകതകളുണ്ട്. ഇന്നത്തെ കാലഘട്ടത്തിൽ സെമിനാറിനും കോൺഫറൻസിനും പങ്കെടുക്കാനായി ശാസ്ത്രജ്ഞന്മാരെ ലഭിക്കാൻ വളരെ വിഷമമാണ്. അന്തർദേശീയ നിലവാരം പുലർത്തുന്ന സെമിനാറുകൾ ലക്ഷങ്ങൾ ചിലവഴിച്ച് നടത്തുകയാണെങ്കിൽ മാത്രമായിരിക്കും അതിൽ പങ്കെടുക്കാൻ ചിലരെങ്കിലും വരുന്നത്. ദേശീയമോ അന്തർദേശീയമോ ആയ സെമിനാറിൽ പങ്കെടുക്കുന്നതിന്റെ മഹത്വമോ പ്രസിദ്ധിയോ അതിലെ സർട്ടിഫിക്കറ്റുകളോ വളരെ ചുരുക്കം ശാസ്ത്രജ്ഞന്മാരെയാണ് കാര്യമായി സ്വാധീനിക്കാറുള്ളത്. അത്തരത്തിലുള്ള സെമിനാറുകളിൽ പങ്കെടുക്കണമെന്ന് പല ശാസ്ത്രജ്ഞന്മാർക്കും തോന്നാറുണ്ടെങ്കിലതിലൊരു ഘടകം പലതരത്തിലുള്ള ഭക്ഷ്യവിഭവങ്ങളാണ്, ചിലതിൽ വൈകുന്നേരത്തെ മദ്യത്തോടെയുള്ള വിരുന്നുമാണ്. ശാസ്ത്രവളർച്ചയുമായി ഏഴയൽവക്കത്തെ ബന്ധമില്ലാത്ത ഈ ഉച്ചഭക്ഷണത്തിനും, രാത്രിഭക്ഷണത്തിനും ചിലവാക്കുന്ന ലക്ഷങ്ങൾ ശാസ്ത്രവളർച്ചയ്ക്കെന്ന പേരിൽ കേന്ദ്രസർക്കാരും ഗവേഷണ ലാബറട്ടറിയും ചിലവഴിക്കുന്നതാണ്. ചിലപ്പോൾ ഇതെല്ലാം പ്രയോജനപ്പെടുത്താൻ കഴിവുള്ള സ്വകാര്യ-പൊതുമേഖല ഏജൻസികളും ചിലവഴിക്കുന്നുണ്ടാകും.

സ്വാധീനമുള്ളവർക്കും ചില പ്രഗത്ഭർക്കും invited lecture കൊടുത്ത് ഫ്ളൈറ്റ് ചാർജും കൊടുത്ത് അരമണിക്കൂർ സംസാരിക്കാനവസരവും നൽകുന്നു. ദേശവിദേശങ്ങളിൽ നിന്നുവരുന്നവരുടെ യാത്രാക്കൂലിയും, പഞ്ചനക്ഷത്ര ഹോട്ടലിലെ സുഖവാസവും, തലങ്ങും വിലങ്ങുമുള്ള സൈറ്റ് സീയിങ് യാത്രക്കാവശ്യമായ ടാക്സി ചിലവുമെല്ലാം സംഘാടകർ വഹിക്കുന്നു. ശാസ്ത്രവളർച്ചയ്ക്ക് ഈ ക്ഷണിതാവിന്റെ അരമണിക്കൂർ പ്രഭാഷണം എത്ര പ്രയോജനപ്പെട്ടു എന്നതുചേർത്ത് ഈ ചിലവുകൾ പരിശോധിച്ചാൽ അത്ഭുതകരമായ അനുഭവമായിരിക്കും ഉണ്ടാകുക. ഏതു വിദേശ രാജ്യങ്ങളിലെ ശാസ്ത്രജ്ഞനെയാണോ ഇന്ത്യയിലെ സെമിനാർ നടത്തിയ ശാസ്ത്രജ്ഞൻ ക്ഷണിച്ച് എല്ലാ സുഖസൗകര്യങ്ങളും നൽകിയത് ആ ഇന്ത്യൻ ശാസ്ത്രജ്ഞൻ വിദേ

ശരാജ്യത്തേക്ക് ഇതുപോലുള്ള സെമിനാറിനോ മറ്റേതെങ്കിലും ആവശ്യത്തിനോ പോകുമ്പോൾ കൊടുത്തതുപോലെ തിരിച്ചു ലഭിക്കും . പ്രതീക്ഷയാണ് സംഘാടകരെ വിദേശ ശാസ്ത്രജ്ഞന്മാർക്ക്, ഒരു പ്രയോജനവുമില്ലാത്ത, invited lecture കൊടുക്കാൻ വെമ്പൽ കൊള്ളിക്കുന്നത്. മിക്കവാറും വിഷയാടിസ്ഥാനത്തിലുള്ള സെമിനാറുകളെല്ലാം പഞ്ചനക്ഷത്ര ഹോട്ടലുകളിലാണ് സംഘടിപ്പിക്കാറുള്ളത്.

ഒന്നോ രണ്ടോ ഫോറിനേഴ്സ് ഉണ്ടെങ്കിൽ അത് International Seminar ആയി അറിയപ്പെടും. പലരാജ്യങ്ങളിലേയും ശാസ്ത്രജ്ഞന്മാരുടെ പേരുകൾ ഈ സെമിനാറിന്റെ ബ്രോഷറിലുണ്ടാകും. അവരാരും സദസ്സിലുണ്ടാവുകയില്ല. ഈ ബ്രോഷറുകളിലവരുടെ പേരുള്ളതും അവരറിയണമെന്നും ഓർമ്മിക്കണമെന്നുമില്ല. ഡൽഹിയിൽ നിന്നുള്ളവർക്ക് ഒരു മണിക്കൂർ പ്രസംഗം + വൻ ഹോട്ടലിലെ താമസം + മറ്റുള്ളതും + രാഷ്ട്രദർശനത്തിന് സൗകര്യം. ഇവ ഏർപ്പെടുത്തിയാലെ കേന്ദ്ര സർക്കാർ വകുപ്പിൽ നിന്ന് ധനസഹായം ലഭിക്കൂ. അത്തരത്തിലുള്ള സെമിനാറുകൾ സംഘടിപ്പിക്കുന്നവന്റെ സ്വാധീനമനുസരിച്ച് ഗവൺമെന്റ് ഓഫ് ഇന്ത്യയും പൊതുമേഖലയിലെ ഗവേഷണ സ്ഥാപനങ്ങളും ലക്ഷങ്ങൾ സാമ്പത്തീകസഹായം ലഭ്യമാക്കും. ഈ സെമിനാറിനവതരിപ്പിക്കുന്ന പ്രബന്ധങ്ങളിൽ നിന്ന് ചിലവാകുന്ന കാശിന്റെ ഒരു ശതമാനംപോലും പ്രയോജനം ശാസ്ത്രത്തിന് ലഭിക്കാറില്ല. അതിനെക്കുറിച്ച് ഇന്നേവരെ ഒരു ഏജൻസിയും പരാതിപറയുകയോ അന്വേഷിക്കുകയോ ചെയ്തിട്ടില്ല/ചെയ്യാറുമില്ല.

ഇത്തരത്തിലുള്ള സെമിനാറുകളിൽ പങ്കെടുത്തത് നൂറുപേരാണെങ്കിൽ, സെമിനാറിന്റെ നടത്തിപ്പിനായി ഒരു വലിയ സംഘടനാ സമിതിയുണ്ടാകും. അതിലെ അംഗങ്ങൾക്കെല്ലാം പ്ലേറ്റിന് 700 മുതൽ 1000 രൂപ വരെ വിലവരുന്ന ഉച്ചഭക്ഷണവും, ചിലപ്പോൾ മദ്യത്തോടുകൂടിയ (മദ്യം എപ്പോഴുമുണ്ടാകണമെന്നില്ല) കോക്ടെയിൽ രാത്രിപാർട്ടിയും ആ സ്ഥലത്തെ ഏറ്റവും പ്രശസ്തമായ ഹോട്ടലിൽ നൽകുന്നുണ്ടാകും. ശാസ്ത്രജ്ഞന്മാർ വെള്ളമടിച്ച് കിറുങ്ങി നടക്കുന്ന കാഴ്ച കണ്ട് ഹോട്ടലിലെ ചില ജോലിക്കാർ അന്തംവിട്ടു നിൽക്കാറുണ്ട്. മദ്യപിച്ചാൽ പിന്നെ ഡയറക്ടറുമില്ല, ഡെപ്യൂട്ടി ഡയറക്ടറുമില്ല, ചെയർമാനുമില്ല. ഇത്തരത്തിലുള്ള പാർട്ടികളുടെ എണ്ണം വിദേശത്ത് ഇപ്പോൾ ഇല്ല. ഇവിടെ ഇപ്പോഴുമുണ്ട്. ഒരു ലെക്ചറിനും ക്ലാസിനും പങ്കെടുക്കാത്ത ശാസ്ത്രജ്ഞന്മാരിൽ പലരും അറിഞ്ഞോ അറിയാതെയോ ക്ഷണക്കത്തു കിട്ടുകയോ കമ്മിറ്റിയംഗമാവുകയോ ചെയ്താൽ ഈ വിഭവസമൃദ്ധ ചിക്കൻ-മട്ടൻ-ലിക്കർ പാർട്ടിക്കെത്തിയിരിക്കും. ശാസ്ത്രത്തിന്റെ വളർച്ചയും വിളർച്ചയും ഇവിടെ കാണാം.

**സെമിനാറിന്റെ എക്കൗണ്ട്സ്**

ഈ സെമിനാറെല്ലാം കഴിഞ്ഞ് ആറേഴുമാസം കഴിഞ്ഞുവേണം ഓരോ കമ്മിറ്റിക്കും ചെലവഴിക്കാനുള്ള തുക ഏൽപ്പിച്ചിരിക്കുന്നതിന്റെ വൗച്ചറുകൾ ചേർത്ത് ചിലവിന്റെ റിപ്പോർട്ട് ലഭിക്കാൻ. പല പ്രാവശ്യം അക്കൗണ്ട് വൗച്ചറുകൾ സമർപ്പിക്കാൻ നിർദ്ദേശിച്ച് സെമിനാറിന്റെ ചീഫ് കോർഡിനേറ്റർ മടുത്തിട്ടുണ്ടാകും. അവസാന സമയത്ത് ഏതു വൗച്ചറാണെങ്കിലും ഒരുതരത്തിലും ചോദ്യം ചെയ്യാതെ സ്വീകരിച്ച് തുന്നിക്കൂട്ടി ആഡിറ്റ് ചെയ്ത് ഒരുവർഷത്തിനുള്ളിൽ സാമ്പത്തീക സഹായം നൽകിയ ഏജൻസികൾക്കെല്ലാം വരവ് ചിലവ് കണക്കുകൾ സമർപ്പിക്കും. ആ സെമിനാറിൽ ആരെങ്കിലും കയ്യിട്ടുവാരിയോ, വാരിയെങ്കിലെത്ര വാരിയിട്ടുണ്ടാകം, അതാരെല്ലാമാണ് എന്നൊക്കെ പരിശോധിക്കാനാരുമുണ്ടാകാറില്ല. വ്യക്തമായ കണക്ക് ബോധിപ്പിച്ച് നടത്തുന്ന സെമിനാറുകൾ വളരെ വളരെ വിരളമാണ്.

ഭീമമായ തുക ഭക്ഷണത്തിനും ആഡംബരത്തിനും ചിലവഴിക്കുന്നതും ആ സെമിനാറിന്റെ ശാസ്ത്രവിജയവുമായി ഒരു ബന്ധവുമില്ല. സാധാരണഗതിയിൽ ശാസ്ത്രജ്ഞന്മാർ സെമിനാർ വിജയിച്ചു എന്നു പറയുന്നത് എത്ര വലിയ ഹോട്ടലിൽ അതു നടത്തി, എത്രപേർ ഉദ്ഘാടന ദിവസം ഉണ്ടായിരുന്നു, ഭക്ഷണം എങ്ങിനെയുണ്ടായിരുന്നു, എന്നതും രജിസ്ട്രേഷൻ നടത്തുമ്പോൾ പ്രതിനിധികൾക്ക് ലഭിക്കുന്ന സ്യൂട്ട്കേസ്, മെമന്റോ, മറ്റുവിഭവങ്ങൾ എന്നിവയുടെയെല്ലാം അടിസ്ഥാനത്തിലുമാണ്.

ലക്ഷങ്ങൾ മുടക്കി പ്രസിദ്ധീകരിക്കുന്ന സെമിനാറിന്റെ ശാസ്ത്ര സന്ദേശ പ്രബന്ധങ്ങളുടെ സംക്ഷിപ്തമോ ഇൻവൈറ്റഡ് ലെക്ചറിന്റെ വരികളോ ആ സെമിനാറിൽ പങ്കെടുക്കുന്നവരിൽ ഒരു ശതമാനം പേർപോലും വായിക്കാറില്ല. എനിക്കു ലഭിച്ചിട്ടുള്ള ഒരു സംക്ഷപിത സോവനീറും ഞാൻ വായിച്ചിട്ടില്ല. ഉദ്ഘാടനവും ആദ്യദിവസത്തെ തിരുതകർപ്പൻ ഉച്ചയൂണും കഴിഞ്ഞാൽ സെമിനാറിൽ പങ്കെടുക്കാനെത്തിയ പ്രതിനിധികളിൽ ഭൂരിഭാഗവും ഷോപ്പിങ്ങിനും, സൈറ്റ് സീയിങ്ങിനുമായി പോയിട്ടുണ്ടാകും. അന്നു സാധിച്ചില്ലെങ്കിൽ അടുത്തദിവസം മുതൽ ഈ യാത്രയാരംഭിക്കും. രണ്ടും മൂന്നും ദിവസങ്ങൾ നീണ്ടു നിൽക്കുന്ന സെമിനാറുകളാണെങ്കിൽ പലപ്പോഴും ഒരു ഡസൻ പ്രതിനിധികളെ സീറ്റിലുണ്ടാകാറുള്ളൂ. അവരാണെങ്കിൽ ഗവേഷണ വിദ്യാർത്ഥികളായിരിക്കാനാണ് സാദ്ധ്യത. അവർക്കും ചിലപ്പോൾ പ്രബന്ധമവതരിപ്പിക്കാനുള്ളതുകൊണ്ടായിരിക്കും അവരും ഇരിക്കുന്നത്. ചില സെമിനാറുകളിൽ പ്രബന്ധമവതരിപ്പിച്ചാലെ അതിൽ പങ്കെടു

ത്തതിന്റെ സർട്ടിഫിക്കറ്റ് ലഭിക്കൂ. ആ സർട്ടിഫിക്കറ്റ് ലഭിച്ചാലേ ഗവേഷണ വിദ്യാർത്ഥികൾക്ക് ഫെല്ലോഷിപ്പ് സംഖ്യയിൽ വർധന ഉണ്ടാകുകയുള്ളൂ. ജൂനിയർ ഫെല്ലോ സീനിയർ ഫെല്ലോ ആകുകയുള്ളൂ. അതുകൊണ്ടായിരിക്കും അവസാന ദിവസങ്ങളിലും ചിലരെങ്കിലും, പ്രബന്ധമവതരിപ്പിക്കുന്നത്. കേൾക്കാനാരുമില്ലെങ്കിലും അവതരിപ്പിച്ചിട്ടേ അവർ മടങ്ങൂ. അവതരിപ്പിച്ച സർട്ടിഫിക്കറ്റിനുവേണ്ടിയാണീ ത്യാഗം. ഓരോ സെമിനാറിലും ക്ഷണിക്കപ്പെട്ട ഇന്ത്യൻ ശാസ്ത്രജ്ഞന്മാരുടെ പ്രഭാഷണം നീണ്ടുപോകാറുണ്ട്. അരമണിക്കൂർ സമയം നൽകിയാൽ അതിർവരമ്പുകൾ കടന്ന് ഒന്നര മണിക്കൂറാകുമ്പോൾ അവസാന പ്രഭാഷകന് ചിലപ്പോൾ അഞ്ചുമിനിറ്റേ ലഭിക്കാറുള്ളൂ. അതും സെമിനാറിന്റെ ഭാഗം തന്നെ. ശാസ്ത്ര പ്രബന്ധങ്ങളും പ്രഭാഷണങ്ങളും കേട്ട് തളർന്ന ശാസ്ത്രജ്ഞന്മാർക്ക് രാത്രി വൻ സംഗീതകച്ചേരി, ഡാൻസ് എന്നീ കലാപരിപാടികൾ ചിലപ്പോൾ പതിവുണ്ട്. ശാസ്ത്രവും കലയും ഒത്തുചേർന്നുകൊണ്ടുള്ള സംസ്കാരത്തിന്റെ പ്രതീകമായിട്ടായിരിക്കാം ഇത്. ശാസ്ത്രവളർച്ചയ്ക്കിതൊന്നും ഒരല്പംപോലും പ്രയോജനപ്പെടാറില്ലെന്നെല്ലാവർക്കുമറിയാം. പക്ഷെ സെമിനാറിന്റെ വിജയത്തിന് ഇതൊക്കെയാണ് പ്രധാനം.

ഇത്തരം സെമിനാറുകളിൽ പ്രബന്ധമവതരിപ്പിക്കുന്നവരും ക്ഷണിതാക്കളായ പ്രഭാഷകരും ഷൂസ്, ടൈ, ഓവർകോട്ട് ഇവയെല്ലാം ധരിച്ച് ചുട്ടുപഴുക്കുന്ന ചൂടത്ത് അനുഭവിക്കുന്ന 'സന്തോഷം' കാണാൻ ബഹുരസമാണ്. വിദേശികളാരും ഇന്ത്യയിൽ വന്നാൽ മിക്കവാറും ചൂടുകാരണം ടൈ കെട്ടാറില്ല. ഇന്ത്യാക്കാരായ ശാസ്ത്രജ്ഞന്മാർക്ക് കാര്യമായ സ്ഥാനമാണ് നൽകിയിരിക്കുന്നതെങ്കിൽ ടൈ കെട്ടാതിരിക്കില്ല, ഓവർകോട്ടുമിടാതിരിക്കില്ല. ഉത്തരേന്ത്യയിൽ പ്രത്യേകിച്ചും വലിയ ശാസ്ത്രജ്ഞന്മാർ ടൈയുംകോട്ടുമെല്ലാം ധരിക്കണമെന്ന് ഇംഗ്ലീഷുകാരിൽ നിന്ന് കോപ്പിയടിച്ചു പഠിച്ചതു പാലിക്കും. ഇംഗ്ലീഷുകാരതുപേക്ഷിച്ചിട്ടും നമ്മുടെ ശാസ്ത്രജ്ഞന്മാരിൽ ചിലർ അവരുടെ മഹത്വത്തിന്റെ പ്രതീകമായി ഈ വേഷം ധരിക്കുന്നു. ഭാരതത്തിലെ ജഡ്ജിയും ടിടിയാറും പാറാത്തനെപോലെ നടക്കുന്നതിനു തുല്യമായി.

ശാസ്ത്ര സെമിനാറുകളിൽ പലപ്പോഴും പലശാസ്ത്രജ്ഞന്മാരും അവരുടെ പാണ്ഡിത്യം വിളമ്പുന്നത്, സദസ്സിനോട് നേരിട്ടു സംസാരിക്കുന്ന വേളയിൽ അവർ പറയുന്ന കാര്യങ്ങളുടെ സംക്ഷിപ്തം കമ്പ്യൂട്ടറിലൂടെ സ്ക്രീനിൽ പ്രദർശിപ്പിച്ചിട്ടാണ്. ഭൂരിഭാഗം ശാസ്ത്രജ്ഞന്മാരും, സദസ്സിൽ ഏറ്റവും മുന്നിലിരിക്കുന്ന വ്യക്തിക്കുപോലും വായിക്കാൻ സാധിക്കാത്തത്രയും ചെറിയ അക്ഷരത്തിലാണ് ഗവേഷണ

വിവരം സ്ക്രീനിൽ തെളിയിക്കാറുള്ളത്. ഭാഗീകമായി വായിക്കാനോ കാര്യങ്ങൾ മനസ്സിലാക്കാനോ ഈ അവതരണശൈലികൊണ്ട് സാദ്ധ്യമല്ലെന്ന് വ്യക്തമായിട്ടറിയാവുന്ന ഏറ്റവും ഉന്നതന്മാരുപോലും ഇതു തന്നെ ആവർത്തിക്കുന്നു. അതേ അവതാരകൻ സദസ്സിലിരിക്കുമ്പോൾ മറ്റുള്ളവർ ഇത്തരത്തിൽ വിഷയം (ചെറിയ ചെറിയ അക്ഷരങ്ങളിൽ) അവതരിപ്പിച്ചാൽ വിമർശിക്കുന്നുമുണ്ടാകും. വളരെയധികം ഡാറ്റ (പലതും ഒരുതരത്തിലും പ്രയോജനമില്ലാത്തത്) സ്ക്രീനിൽ തെളിയിക്കുമ്പോൾ അത് ഇവരാരും ഓർമ്മിക്കാറില്ല! ഇത്രയും കാര്യങ്ങൾ ഇത്രയും ചെറിയക്ഷരത്തിൽ അനവധി സ്ലൈഡുകളായി അവതരിപ്പിച്ചാൽ സദസ്സിലുള്ളവർക്ക് വായിക്കാൻ സാധിക്കുമോ, വായിച്ചാൽ മനസ്സിലാകുമോ, ഇത്രയും ഡാറ്റ ഓർമ്മിക്കുമോ എന്നതൊന്നും അവതാരകൻ ശ്രദ്ധിക്കാറേയില്ല. അതാതു സദസ്സിൽ ആവശ്യമുള്ള അറിവുകൊടുക്കേണ്ടയിടത്ത് താൻ ശേഖരിച്ച എല്ലാവിവരങ്ങളും, വേണ്ടതാണെങ്കിലും, വേണ്ടാത്തതാണെങ്കിലും വിളമ്പാനാണ് ഭൂരിഭാഗം ഇന്ത്യൻ ശാസ്ത്രജ്ഞരും ശ്രമിക്കാറുള്ളത്. അവനവന്റെ പാണ്ഡിത്യം വിളമ്പലാണ് ലക്ഷ്യം. അത് പവർ പോയിന്റിലൂടെയും അവതരിപ്പിക്കാറുമുണ്ട്

ഈ അവതരിപ്പിക്കുന്നതിൽതന്നെ പലതും പ്രേക്ഷകൻ/ശ്രോതാവ് കേട്ടിട്ടുണ്ടാകില്ല, കേൾക്കാൻ താല്പര്യപ്പെടുന്നുമുണ്ടാകില്ല, കേട്ടാൽ മനസ്സിലാവുകയുമില്ല, പ്രയോജനവുമില്ല, വിഷയവുമായി ബന്ധവുമുണ്ടാകണമെന്നില്ല. അതിനാൽ ഉച്ചയൂണ് കഴിഞ്ഞ് സദസ്സിൽ ഇരിക്കുന്നവർ കാര്യമായി ഉറങ്ങുന്നതും ഉറക്കത്തിലേയ്ക്ക് വഴുതി വീഴുന്നതും സ്റ്റേജിൽ നിന്ന് അവതാരകൻ കണ്ടാലും, തന്റെ വിവരണം ഭൂരിപക്ഷത്തിനും വിരസമാണെന്ന് മനസിലാക്കില്ല. അത് തിരിച്ചറിയാൻ ശ്രമിക്കാറുമില്ല. ഓരോ ശാസ്ത്രജ്ഞനും അവതരണ വേളയിൽ അവനവനിൽ ഒതുങ്ങിക്കൂടുന്നു മറ്റുള്ളവരുടെ വികാര വിചാര വീക്ഷണങ്ങളിൽ നിന്നെത്ര അകലെയാണെന്നറിയുവാനും ശ്രമിക്കുന്നില്ലെന്ന് ഇത്തരത്തിലുള്ള സെമിനാറുകളിൽ പങ്കെടുത്താലേ മനസ്സിലാകുകയുള്ളൂ.

ഓരോ സെമിനാറും കോൺഫറൻസും നടത്തുമ്പോൾ അതിന്റെ ഉദ്ഘാടനത്തിനായി ചെലവഴിക്കുന്ന ഭാരിച്ച തുക ഭയങ്കരമാണ്. അരമണിക്കൂർ നീണ്ടുനിൽക്കുന്ന ഉദ്ഘാടന വേദിക്ക് ലക്ഷങ്ങൾ മുടക്കും. അതിൽ പങ്കെടുക്കുന്നവരുടേയും പങ്കെടുപ്പിക്കുന്നവരുടേയും സാന്നിദ്ധ്യം കൊണ്ട് ഇതേ ശാസ്ത്രം അത്യുന്നതങ്ങളിലേക്ക് വളരാൻ പോകുന്നു എന്ന തോന്നലുണ്ടാക്കും. ശാസ്ത്രവളർച്ച ഇതിലൂടെ സാധിക്കുമെന്ന അബദ്ധധാരണ ഓരോ ഇഞ്ചിലും വ്യക്തമാണ്. പല

പ്പോഴും മന്ത്രിമാരുണ്ടാകാറുണ്ട്. പല പഴയ ശാസ്ത്രജ്ഞന്മാരുമുണ്ടാ ക്കാറുണ്ട്. അവരുടെ വരികളിലുള്ള തനിയാവർത്തനം കേൾക്കാൻ അറുബോറിങ്ങാണെങ്കിലും പങ്കെടുത്തവരുടെ ലിസ്റ്റിൽ പ്രഗത്ഭരെന്നു പണ്ടു കിരീടം വെക്കപ്പെട്ട പലരും ഉദ്ഘാടനവേദിയിലുണ്ടാകും. സൂട്ടും കോട്ടും ടൈയ്യുമിട്ട്, ചക്കപോലുള്ള ശരീരത്തെയും കുടവയറും മോടി പിടിപ്പിച്ച്, അവർ സെമിനാറിന്റെ മുൻനിരയിലുണ്ടാകും!

### വിദേശരാജ്യങ്ങളിലെ ശാസ്ത്ര സെമിനാറുകൾ

വിദേശ രാജ്യങ്ങളിൽ നടക്കുന്ന ചില സെമിനാറുകളിൽ പങ്കെടുക്കാ നുള്ള അവസരം ലഭിച്ചിട്ടുണ്ട്. അവിടെ നടക്കുന്ന ഇത്തരത്തിലുള്ള ശാസ്ത്ര സെമിനാറുകളും കോൺഫറൻസുകളും വളരെ ലളിതമായ ചടങ്ങുകളോടെയാണ് ആരംഭിക്കുന്നത്. അതിന്റെ ഉദ്ഘാടനമെന്നു പറയുന്നത് നാമമാത്രമായ ഒരു ചടങ്ങാണ്. അതിൽ പ്രഗത്ഭനായ ഒരു വ്യക്തിയുടെ (മിക്കവാറും നോബൽ സമ്മാനം ലഭിച്ച ശാസ്ത്രജ്ഞന്റെ) ഉദ്ഘാടന പ്രഭാഷണമുണ്ടായിരിക്കും. രാഷ്ട്രീയക്കാരും മന്ത്രിമാരും പങ്കെടുക്കുന്നു എങ്കിൽ അവർ തത്‌വിഷയത്തെക്കുറിച്ചുള്ള ഗവൺമെന്റ് പോളിസിയും സഹകരണവും വാഗ്ദാനം ചെയ്യാനും ശാസ്ത്രജ്ഞ ന്മാരുടെ ആവശ്യങ്ങളറിയാനുമായിട്ടായിരിക്കും വരുന്നത്. അവരെ സ്വീകരിക്കാനോ ആനയിച്ച് ആനന്ദിപ്പിക്കാനോ പൊതുവെ പ്രത്യേക ആർഭാടങ്ങളൊന്നുമുണ്ടാകില്ല. മറ്റുള്ള ശാസ്ത്രജന്മാരായ പ്രതിനിധി കളിൽ ഒരുവനായി അവരുമുണ്ടാകും. സ്റ്റേജ് പൊതുവെ ശൂന്യമായി രിക്കും. പ്രഭാഷകൻ വേദിയിൽ നിൽക്കുന്നുണ്ടാകും. കസേരപോലു മുണ്ടാകില്ല. പ്രസംഗത്തിനു വരുന്ന വ്യക്തികൾ ചിലപ്പോൾ സ്വാഗതം പറയുന്ന വേളയിലും അവർ സദസ്സിലിരിക്കുന്നുണ്ടാകും. അവരെ പ്രസംഗിക്കാൻ ക്ഷണിക്കുമ്പോൾ മാത്രം സ്റ്റേജിൽ വന്ന് ഏതാനും മിനിറ്റുകൾ പറയാനുള്ളതിന്റെ സംക്ഷിപ്തം പറഞ്ഞ്, കാര്യമായിട്ടൊരു ജാഢയുമില്ലാതെ ഇറങ്ങിവരുന്നതു കാണാം. സെമിനാറിന്റെ സംഘാ ടകരും സ്റ്റേജിൽ നിറഞ്ഞിരിക്കാറില്ല. രാജസിംഹാസനത്തിനു തുല്യ മായ കസേരകളും പതിവില്ല. കാര്യമാത്ര പ്രസക്തമായ ഏതാനും സന്ദേശങ്ങൾ നൽകുന്നതാണ്, സെമിനാറിന്റെ ഉൽഘാടനം. ഇവിടത്തെ മന്ത്രിമാരെ പോലെ അറിയാത്ത വിഷയങ്ങൾ അറിയുന്നവരെഴുതി ക്കൊടുത്തത് ലോവർ പ്രൈമറി വിദ്യാർത്ഥികളെപ്പോലെ തപ്പിത്തടഞ്ഞ് വായിച്ച് മന്ത്രിയുടെ യഥാർത്ഥ സ്റ്റാൻഡേർഡ് എന്താണെന്ന് തുറന്നു കാണിക്കാറുമില്ല. ഉദ്ഘാടനം നടക്കുന്നതും അതിൽ ഓരോരുത്തരും അവരവരുടെ വിഷയം അവതരിപ്പിച്ചവസാനിപ്പിക്കുന്നതും നിശ്ചിത സമയത്തിനുള്ളിലായിരിക്കും. മറ്റുള്ളവരുടെ സമയമെടുത്ത് "എനിക്ക്

പറയാനുള്ളതെല്ലാം നിങ്ങൾ കേൾക്കണം. അതു മാത്രമേ എനിക്കറിയേണ്ടതുള്ളൂ. മറ്റുള്ളവർക്കു പറയാനുള്ളതിന് സമയമുണ്ടോ ഇല്ലയോ എന്നൊന്നും ഞാൻ ചിന്തിക്കുന്നില്ല" എന്ന അവസ്ഥയുണ്ടാകാറില്ല.

കട്ടൻ ചായ, കാപ്പി, പഞ്ചസാര, പാൽ, പെപ്സി ഇവ വിദേശങ്ങളിലെ ചില സെമിനാറുകളിൽ സെമിനാർ ഹാളിനു പുറത്തുവെച്ചിട്ടുണ്ടാകും ചിലപ്പോൾ അത് സൗജന്യമായി ലഭിക്കും. ചിലപ്പോൾ ഒരു ഡോളർ വില കൊടുക്കണം. തിന്നാനും കുടിക്കാനുമുള്ളതല്ല സെമിനാർ. അത്യാവശ്യമുള്ളവർക്ക് പുറത്തുപോയി കഴിക്കേണ്ടി വന്നാൽ സമയനഷ്ടമുണ്ടാകും. ഭക്ഷണം മിക്കവാറും ഫ്രീ ആയിരിക്കുകയില്ല. അത് സ്വയം വില കൊടുത്തു വാങ്ങിക്കഴിച്ചുകൊള്ളണം. അഥവാ ഭക്ഷണം സെമിനാറിന്റെ കൂടെയുണ്ടെങ്കിൽ അതിന്റെ വില രെജിസ്ട്രേഷൻ ഫീസിനോടൊപ്പം നൽകണം. ഒന്നും ഫ്രീയല്ല എന്നതാണു സത്യം. നാമിന്ത്യയിലെടുക്കാതെ പോയ പാശ്ചാത്യനന്മയുടെ സംസ്കാരമിതാണ്. കാര്യമാത്രപ്രസക്തമല്ലാത്ത വിഷയങ്ങളോ പ്രബന്ധങ്ങളോ വിദേശ സെമിനാറുകളിൽ പൊതുവേ ഉൾപ്പെടുത്താറില്ല. കാര്യങ്ങൾ ഊതിവീർപ്പിച്ചും ഇല്ലാത്തതു ചേർത്തും അവകാശവാദം ഉന്നയിക്കാറുമില്ല. അങ്ങിനെ ചെയ്താൽ അത്തരത്തിലുള്ള വ്യക്തിയെ അവർ പൂർണമായും അവഗണിക്കുന്നതു കാണാം. സെമിനാറുകളും കോൺഫറൻസുകളും പഠിക്കാനും, പഠിപ്പിക്കാനും ചർച്ച ചെയ്യാനുമുള്ളതാണ്. അതിലൂടെ വരുന്ന നൂതനങ്ങളും, വ്യത്യസ്തങ്ങളുമായ ആശയങ്ങൾ ആർക്കെങ്കിലും പ്രയോജനപ്പെടുന്ന വിധത്തിലാണ് അവതരണം. സ്ക്രീനിൽ തെളിയിക്കുന്ന വിഷയങ്ങൾ, നേരിട്ട് ഫോട്ടോ എടുക്കുന്നവരെ ധാരാളമായി കാണാം. അതിലെ ഓരോ വരിയും സ്വന്തം ലാബറട്ടറിയിൽ പോയി വിശദമായി പഠിച്ച്, സ്വന്തം ഗവേഷണത്തിന് അതെങ്ങിനെ പ്രയോജനപ്പെടുത്താമെന്നറിയുന്നവരാണ്, കൂടുതൽ പ്രതിനിധികളും. ഭാരതത്തിൽ ഇത്തരത്തിലുള്ള വീക്ഷണങ്ങൾ വളർന്നുവരുന്നതേയുള്ളൂ. എന്തായാലും ഇപ്പോളിതൊന്നുമില്ല.

വിദേശങ്ങളിൽ കോക്ടെയിൽ പാർട്ടിയുണ്ടെങ്കിൽ തന്നെ അതെല്ലാം പ്രത്യേകം ഫീസുവെച്ചുകൊണ്ടുള്ളതാണ്. പലപ്പോഴും ഒരു ശാസ്ത്രജ്ഞനോ അയാളുടെ ഡിപ്പാർട്ടുമെന്റിലുള്ളവരോ സെമിനാറിന് നേതൃത്വം നൽകുമ്പോൾ സാമ്പത്തിക ക്രമക്കേടുകൾ വളരെ വിരളമായിട്ടേ ഉണ്ടാകാറുള്ളൂ എന്നു പറഞ്ഞു കേട്ടിട്ടുണ്ട്.

സെമിനാർ നടത്തുന്നത് സംഘാടകരാണെങ്കിലും അതിൽ പങ്കെടുക്കുന്ന വ്യക്തിയുടെ തന്നെ ഉത്തരവാദിത്വമാണ് ഭക്ഷണം, താമസം, യാത്ര എന്നിവയൊക്കെ ക്രമീകരിക്കൽ. അതിന് പ്രത്യേകം ഫീസു

വാങ്ങിയാണ് സൗകര്യം ചെയ്തുകൊടുക്കുന്നുണ്ടാകുക. സെമിനാറി നോടനുബന്ധിച്ച് സൈറ്റ് സീയുങ്ങുമുണ്ടാകുമെങ്കിലും അതും സെമി നാറിന്റെ ഭാഗമല്ല, പ്രത്യേകം ഏജൻസികൾ സംഘടിപ്പിക്കുന്നതായി രിക്കും. ഇത്തരത്തിലുള്ള വളരെ ഏറെ വ്യത്യാസങ്ങൾ വിദേശീയ രിൽ നിന്നു കോപ്പിയടിച്ചു തുടങ്ങിയ നമ്മുടെ സെമിനാറുകളിൽ കാണാം. ഇന്നും അവരുപേക്ഷിച്ച പലതും വിദേശാവശിഷ്ടങ്ങളായി ഇവിടെ നിലനിൽക്കുന്നു. അവരാകട്ടെ ലാളിത്യത്തിലേക്കും വിഷയ ത്തിലേക്കും പ്രാധാന്യം കൊടുത്തുകൊണ്ട് കാര്യങ്ങൾ നിർവഹിക്കു മ്പോഴും നാം അവരുടെ നന്മകൾ സ്വീകരിക്കുന്നില്ല. അവർ ഉപേക്ഷി ച്ചത് ആധുനീകമെന്ന പേരിൽ ഇവിടെ നിലനിർത്തുന്നു.

**വിദേശ ഫെല്ലോഷിപ്പുകൾ**

ഭാരതീയ ശാസ്ത്ര ഗവേഷണത്തിന്റെ ഒരു പ്രധാന അംഗീകാരമാണ് വിദേശരാജ്യത്തു പോകാനും, മാസങ്ങളോ വർഷങ്ങളോ അവിടെ ഒറ്റക്കോ കുടുംബത്തോടു കൂടിയോ താമസിച്ച് ഗവേഷണം നടത്താ നുമുള്ള ഫെല്ലോഷിപ്പു ലഭിക്കുക എന്നത്. ഒരു ലാബറട്ടറിയിലെ ഡയ റക്ടറുടെ അംഗീകാരവും, വിദേശ രാജ്യത്തുനിന്നുള്ള ക്ഷണവും വേണം ഈ ഫെല്ലോഷിപ്പിൽ വിദേശത്തു പോകാൻ. ലാബറട്ടറിക്കും ശാസ്ത്രജ്ഞനും ഇതൊരംഗീകാരമാണ്. അതിനാൽ ലാബറട്ടറിയിൽ നിന്നും ശമ്പളം ലഭിക്കുന്നുമുണ്ടാകും വിദേശത്തു നിന്നും ടാക്സി ല്ലാത്ത ഫെല്ലോഷിപ്പ് സംഖ്യയും ലഭിക്കുന്നുണ്ടാകും. വിദേശത്തു നട ക്കുന്ന ഗവേഷണങ്ങളെക്കുറിച്ച് പ്രത്യക്ഷമായ അറിവു നേടാനുപക രിക്കുന്ന ഫെല്ലോഷിപ്പ് അവിടത്തെ ഒരു പ്രൊഫസറിന്റെ അംഗീകാരം കൂടിയുണ്ടെങ്കിലേ യോഗ്യതയനുസരിച്ച് ലഭിക്കുകയുള്ളൂ. ശാസ്ത്ര ജ്ഞന്മാരെ സംബന്ധിച്ചിടത്തോളം വിദേശത്തു പോകാനും അവി ടത്തെ സുഖസൗകര്യങ്ങളനുഭവിക്കാനും സാമ്പത്തീകമായ വൻനേട്ട ങ്ങളുണ്ടാക്കാനും ഈ ഫെല്ലോഷിപ്പ് വളരെയേറെ പ്രയോജനപ്പെടാ റുമുണ്ട്. ഇന്ത്യാഗവൺമെന്റ് നൽകുന്ന ഫെല്ലോഷിപ്പുകളാണെങ്കിൽ അത് ഓരോ ലാബറട്ടറിയിലേയും ഡയറക്ടറുടെ താൽപര്യമനുസരി ച്ചായിരിക്കും വീതിക്കുക.

വിദേശ രാജ്യങ്ങൾ ദർശിക്കാൻ ശാസ്ത്രജ്ഞന് സ്വന്തം കയ്യിൽ നിന്ന് സാമ്പത്തീക ഭാരമില്ലാതെ ഒന്നും ചിലവാക്കാതെ, സാമ്പത്തീക നേട്ട മുണ്ടാക്കിക്കൊണ്ടു തന്നെ സാധിക്കുന്ന ഫെല്ലോഷിപ്പുകൾ ഗവേഷ കന്റെ നേട്ടങ്ങളിൽ പരമപ്രധാനമാണ്. നല്ല ഫെല്ലോഷിപ്പുകളായിരി ക്കണം, വിദേശത്തു പ്രവർത്തിക്കുന്ന ക്ഷണക്കത്തയച്ച പ്രൊഫസർ നല്ല നിലവാരമുള്ളവനായിരിക്കണം, ഇതെല്ലാം കൂടി ചേർന്നാൽ വള

രെയേറെ പ്രയോജനപ്പെടുന്ന ഒരു സംഭവമാക്കി ഈ ഫെല്ലോഷിപ്പുകളെ മാറ്റാം.

### അവാർഡുകൾ

ശാസ്ത്ര സംഘടനകളുടെ അവാർഡുകൾ ലഭിക്കുന്നതിൽ മിക്കവാറും ബാഹ്യമായ ഇടപെടലുകളുണ്ടാകാറില്ല. ഗവൺമെന്റിന്റെ അവാർഡുകളാണെങ്കിൽ ഒരു പക്ഷേ ഗവേഷണ സ്ഥാപനത്തിന്റെ റെക്കമെന്റേഷനു സ്വാധീനമുണ്ടാകാം. പല വിഷയങ്ങളിലും പ്രവർത്തിക്കുന്ന ശാസ്ത്രജ്ഞന്മാരുടെ പല സംഘടനകളും നൽകുന്ന പല പേരിലുള്ള അവാർഡുകളുണ്ട്. അതാതു വിഷയത്തിലെ ഗവേഷണ നേട്ടങ്ങൾക്കോ പ്രബന്ധങ്ങൾക്കോ പുസ്തകങ്ങൾക്കോ കണ്ടുപിടുത്തങ്ങൾക്കോ ആ സംഘടനകളിൽ നിന്ന് അവാർഡു ലഭിക്കാനർഹതയുണ്ടെങ്കിൽ അതിലും മുൻവിധികളൊന്നുമുണ്ടാകാറില്ല. അത് മിക്കവാറും യോഗ്യതയുടെ അടിസ്ഥാനത്തിൽ വ്യക്തി താൽപര്യങ്ങൽക്കതീതമായിട്ടായിരിക്കും വിലയിരുത്തി അവാർഡും മെഡലും സർട്ടിഫിക്കറ്റും നൽകുക. ഇത് വളരെ സന്തോഷകരമായ അനുഭവമായി തോന്നാറുണ്ട്. കാരണം, പലതും അപ്രതീക്ഷിതമാകാറുണ്ട്. ശാസ്ത്രസാങ്കേതിക ഗവേഷണങ്ങൾക്കു നൽകുന്ന ദേശീയമോ സംഘടനാപരമോ ആയ അവാർഡുകളൊന്നും വിമർശിക്കപ്പെടാറില്ല. മിക്കവാറും അർഹിക്കുന്നവർക്കായിരിക്കും നൽകുക.

സിനിമകൾക്കും നാടകങ്ങൾക്കും സാഹിത്യ കൃതികൾക്കും അവാർഡു ലഭിക്കുമ്പോഴുണ്ടാകുന്ന കോലാഹലങ്ങളൊന്നും ശാസ്ത്ര അവാർഡുകളിലുണ്ടാകാറില്ല. യങ് സയിന്റിഫിസ്റ്റ് അവാർഡ് മാത്രം ഒന്നോ രണ്ടോ പ്രാവശ്യം വിമർശിക്കപ്പെട്ടിട്ടുണ്ട്. ഒരു ശാസ്ത്രജ്ഞന്റെ ബന്ധുവിന് 36 വയസ്സായതിനാൽ ആ വർഷത്തെ യങ് സയിന്റിസ്റ്റ് അവാർഡിന് 40 വയസ്സു വരെയുള്ള ശാസ്ത്രജ്ഞന്മാർക്ക് അപേക്ഷ നൽകാനവസരം നൽകിയിരുന്നു. അതിനു മുമ്പും ശേഷവും യങ് സയിന്റിസ്റ്റ് അവാർഡിനുള്ള പ്രായപരിധി 35 വയസ്സായിരുന്നു. ഈ അവാർഡിന് ഒന്നു രണ്ടു പ്രാവശ്യം ചില ലാബറട്ടറികളിലെ ഡയറക്ടർമാർ സ്വാധീനിക്കുന്നുണ്ടായിരുന്നു എന്ന വിമർശനവുമുണ്ടായിരുന്നു. രാഷ്ട്രീയ സ്വാധീനം ശാസ്ത്ര അവാർഡുകളിൽ വന്നതായി കേട്ടിട്ടേയില്ല.

### കണ്ടുമുട്ടിയ കുറേ ശാസ്ത്രജ്ഞന്മാർ

പ്രത്യേകതകൾ നിറഞ്ഞ കുറേ ശാസ്ത്രജ്ഞന്മാരുടെ കൂടെ പ്രവർത്തിക്കാൻ ജഗദീശ്വരാനുഗ്രഹമുണ്ടായിട്ടുണ്ട്. ആ അനുഭവങ്ങളെല്ലാം

യഥാർത്ഥ ജീവിതത്തിന്റെ പ്രതിഫലനങ്ങളായി പലരിലും ശാസ്ത്രജ്ഞന്മാരല്ലാത്തവരിലും കാണുന്നതു തന്നെ. ശാസ്ത്രമണ്ഡലത്തിൽ പ്രവർത്തിക്കുന്നവരുടേയും നന്മ തിന്മകളുടെ സങ്കലനങ്ങളാണിതെല്ലാം. അവയിൽ നിന്നും നമുക്കു ധാരാളം പഠിക്കാനുണ്ട്. വീരപ്പനിൽ നിന്നും കായംകുളം കൊച്ചുണ്ണിയിൽ നിന്നും പഴശ്ശിരാജായിൽ നിന്നും ആൽബർട്ട് ഐൻസ്റ്റീനിൽ നിന്നും വിവേകാനന്ദനിൽ നിന്നും...... പഠിക്കാനുണ്ട്. അതെല്ലാം മനസ്സിലൂടെ കടന്നുപോകുന്നതു കുറിക്കുമ്പോൾ പഠിച്ച പാഠങ്ങൾ ഓർമ്മിക്കുന്നതുപോലെ അനുഭവപ്പെടുന്നു.

ആദ്യത്തെ ഗവേഷണ പാഠം പഠിച്ചത് ഹൈദരാബാദിലെ മലയാളിയായ ശാസ്ത്രജ്ഞനിൽ നിന്നായിരുന്നു. കൈമൾ സാർ എന്നാണ് ഞാൻ വിളിച്ചിരുന്നത്. ശാസ്ത്രജ്ഞനായി പ്രവർത്തിക്കുന്ന അദ്ദേഹത്തെ എല്ലാവരും ബഹുമാനിച്ചാദരിച്ചിരുന്നെങ്കിലും, സ്വന്തം കർമ്മമണ്ഡലത്തോട് ഒരു താൽപര്യവുമില്ലാത്ത പോലെ സംസാരിക്കുന്ന വ്യക്തിയായിരുന്നു. ഒരു വിരക്തന്റെ ഭാഷാ പ്രയോഗം. ഗവേഷണ മണ്ഡലത്തിലുയർന്ന്, ആ ഡിവിഷന്റെ ഹെഡ് വരെയെത്തിയെങ്കിലും ഒന്നിലും തൃപ്തിയില്ലാത്തതുപോലെ സംസാരിക്കാറുണ്ടദ്ദേഹം. ശാസ്ത്രഗവേഷണത്തിൽ കൃത്യമായ ദിശാബോധവും ജ്ഞാനവുമുള്ള വ്യക്തിയായിരുന്നിട്ടും തണുത്തുറഞ്ഞ മറുപടി നൽകുമ്പോൾ കൂടെയുള്ള ഞങ്ങൾക്കും ആ വീക്ഷണം തന്നെ പകർന്നുവരാറുണ്ട്. എന്തു ജീവിതം? എന്തു ഗവേഷണം? എന്ത് പ്രൊമോഷൻ? ..... ഇതാണദ്ദേഹത്തിന്റെ വാക്കുകൾ എന്നു തോന്നും. പിഎച്ച്.ഡി കഴിഞ്ഞതിനുശേഷം ഞാൻ അദ്ദേഹത്തെ മൂന്നോ നാലോ പ്രാവശ്യമേകണ്ടിട്ടുള്ളൂ. കാണുമ്പോഴെല്ലാം അദ്ദേഹത്തിന്റെ മുഖത്ത് ഒരു ചോദ്യചിഹ്നം ഞാൻ കാണാറുണ്ട്. അതിന്റെയർത്ഥം ഞാൻ മനസ്സിലാക്കിയത്. "താനിപ്പോഴും ജീവിച്ചിരുപ്പുണ്ടോ?" എന്നതുപോലെയാണ്.

ഓയിൽസ് ആന്റ് ഫാറ്റ്സ് വിഷയത്തിലെ ഒരതികായകനായിരുന്ന ഡോ. ലക്ഷ്മി നാരായണനെന്ന ശാസ്ത്രജ്ഞന്റെ കൂടെയാണ് ഞാൻ പിഎച്ച്.ഡി ഗവേഷണമാരംഭിച്ചത്. ആജാനുബാഹുവാണദ്ദേഹം. പെട്ടെന്നു ദേഷ്യപ്പെടുന്നവനും അതേപോലെ തണുക്കുന്നവനും കൈമളും ഡോ. ലക്ഷ്മിനാരായണയും ചിലപ്പോൾ നമ്മളെകണ്ടാൽ ഒരു ബന്ധവുമുള്ളവരാണെന്നു പോലും തോന്നില്ല. ഡോ. ലക്ഷ്മിനാരായണ എന്ന ശാസ്ത്രജ്ഞൻ ഭൂമിയോളമെത്തി താഴ്ന്നു നിൽക്കുന്നതു കാണാം, ചിലപ്പോൾ ആകാശത്തോളം ഉയർന്നും! ഇഷ്ടമില്ലാത്തവരുണ്ടെങ്കിൽ വായിൽവരുന്ന തെറി ഇംഗ്ലീഷിലാക്കിയിട്ടായിരിക്കും പറയുക. അത്തരം പ്രയോഗങ്ങൾ നടത്തിയ ഉടനെ ഡോ. ലക്ഷ്മിനാരായണ ചിരിക്കും. അതുവേണ്ടായിരുന്നു എന്ന് മനസ്സ് പറയുന്നതിന്റെ

പ്രതിഫലനമായിരിക്കും ഈ ചിരി ലക്ഷ്മീനാരായണയോടു സംസാരിക്കുമ്പോൾ ഒരേ വ്യക്തിക്ക് ഇത്രയുമധികം മുഖങ്ങളുണ്ടോ എന്നു നാം അത്ഭുതപ്പെടും. ബ്രാഹ്മണരേയും സമ്പത്തുള്ളവരേയും വളരെ ഇഷ്ടമാണദ്ദേഹത്തിന്. ജാതി വീക്ഷണം കുറേ നിലനിർത്തുന്നതായി ഭാഷാ പ്രയോഗത്തിൽ നിന്നു മനസ്സിലാക്കാം. തന്റെ കൂടെ പ്രവർത്തിക്കുന്നവരോടിഷ്ടകൂടുതലും അല്ലാത്തവരോടിഷ്ടക്കുറവും കാണാം. വലിയവരുടെ മുന്നിൽ അവർ പറയുന്നത് കേട്ട് അനുമോദിച്ച് തിരിഞ്ഞു കഴിഞ്ഞ് എതിർത്ത് മാറിപ്പറയാറുണ്ടദ്ദേഹം. അവസരവാദിത്വം പോലെ തോന്നും അദ്ദേഹത്തിന്റെ ഈ പ്രവൃത്തി കാണുമ്പോൾ. പക്ഷേ അതാണദ്ദേഹത്തിന്റെ സ്വഭാവം.

ഗവേഷണകാര്യങ്ങളിൽ സത്യസന്ധത പുലർത്തുകയും മറ്റുള്ളവർ അതു പാലിക്കുന്നുണ്ടോ എന്ന് കർക്കശമായി പരിശോധിക്കുകയും ചെയ്യുന്ന അദ്ദേഹം, ഓരോ വ്യക്തിയുടെ ഗവേഷണവും ഫലങ്ങളും, പരിശോധിക്കാറുണ്ട്. പ്രൊമോഷൻ കാര്യത്തിലും വളരാനും ഉയരാനുമുള്ള അവസരങ്ങളുമുണ്ടാകുമ്പോൾ അവിടെയൊന്നും വിലങ്ങുതടിയായി നിൽക്കാറില്ല. മറ്റെല്ലാവരും തന്നെ ബഹുമാനിക്കണമെന്നും ആദരിക്കണമെന്നും ആഗ്രഹമുള്ള വ്യക്തിയാണദ്ദേഹം. മറ്റുള്ളവർക്ക് തന്നേക്കാൾ കഴിവുണ്ടെന്നത് അംഗീകരിക്കാൻ ബുദ്ധിമുട്ടുന്നതുപോലെ ഞങ്ങൾക്കനുഭവപ്പെടുമുണ്ട്.

പല സെമിനാറുകളിലും, മീറ്റിങ്ങുകളിലും, ചർച്ചകളിലും പങ്കെടുക്കുന്നവരും നല്ല രീതിയിൽ മറ്റൊരുവനെ കയ്യടിച്ചാൽ അദ്ദേഹത്തിനതിഷ്ടപ്പെടില്ല. ഡോ. ലക്ഷ്മീനാരായണയുടെ പ്രബന്ധാവതരത്തിലും വീക്ഷണാവതരത്തിലും സദസ് കയ്യടിക്കാതെ പോകുകയോ കയ്യടിയുടെ എണ്ണം കുറയുകയോ ചെയ്താൽ അതദ്ദേഹത്തെ ചൊടിപ്പിക്കാറുണ്ട്. അദ്ദേഹത്തിന് ദേഷ്യമുള്ളവരെക്കുറിച്ചെല്ലാം മറ്റുള്ളവരോടു സംസാരിക്കുമ്പോൾ bastard വിളികൊണ്ട് കുളിപ്പിക്കാനും, നേരിട്ട് അയാളോടു സംസാരിക്കുമ്പോൾ വലിയ ബഹുമാനം പ്രകടിപ്പിക്കാറുണ്ട്. ഞാൻ പ്രവർത്തിച്ചിരുന്ന ഡിവിഷനിലെ ഓരോ സയിന്റിസ്റ്റിനും അദ്ദേഹത്തെ ഭയവും, ബഹുമാനവുമായിരുന്നു. അദ്ദേഹം സമയനിഷ്ഠയും, വാക്കും പാലിക്കുകയും ചെയ്തിരുന്നു. മറ്റാരുമായും വാചകമടിക്കാനോ സല്ലപിക്കാനോ തന്റെ നിലവിട്ട് പെരുമാറാനോ തുനിയാറില്ല. സെമിനാറുകളിലും കോൺഫറൻസുകളിലുമെല്ലാം കോക്ടെയിൽ പാർട്ടിയുണ്ടാകുമ്പോഴും അതൊന്നും ഡോ. ലക്ഷ്മിനാരായണയെന്ന ശാസ്ത്രജ്ഞനെ ബാധിക്കുന്നതായി കണ്ടിട്ടില്ല.

ഡോ. ശാസ്ത്രി എന്ന വ്യക്തി അവിടെ ശാസ്ത്രജ്ഞനായിട്ടുണ്ടായിരുന്നു. ഒരു വിഷയവുമറിയുന്ന ലക്ഷണമില്ല. തത്വശാസ്ത്രങ്ങളുപദേശിച്ചുകൊണ്ടും നന്മതിന്മകൾ പ്രചരിപ്പിക്കുന്ന ദൂതനാണെന്ന രീതിയിലും ഈ ശാസ്ത്രജ്ഞൻ കാര്യമായിട്ടൊന്നും ചെയ്യാതെ നടക്കുന്നതു കാണുമ്പോൾ ഞങ്ങൾ പറയാറുണ്ട്, "ശാസ്ത്രിയും ശാസ്ത്രജ്ഞനാണെന്ന്."

ഡോ. വി. റാവു കാര്യമായിട്ടൊന്നും സംസാരിക്കാതെ, വായിക്കാതെ, പക്കാ ശാസ്ത്രജ്ഞന്റെ വേഷമിട്ട് ഒരാളിവിടെയുണ്ടായിരുന്നു. അദ്ദേഹത്തിന്റെ കൂടെ പ്രവർത്തിക്കുന്നവരെല്ലാം എന്തോ വലിയ കാര്യം ചെയ്യുന്നതുപോലെ സംസാരിക്കാറുണ്ടെങ്കിലും പ്രത്യേകിച്ചൊന്നും ചെയ്യുന്നതായി ഞങ്ങൾ കണ്ടിട്ടില്ല. കാര്യമായി ഉപദേശം നൽകുന്ന കുറേ പേർ അദ്ദേഹത്തിന്റെ കൂടെയുള്ളതിനാൽ എന്തെല്ലാമോ ചെയ്യുന്നുണ്ടെന്ന് വരുത്തിത്തീർക്കാൻ അദ്ദേഹത്തിന്റെ കൂടെയുള്ളവർക്ക് സാധിച്ചിരുന്നു. ഒരു നല്ലവിഭാഗം ശാസ്ത്രജ്ഞന്മാർ പത്തരമണിക്ക് ചായകുടിച്ച് കൊണ്ട് വാചകമടിച്ചിരിക്കുന്ന കാഴ്ച ആദ്യമാദ്യം കണ്ടപ്പോൾ, ശാസ്ത്രജ്ഞന്മാരിങ്ങിനെയാണോയെന്നു ഞങ്ങൾ ചിന്തിച്ചുപോയിരുന്നു. അവിടെത്തന്നെ നിരന്തരം സംസാരിച്ചുകൊണ്ടിരിക്കുന്ന ഒരു ശാസ്ത്രജ്ഞനുണ്ട്. അദ്ദേഹവും ഒരു റാവു തന്നെ. ആത്മാർത്ഥതയുടെ മൂർത്തിമത് ഭാവമായിരുന്നു. പലപ്പോഴും നിരന്തരം സംസാരിച്ചുകൊണ്ടിരുന്നതിനാൽ പലരും അദ്ദേഹത്തെ ആദരിച്ചിരുന്നില്ല. അദ്ദേഹത്തിന്റെ കൂടെ പ്രവർത്തിക്കുന്നവർക്കും കാര്യമായ അംഗീകാരം ലഭിച്ചിരുന്നില്ല. ഡോ. ലക്ഷ്മീനാരായണക്ക് അദ്ദേഹത്തെ ഇഷ്ടമായിരുന്നില്ല. ശാസ്ത്രജ്ഞന്മാരുടെ ഗ്രൂപ്പിലുള്ളവരെ നയിക്കുന്നവന് കാര്യമായ കഴിവുണ്ടെങ്കിലേ കൂടെയുള്ളവരെ നയിക്കാൻ സാധിക്കുകയുള്ളൂ എന്ന് ഈ റാവുവിനെക്കാണുമ്പോൾ ഞങ്ങൾക്ക് തോന്നാറുണ്ട്. ആദരവും ബഹുമാനവും സ്നേഹവും ലഭിക്കണമെങ്കിൽ അതിനുള്ള യോഗ്യതയുണ്ടെന്നു തെളിയിക്കണം.

റീജിയണൽ റിസർച്ച് ലാബറട്ടറി ഹൈദാരബാദിൽ ഡോ. വൈദ്യേശ്വരൻ, അറിയപ്പെടുന്ന ശാന്തനായ കൽക്കരിയിൽ ഗവേഷണം നടത്തുന്ന ശാസ്ത്രജ്ഞനായിരുന്നു. ഡയറക്ടറുടെ അഭാവത്തിൽ ലാബറട്ടറിയുടെ ആക്റ്റിങ് ഡയറക്ടറായി അദ്ദേഹം പ്രവർത്തിച്ചിരുന്നു. ഒരു വ്യക്തി കാര്യമായിട്ടൊന്നും സംസാരിക്കുന്നില്ലെങ്കിൽ അദ്ദേഹത്തെക്കുറിച്ച് ലോകമൊന്നുമറിയില്ലെന്നതിനു തെളിവാണ് ഡോ. വൈദ്യേശ്വരന്റെ ഔദ്യോഗിക ജീവിതം. കാര്യമായി വാചകമടിച്ച് വലിയ വലിയ കാര്യങ്ങളാണെന്ന രീതിയിൽ ചെറിയ ചെറിയ കാര്യങ്ങൾ പറഞ്ഞു

കൊണ്ടു നടക്കുന്ന ഒരു സയിന്റിസ്റ്റുണ്ട്. ഞങ്ങളുടെ അടുത്തു വന്ന് അദ്ദേഹം പറയും "ഒരു സയിന്റിസ്റ്റ്, മറ്റുള്ളവരുമായി ബന്ധം പുലർത്തിക്കൊണ്ടേയിരുന്നാലെ ഉയരാൻ സാധിക്കുകയുള്ളൂ. കുറച്ചു ഗവേഷണവും ബാക്കി മറ്റുള്ളവരുമായുള്ള ബന്ധം ദൃഢമാക്കലും കൊണ്ട് വളരണം" ഇതാണ് അദ്ദേഹത്തിന്റെ അഭിപ്രായം. അദ്ദേഹം ഡയറക്ടറുടെ കൂടെ നിരന്തരം സേവ പറഞ്ഞു ചുറ്റിക്കറങ്ങി നടക്കുന്നതു കാണാം.

ഒരു ഡോ. രാജു റെയിൽവേയുടെ വലിയ കോൺട്രാക്ടറായിരുന്നു. അദ്ദേഹവും അവിടത്തെ സയിന്റിസ്റ്റായിരുന്നു. കോൺട്രാക്ടറിലൂടെ കോടികൾ പ്രതിവാരം ലഭിച്ചിരുന്ന അദ്ദേഹത്തിന് ലാബറട്ടറിയിലെ ശമ്പളം ഒന്നുമായിരുന്നില്ല. അദ്ദേഹം ഒരു മണിക്കൂർ പോലും ഗവേഷണം നടത്തുന്നതു കണ്ടിട്ടില്ല. മുഗളചക്രവർത്തിമാരുടെ സൗധത്തിനു സമാനമായ കണ്ണെത്താദൂരമുള്ള മുന്തിരിത്തോപ്പുകളുടെ നടുക്കായിട്ടുള്ള ഒരു കൊട്ടാരത്തിൽ വസിച്ചിരുന്ന ഡോ. രാജുവിന് തന്റെ മുഖം എന്നും പ്രസന്നമായി നിലനിർത്താൻ സാധിച്ചിരുന്നു. നേരെ വിപരീതമായിരുന്നു ഡോ. എ.പുർക്കർ എന്ന ശാസ്ത്രജ്ഞൻ. താനെന്തോ വളരെ സീരയസ്സായ കാര്യങ്ങൾ ചെയ്യുകയാണെന്ന രീതിയിൽ വളരെ ചെറിയ കാര്യങ്ങൾ ചെയ്യുന്നതു കാണുമ്പോൾ ഗവേഷണത്തിനായി ചേർന്നിട്ടുള്ള വിദ്യാർത്ഥികൾ മൂക്കത്ത് വിരൽ വെച്ചു കൊണ്ടു പറയാറുണ്ട്. "ഇയാൾ വെറുതേ അഭിനയിക്കുകയാണ്" എന്ന്. ഗഹനമാണെന്നു തോന്നാവുന്ന കുറെ ഉപദേശങ്ങളും അദ്ദേഹം നല്കാറുണ്ട്. പക്ഷേ അതിനെല്ലാം ഒരു സ്കൂൾ വിദ്യാർത്ഥിയുടെ നിലവാരമേയുള്ളൂ എന്ന് ഞങ്ങളെല്ലാവരും മനസ്സിലാക്കാൻ തുടങ്ങിയത് സാവധാനത്തിലായിരുന്നു.

ലാബറട്ടറിയിൽ കുറച്ച് ക്രൈസ്തവ ശാസ്ത്രജ്ഞന്മാരുണ്ടായിരുന്നു. സൂത്രത്തിൽ കാര്യങ്ങൾ നടത്താനും അവരുടെ ആവശ്യങ്ങൾക്കെല്ലാം ഒത്തുചേരാനും അവർക്ക് ഉത്സാഹമായിരുന്നു. ഒരു വിഷമവുമില്ലാതെ പ്രമോഷൻ നേടിയെടുക്കാനും, ശാന്തരായി എല്ലാവരുടേയും മുമ്പിൽ നല്ലവരായി നിൽക്കാനും, ഞായറാഴ്ചകളിൽ ഒത്തുചേർന്ന് ഓരോ പരിപാടിയും ആവിഷ്കരിക്കാനും ക്രൈസ്തവർ മിടുക്കന്മാരായിരുന്നു. പല പല ഡിവിഷനിലും പ്രവർത്തിക്കുന്ന അവർ സയിന്റിസ്റ്റുമാരായിരുന്നാലും അഡ്മിനിസ്ട്രേറ്റീവ് സ്റ്റാഫായിരുന്നാലും ടെക്നിക്കൽ ഫീൽഡിലുള്ളവരായിരുന്നാലും അവരെല്ലായിപ്പോഴും മതത്തിന്റെ നിഴലിൽ ഒരുമിക്കുമായിരുന്നു. അവർ പരസ്പരം എന്തിനും ഏതിനും

സഹകരിക്കുമായിരുന്നു. അവിടേയും എവിടേയും അതു പ്രകട മായിരുന്നു.

തൊട്ടടുത്തുള്ള ലാബറട്ടറിയായിരുന്ന സി സി എം ബി യിലെ ചില സയിന്റിസ്റ്റുമാരായി ബന്ധമുണ്ടായിരുന്നുവെങ്കിലും അവരിൽ പലരും സ്വയം മഹാന്മാരായിട്ടഭിനയിക്കുന്നത് കാണാമായിരുന്നു. മുഖത്ത് വള രെയേറെ സീരിയസ്സായ ഭാവവും പെരുമാറ്റവുമെല്ലാം ഞാൻ ഈ പുസ്കത്തിന്റെ ആദ്യ ഭാഗങ്ങളിൽ സൂചിപ്പിച്ചിരുന്നതുപോലെയുണ്ടാ യിരുന്നു. അമേരിക്കൻ ശൈലിയുള്ളവരാണെന്ന് പ്രദർശിപ്പിക്കാൻ അവർ കുറേയേറെ ശ്രമിച്ചിരുന്നു. ആ ലാബറട്ടറിയിൽ കാണുവാൻ സാധിച്ച വലിയ പ്രത്യേകത; അവിടത്തെ ഡയറക്ടറുടേയും ഡയറ ക്ടർ വിദേശത്തു നിന്നു ക്ഷണിച്ചുകൊണ്ടു വന്ന കുറേ വിദേശ-ഇ ന്ത്യൻ സയിന്റിസ്റ്റുമാരുടെയും പ്രവർത്തന സംസ്കാരമായിരുന്നു. മഹ ത്തായ ഒരു ഗവേഷണ സംസ്കാരം തന്നെയായിരുന്നു അത്. സർക്കാർ ഓഫീസുകളിലേതു പോലെയും മറ്റു ലാബറട്ടറികളിലേതു പോലെയും രാവിലെ ഒമ്പതരക്കുവരുക, വൈകുന്നേരം അഞ്ചരക്കു പോകുക എന്നത് ആ ലാബറട്ടറിയിൽ സാധിക്കുമായിരുന്നില്ല. മിക്കവാറും സീനി യർ ശാസ്ത്രജ്ഞന്മാരായവർ പതിനാലും പതിനാറും മണിക്കൂർ പ്രവർത്തിക്കുന്നവരുണ്ടായിരുന്നു. ഒഴിവു ദിവസങ്ങളിലും പ്രവർത്തി ക്കുന്നവരുണ്ട്. അതുകൊണ്ടുതന്നെ അവരുടെ കൂടെ പ്രവർത്തിക്കു ന്നവർക്കും അത്തരത്തിൽ പ്രവർത്തിക്കേണ്ടതായ ഒരു സംസ്കാരം ലാബറട്ടറിയുടെ ഉദ്ഘാടന ദിവസം മുതൽ അതിന്റെ ഡയറക്ടറായ ഡോ. ഭാർഗവ ഉണ്ടാക്കിയെടുത്തിരുന്നു. രാവും പകലും ഗവേഷണം നടത്തുന്നവരെ അവിടെ കാണാമായിരുന്നു. അത്യന്താധുനിക സൗക ര്യങ്ങളും ഏതു സമയത്തും ലഘുഭക്ഷണത്തിന്റേയും ചായയുടേയും ലഭ്യതയുമെല്ലാം, അവിടത്തെ ശാസ്ത്രജ്ഞന്മാരിൽ ഒരു പ്രത്യേക ആധുനീക ഗവേഷണത്തിന്റെ സംസ്കാരമുണ്ടാക്കിയെടുക്കാൻ സാധി ച്ചിട്ടുണ്ടായിരുന്നു.

**പേരു പറയാതെ ചിലരുടെ വിശേഷങ്ങളെഴുതട്ടെ**

അവിടെ ധാരാളം സ്ത്രീകൾ ശാസ്ത്രജ്ഞന്മാരായി (ശാസ്ത്രജ്ഞക ളായി) ഉണ്ടായിരുന്നു. അതിൽ പ്രായമായവരെല്ലാം ശാന്തരും, ഗവേ ഷണ വിഷയങ്ങളിൽ അതിയായി ശ്രദ്ധിക്കുന്നവരുമായിരുന്നു എന്നു നിസ്സംശയം പറയാം. മധ്യവയസ്കകളായ ചിലർ അവരുടേതായ മാർഗ ത്തിലൂടെ പ്രമോഷനുവേണ്ടിയും പ്രവർത്തിക്കുന്ന രീതി പരസ്യമായി തന്നെ അവിടെക്കാണാമായിരുന്നു. പുരുഷന്മാരുടെ എണ്ണവുമായി താര തമ്യം ചെയ്യുമ്പോൾ രണ്ടു ലാബറട്ടറികളിലും ശാസ്ത്രജ്ഞകളുടെ

എണ്ണം കുറവായിരുന്നു. എന്നാൽ സിസി എം ബി യിലെ ചെറുപ്പക്കാരായ സ്ത്രീപുരുഷ ഗവേഷകർ ഗവേഷണ മണ്ഡലത്തിൽ അഗാധതയിലേക്ക് ഇറങ്ങി ചെല്ലുന്ന പലരുമുണ്ടായിരുന്നു. ആ ഗവേഷണങ്ങളിൽ സ്ത്രീകളുടെ സാന്നിദ്ധ്യം വളരെ പ്രകടമായിരുന്നു. പുരുഷന്മാരിൽ നിന്നൽപം പോലും ഭിന്നതയില്ലാതെ അവർ ഗവേഷണങ്ങളിൽ മുഴുകുയിരുന്നു. പാശ്ചാത്യ ഗവേഷണ ശാലകളിൽ പുരുഷന്മാർ എന്തെല്ലാം ചെയ്യുന്നുവോ അതെല്ലാം അവിടെ സ്ത്രീകളും ചെയ്യാറുണ്ട്. ഗവേഷണമണ്ഡലത്തിൽ സ്ത്രീ പുരുഷ വ്യത്യാസമില്ലാത്തതു പോലെ ഇവിടേയും അതേ പോലെ കാണാമായിരുന്നു. ഒരു പക്ഷേ ഇത്തരത്തിലുള്ള ദൃശ്യം ഭാരതത്തിലെ മറ്റു ലാബറട്ടറികളിൽ വിരളമാണ്.

ശാസ്ത്രജ്ഞന്മാരുടെ കൂട്ടത്തിൽ 'ഞാനാണ് സയിന്റിസ്റ്റ്', മറ്റെല്ലാവരും ആ പേരിനർഹരല്ലെന്നു പറഞ്ഞു നടക്കുന്നവരുമുണ്ടായിരുന്നു. അങ്ങിനെ പറഞ്ഞും അഭിനയിച്ചും നടക്കുന്നവർ ഡയറക്ടറുടെയും സയിന്റിഫിക് കമ്മിറ്റിയുടേയും പ്രൊമോഷൻ കമ്മിറ്റിയുടേയും മുമ്പിൽ നാവിന്റെ മഹത്വം കൊണ്ട് ഉയർന്നു പറക്കാൻ അവസരം ലഭിക്കുന്നവരായിരുന്നു. ആ വിഭാഗത്തിൽപെടുന്ന ധാരാളം ശാസ്ത്രജ്ഞന്മാർ കേരളത്തിലുമുണ്ട്. നല്ല ഗവേഷണങ്ങളും ഗവേഷണഫലങ്ങളും ഉണ്ടാക്കാൻ സാധിച്ചിട്ടും അത് അംഗീകരിക്കാൻ വിമുഖത കാണിച്ച്, അവർക്ക് അർഹതയുള്ളത് കൊടുക്കാതെ മാനസീക രോഗികളായവരും രോഗികളാക്കിയവരുമുണ്ട്. ചെറുവിരലനക്കാതെ പടിപടിയായി സ്വന്തം കാര്യം നേടിയവരുടെ കഥയും ശാസ്ത്രമണ്ഡലത്തിൽ ഉദാഹരണ സഹിതം നിരത്താനായിട്ടുണ്ട്. അവരുടെ വളർച്ച കൈകാര്യം ചെയ്യാനവർക്കറിയാം. ചെറിയ ചെറിയ ഗവേഷണഫലങ്ങൾ ലോകോത്തര കമ്പനികൾ ഏറ്റെടുക്കുന്നു എന്നു പറഞ്ഞ് പ്രചരിപ്പിച്ച് കയ്യടി നേടിയ ഉയർന്നവരുടെ ചരിത്രം രസകരമായി പലർക്കും അനുഭവപ്പെടാം. എല്ലാം ചെറുകഥകളായി പ്രസിദ്ധീകരിക്കുന്നത് രസകരമായിരിക്കും. ചിലത് ആദ്യ ഭാഗങ്ങളിൽ എഴുതിയിട്ടുണ്ട്. പല പല പ്രോജക്റ്റുകളുമെടുത്ത് ഒരിടത്തുമെത്താതെ അതിലെ നേട്ടങ്ങളെക്കുറിച്ച് അവകാശവാദങ്ങളുന്നയിക്കുന്നവരുടെ കാര്യങ്ങൾ പുറത്തുവരാറില്ല.

വിദേശ സയിന്റിസ്റ്റുമാർ പ്രസിദ്ധീകരിച്ച ഗഹനമായ ശാസ്ത്രപ്രബന്ധം പദാനുപദം കോപ്പിയടിച്ച് ആ ജേർണലുകളെല്ലാം കരിമ്പട്ടികയിൽ പെടുത്തിയിട്ടും ഒരു ക്ഷതവും ഏൽക്കാതെ വളരുന്ന, ശാസ്ത്രജ്ഞന്മാരുമുണ്ട്. ഇന്നുമവരെല്ലാം ഗവേഷണമണ്ഡലത്തിൽ പ്രവർത്തിക്കുന്നുണ്ട്. മറ്റുള്ളവർ നിരന്തരം പ്രവർത്തിച്ച്, ശാസ്ത്രസാങ്കേതിക വിവ

രങ്ങൾ എല്ലാം ക്രോഡീകരിച്ച് ഗവേഷണം ഒരു നിലയിലെത്തിച്ച് ആഹ്ളാദിക്കുന്നവേളയിൽ, അന്നുവരെ അതുമായി ഒരു ബന്ധവുമില്ലാത്തവർ ആ പ്രോജക്റ്റിന്റെ തലപ്പത്തേക്ക് വന്ന് ആ വിഷയത്തിൽ പ്രവർത്തിച്ചിരുന്നവർക്ക് നേതൃത്വം നൽകാറുള്ളത് ഒരു പക്ഷേ കേരളത്തിൽ മാത്രമായിരിക്കും. വർഷങ്ങളോളമുള്ള ഗവേഷണ പരിസമാപ്തിയിൽ ലഭ്യമാക്കാവുന്ന എല്ലാ നേട്ടങ്ങളും സ്വന്തമാക്കാൻ ഇടക്കു കയറി വന്ന് നേതൃത്വമേറ്റെടുക്കുന്ന സീനിയർ ശാസ്ത്രജ്ഞന്മാർക്ക് ഡയറക്ടർ കൊടുക്കുന്ന അവസരങ്ങളാണ്, പലപ്പോഴും ആ ടീമിൽ അതുവരെ പ്രവർത്തിച്ചിരുന്നവരെ തളർത്തുന്നത്. ഇത്തരത്തിൽ സംഭവിക്കുമ്പോൾ പ്രതിഷേധിക്കുകയോ, അതൃപ്തി പ്രകടിപ്പിക്കുകയോ ചെയ്ത്, പിന്നീട് ഉണ്ടാകാൻ സാദ്ധ്യതയുള്ള പ്രശ്നങ്ങൾ അനുഭവിച്ചു തളരുന്നവരുമുണ്ട്. മറ്റെല്ലാ മണ്ഡലങ്ങളിലും കാണുന്നതു പലതും പത്രമാധ്യമങ്ങളിൽ വരാറുണ്ട്. ശാസ്ത്രമണ്ഡലത്തിലേക്കു മാത്രം മാധ്യമങ്ങൾ കയറിയിറങ്ങിയിട്ടില്ലാത്തതിനാൽ പലതും പുറത്തുവരാറില്ല. അതാണ് ജഗദീശ്വരൻ ചില ശാസ്ത്രജ്ഞന്മാർക്ക് നൽകുന്ന അനുഗ്രഹം. ആരെ വേണമെങ്കിലും അവഹേളിക്കാനും അപകീർത്തിപ്പെടുത്താനും, തകർക്കാനും സാധിക്കുമെന്ന് ധരിക്കുന്ന പലർക്കും അവർ ചെയ്യുന്നതിന്റെ അതേ നാണയത്തിൽ തിരിച്ചു ലഭിക്കാറുമുണ്ടെന്നത് പ്രകൃതിയുടെ പ്രതിഭാസം. ഒരു ഗവേഷണടീമിലും പെടുത്താതെ ഒന്നിനും കൊള്ളില്ലാത്തവരായി മുദ്രകുത്തപ്പെട്ട പലരുമുണ്ടാകാറുണ്ട്. ഒന്നിലും പെടാതെ ഒന്നും ചെയ്യാതെ നിരന്തരം ഓരോരുത്തരേയും വിമർശിച്ചുകൊണ്ടു നടക്കുന്നവരും കരഞ്ഞുകൊണ്ടു നടക്കുന്ന സയിന്റിസ്റ്റുമാരുമുണ്ട്. അവർ ലാബറട്ടറിക്കു പുറത്ത് (പലപ്പോഴും) വളരെ സന്തോഷവാന്മാരാണ്.

മറ്റുള്ളവരിൽ നിന്ന് നല്ലതും ചീത്തയും ഒന്നും പ്രതീക്ഷിക്കാതെ നിരന്തരം പ്രവർത്തിക്കുന്നവരുമുണ്ട്. അവരുടെ ഗ്രൂപ്പിനകത്തോ ടീമിനകത്തോ ഒരു തരത്തിലുള്ള പൊളിറ്റിക്സും അവരനുവദിക്കാറില്ല. അതിനാൽ അത്തരത്തിലുള്ള റിസർച്ച് ടീം നല്ല രീതിയിൽ പ്രവർത്തിക്കുന്നത് കാണുമ്പോൾ നമുക്ക് അത്ഭുതം തോന്നും. എല്ലാവരും മനുഷ്യരാണ്. ശാസ്ത്രജ്ഞന്മാരും മനുഷ്യരാണ്. നേതൃസ്ഥാനത്തിരിക്കുന്നവർ കൈകാര്യം ചെയ്യുന്നതിന്റെ കുറവായിരിക്കാം, ശാസ്ത്രമണ്ഡലത്തിലെ പ്രശ്നങ്ങൾക്കു കാരണമെന്നു പറയുന്നവരുമുണ്ട്. ഓരോ സയിന്റിസ്റ്റും ചെയ്ത ഗവേഷണവും, അതിന്റെയെല്ലാം ഫലങ്ങളും, പ്രയോജനങ്ങളും, വരുന്ന തലമുറകൾക്കോ ശാസ്ത്രത്തിനു തന്നെയോ നൽകിയിരിക്കുന്ന സംഭാവനകളും സ്വതന്ത്രമായി വിലയിരുത്തുവാൻ

ശ്രമിക്കുകയാണെങ്കിൽ ശാസ്ത്രമണ്ഡലത്തിൽ വൻ നേട്ടങ്ങളുണ്ടാക്കി കൊണ്ടിരിക്കുന്ന ഭാരതത്തിന് അത് കൂടുതലായി പ്രയോജനപ്പെടുത്താം. ഓരോ ഗവേഷകനും ഒന്നും ചെയ്യാതെ വെറുതെയിരിക്കുകയാണെങ്കിലും ശമ്പളവും, റിട്ടയറായാൽ പെൻഷനും, കൊടുക്കുക തന്നെ വേണം. ഓരോ ലീഡറും തന്റെ കൂടെ പ്രവർത്തിക്കുന്നവരെക്കൊണ്ടു പരമാവധി ഗവേഷണ റിസൾട്ടുണ്ടാക്കുകയെന്നതിനുപകരം കേരളീയ മനസ്സാക്ഷിയിൽ കൂടെ പ്രവർത്തിക്കേണ്ടവരെയെല്ലാം ഒറ്റപ്പെടുത്തി നശിപ്പിക്കുകയെന്ന നിഷേധാത്മകതയാണ് കാണാറുള്ളത്.

വിദേശ രാജ്യങ്ങളിൽ ഒരു സയിന്റിസ്റ്റും ആ സ്ഥാപനത്തിൽ ശാശ്വതരല്ല. 60 വയസ്സു വരെ കസേരയിലുണ്ടാകണമെന്നില്ല. ആ വ്യക്തിയിൽ നിന്നു പ്രതീക്ഷിക്കുന്ന നിലവാരത്തിലുള്ളത് (ശമ്പളം വാങ്ങിക്കുന്നതിനനുസരിച്ച്) തിരിച്ചു നൽകാനായില്ലെങ്കിൽ ആ വ്യക്തി മറ്റൊരു തൊഴിൽ അന്വേഷിക്കേണ്ടി വരുക തന്നെ ചെയ്യും. ഒരു സയിന്റിസ്റ്റിന്റെ നേട്ടങ്ങൾ വിലയിരുത്തുന്നതിന് വ്യക്തി ബന്ധങ്ങൾക്ക് വളരെ ചെറിയ സ്വാധീനമേ അവിടെ ഉണ്ടാകാറുള്ളൂ. യഥാർത്ഥ വിലയിരുത്തൽ വസ്തുതകളുടെ അടിസ്ഥാനത്തിൽ മാത്രമാണ്.

വിദേശത്തിൽ ഗവേഷണ നേട്ടങ്ങളുടെ അടിസ്ഥാന വസ്തുതകളെല്ലാം കൃത്യമായി നിർവചിക്കപ്പെട്ടിരിക്കുന്നു. അതിന്റെ അടിസ്ഥാനത്തിലേ വ്യക്തി ഉയർത്തപ്പെടുകയോ താഴ്ത്തപ്പെടുകയോ അതേ അവസ്ഥയിൽ നിലനിൽക്കുകയോ ചെയ്യുകയുള്ളൂ. ഈ മൂന്നിനും ഉത്തരവാദി അവനവനാണെന്ന് ഓരോ സയിന്റിസ്റ്റിനേയും ബോദ്ധ്യപ്പെടുത്തൽ മാത്രമാണ്, അവിടത്തെ അസസ്സ്മെന്റ് ഇന്റർവ്യൂ എന്നു പറയുന്നത്. അവിടത്തെ റിസർച്ച് ലാബറട്ടറികളിൽ വാക്കുകൾ കൊണ്ട് കളരിപ്പയറ്റു നടത്തി നേട്ടങ്ങളുടെ ലിസ്റ്റുണ്ടാക്കാൻ സാധ്യമല്ല. ഓരോ സയിന്റിസ്റ്റിന്റേയും ഗവേഷണങ്ങൾ വിലയിരുത്തുമ്പോൾ വിലയിരുത്തലിനു വിധേയമാകുന്നവനും വിലയിരുത്തുന്നവനും അതിനുത്തരവാദിയാണ്. മദ്യപിക്കുന്നവനും മദ്യപിപ്പിക്കുന്നവനും അവിടെ ശിക്ഷാർഹരാണ്, ഇവിടെ അതല്ല അവസ്ഥ. പ്രവർത്തിക്കാത്തവനും പ്രവർത്തിക്കാനനുവദിക്കാത്തവനും അവസരം നിഷേധിക്കുന്നവനും അവിടെ ശിക്ഷാർഹരാണ്.

ഓരോരുത്തരുടേയും ഗവേഷണ പ്രോജക്റ്റ് എത്രത്തോളം സാമ്പത്തിക നേട്ടമുണ്ടാക്കുന്നു? അത് ആര് സ്പോൺസർ ചെയ്യുന്നു? എന്തു നേട്ടമുണ്ടായിരിക്കുന്നു? എന്നിപ്രകാരമുള്ള വസ്തുതകളെല്ലാം പ്രാധാന്യത്തോടെ മുകളിൽത്തന്നെയുണ്ടായിരിക്കും. ഓരോ ഗവേഷണ സ്ഥാപനവും പരിശോധിക്കുന്നതിന് ഓരോ ശാസ്ത്രജ്ഞനുമാവശ്യമായ

യഥാർത്ഥ ഇൻപുട്ട് എന്ത്? അതിന്റെ എത്ര മടങ്ങാണ് ഔട്ട്പുട്ട് ആയി വരുന്നത്? ഏതു വ്യക്തിക്കും എന്തെല്ലാം കുറവുകളുണ്ടെന്നാരും അന്വേഷിക്കാറില്ല. കമ്പനിക്ക് അഥവാ ഗവേഷണ സ്ഥാപനത്തിന് അയാളിൽ നിന്ന് പ്രയോജനപ്രദമായ എത്രത്തോളം കാര്യങ്ങൾ ലഭ്യമാക്കാൻ സാധിക്കുമെന്നതു മാത്രമാണ് വിലയിരുത്തലിന്റെ അടിസ്ഥാനം.

ഭാരതത്തിലെ പല ഗവൺമെന്റ് ലാബറട്ടറികളിലും മേൽ വിവരിച്ച ഇൻപുട്ട് ഔട്ട്പുട്ട് വീക്ഷണങ്ങൾ വന്നു തുടങ്ങിയിട്ടേയുള്ളു. പൊതുമേഖലാ ഗവേഷണ സ്ഥാപനങ്ങളും ആ വഴിക്ക് നീങ്ങുന്ന കാഴ്ച ആവേശകരമാണ്. എവിടേയും വ്യക്തികൾ വരും പോകും. സ്ഥാപനങ്ങൾ നിലനില്ക്കുമെന്നു പറയാറുണ്ട്. അതേ പോലെ പറയാവുന്ന ഒന്നാണ് സ്ഥാപനങ്ങളല്ല പ്രശ്നമുണ്ടാക്കുന്നത്. പ്രശ്നങ്ങളുണ്ടാക്കുന്നതും പരിഹരിക്കുന്നതും പരിഹരിക്കപ്പെടാതെ നിലനിർത്തുന്നതും അവിടെ പ്രവർത്തിക്കുന്ന വ്യക്തികളാണ്. അവർ ശാസ്ത്രജ്ഞന്മാരായാലും മറ്റേതു വിഭാഗത്തിൽ പെടുന്നവരായാലും ഒന്നും ചെയ്യാതെ പലതും ചെയ്തു എന്നെഴുതി കൊടുക്കുന്നവർ കുറവല്ല. അങ്ങിനെയവരെഴുതിക്കൊടുക്കാൻ കാരണം എഴുതിക്കൊടുക്കുന്നത് ഒരിക്കലും മറ്റുള്ളവർ പരിശോധിക്കാറില്ലെന്നതു തന്നെ.

ചിലർ റവ്യു ആർട്ടിക്കിൾ എന്നു പേരായ പ്രബന്ധങ്ങളെഴുതി ഔദ്യോഗിക ജീവിതമവസാനിപ്പിക്കുന്നു. ഒരിക്കൽ ചെയ്തത് വീണ്ടുമാവർത്തിച്ച് അതേ റിസൾട്ടു കൊടുത്ത് ചിലർ ജീവിക്കുന്നു. വിദേശത്തു ചെയ്ത റിസർച്ചു വർക്കുകൾ ഇവിടെ ആവർത്തിച്ചു എന്നു വരുത്തി അതേ റിസൾട്ടുകൾ അൽപം മാറ്റിയെഴുതി നേട്ടങ്ങളുണ്ടാക്കുന്നു. ചില സാങ്കേതിക വിദ്യകൾ ദൂരത്തുള്ള ഗ്രാമങ്ങളിൽ പ്രദർശിപ്പിച്ചു എന്നെഴുതിവെച്ച് നേട്ടങ്ങളുണ്ടാക്കുന്നു... ഇതുപോലെ പല അസത്യങ്ങളും അധർമ്മങ്ങളും ചെയ്യുന്നവരുണ്ട്. അതേ സമയം ചിലർ നല്ല റിസർച്ചും ചെയ്യാറുണ്ട്. റിപ്പോർട്ടുകളൊന്നും പുനപരിശോധിക്കാറില്ലാത്തതിനാൽ അങ്ങിനെയുള്ളതെല്ലാം സ്വീകരിക്കപ്പെടുന്നു അഥവാ സ്വീകരിക്കാൻ നിർബന്ധിതരാകുന്നു. വൻകിട ശാസ്ത്ര വിജ്ഞാനമൊന്നുമിവയിലില്ലാത്തതിനാൽ സ്വീകരിച്ചാലും തിരസ്കരിച്ചാലും അതിലെ വിവരങ്ങൾ സത്യമായാലും അസത്യമായാലും ശാസ്ത്രത്തിന് ഇത്തരത്തിലുള്ള റിസൾട്ടുകൾകൊണ്ട് വലിയ പ്രയോജനമൊന്നുമുണ്ടാകാറില്ലെന്ന് വസ്തുതാപരമായി പരിശോധിച്ചാലറിയാം. എല്ലാത്തരത്തിലുള്ള ഗവേഷണങ്ങളുടേയും കാര്യമല്ല ഈ വിവരണത്തിലൂടെ സൂചിപ്പിച്ചത്. ധാരാളം ശാസ്ത്രജ്ഞന്മാരുടെ പല തരത്തിലുള്ള ഗവേഷ

ണങ്ങളും ഈ വിഭാഗത്തിൽപ്പെടുന്നുണ്ട് എന്ന സത്യം അറിയാനും അറിയിക്കാനും മാത്രം.

ചില സയിന്റിസ്റ്റുമാരെല്ലാം പ്രത്യേകതരത്തിലുള്ള സ്വഭാവ വൈശിഷ്ട്യം കാണിക്കാറുണ്ട്. ഒരു സയിന്റിസ്റ്റിന്റെ പ്രത്യേകത എന്നു പറയുന്നത്, അദ്ദേഹം ലൈബ്രറിയിലോ ഇന്റർനെറ്റിലോ ഏതെങ്കിലും വിഷയത്തെക്കുറിച്ച് അന്വേഷിക്കുമ്പോൾ ലഭിക്കുന്ന വിവരണങ്ങളും ചിലപ്പോൾ യാദൃശ്ചികമായി ലഭിക്കുന്ന വിവരണങ്ങളും ചിന്തിച്ചുകൊണ്ടിരിക്കുമ്പോൾ ആ വിഷയത്തിൽത്തന്നെ ഗവേഷണം നടത്തണമെന്ന് തോന്നും. ആ വിഷയ ഗവേഷണത്തിൽ ഒരു സൗകര്യവും സംവിധാനവുമില്ലാത്തതാണെങ്കിൽ പോലും എല്ലാ സജ്ജീകരണങ്ങളോടെയും ഗവേഷണം നടത്തുന്നതുപോലെ ഏതാനും ദിവസം അതിനുവേണ്ടി പ്രവർത്തിച്ച്, ആരംഭശൂരത്വം കഴിയുമ്പോൾ ഗവേഷണം മതിയാക്കും. അതിനായി ചിലവഴിച്ച സമയവും. ഊർജ്ജവും, സമ്പത്തും എഴുതിതള്ളുന്നതിന് അയാൾക്ക് ഒരു വിഷമവുമുണ്ടാകാറില്ല. ഒരു വിഷയത്തിൽ ആസക്തി വർദ്ധിക്കുമ്പോൾ എല്ലാം മറന്നുള്ള ഗവേഷണത്തിനു മുമ്പ് ഒന്നും ചിന്തിക്കാതെ അതിലേക്ക് എടുത്തു ചാടുന്നവർ ആ വിഷയ ഗവേഷണത്തിന്റെ ചൂടാറി മറ്റൊന്നിലേക്ക് പോകുന്നത് മറ്റൊരു പുതിയ വിഷയം ലഭിച്ചതുകൊണ്ടാണ്. പലപ്പോഴും ആക്ടിങ് ഡയറക്ടറായി വരെ ഈ ആരംഭ ശൂരത്വക്കാർ വളർന്നിട്ടുണ്ട്, ഇരുന്നിട്ടുമുണ്ട്. അപ്പോഴെല്ലാം ആൽബർട്ട് ഐൻസ്റ്റീന്റെ നിലവാരത്തിലിരുന്നുകൊണ്ടായിരിക്കും അവർ മറ്റുള്ളവരെ ഉപദേശിക്കുക. ഗവേഷണവും, ഉപദേശങ്ങളും വിലയിരുത്തലുകളുമെല്ലാം നിരന്തരം മാറിക്കൊണ്ടേയിരിക്കും. കുറുക്കൻ സിംഹാസനത്തിലിരിക്കുന്നതുപോലെ.

തനിക്കർഹതപ്പെട്ട സ്ഥാനമാനങ്ങളും പ്രൊമോഷനും ലഭിക്കാതെ വരുക, ഹെഡ് ഓഫ് ദ ഡിവിഷൻ പദവിയും നഷ്ടപ്പെടുക അല്ലെങ്കിൽ ലഭിക്കാതെ പോകുക, താനിരുന്ന മുറിയും ലഭിച്ചിരുന്ന സൗകര്യങ്ങളും നഷ്ടപ്പെടുക, തന്നെക്കാൾ ജൂനിയറായവർ തന്റെ മുകളിൽ വരുക..... എന്നിപ്രകാരമുള്ള പ്രശ്നങ്ങൾ വരുമ്പോൾ മാനസീക സമനില തെറ്റുന്ന ശാസ്ത്രജ്ഞന്മാരും കുറവല്ല. കുറേയധികം വ്യക്തികൾ അത്തരത്തിൽ ചികിത്സയിൽ കഴിയുന്നവരും മാനസിക രോഗത്തിന് നിരന്തരം മരുന്നു കഴിക്കുന്നവരുമുണ്ട് എന്നു സൂചിപ്പിച്ചു. അതുകൊണ്ട് ശാസ്ത്രജ്ഞ ലോകം സ്വർഗസമാനമാണെന്ന് ധരിക്കരുത്.

**ശാസ്ത്രജ്ഞന്മാരുടെ ശമ്പളം**

ശാസ്ത്രജ്ഞന്മാരുടെ ശമ്പളം വളരെ ഉയർന്നതാകയാൽ, ഇൻകം

ടാക്സ് പ്രശ്നം ഓരോരുത്തനേയും ബാധിക്കാറുണ്ട്. ഏതാണ്ട് ജനുവരി-മാർച്ച് മാസങ്ങളിലാണ് ഇൻകം ടാക്സ് പ്രശ്നം കാര്യമായി മറ്റുള്ളവരെപോലെ ശാസ്ത്രജ്ഞരേയും ബാധിക്കുന്നത്. ഈ ഒന്നു രണ്ടു മാസങ്ങളിൽ ഷെയർ ബിസിനസ്സും ശാസ്ത്രജ്ഞന്മാരിൽ ചില രുടെ പ്രധാന ഹോബിയായി മാറും. ലഭിക്കുന്ന ശമ്പളം, ടാക്സ് ലാഭി ക്കാനായി ഏതു തരം നിക്ഷേപങ്ങളിലാണ് ലാഭകരമാവുക എന്ന ചർച്ചകൾക്കു മുമ്പിൽ ചിലർക്ക് ശാസ്ത്രഗവേഷണം വളരെ പ്രധാന പ്പെട്ട വിഷയമല്ലാതായിത്തീരുന്നു. മറ്റെല്ലാ സ്ഥാപനങ്ങളിലുമുള്ളതു പോലെ ഈ കാഴ്ചകൾ ഗവേഷണ മണ്ഡലത്തിലും കാണാം.

**ഔദ്യോഗിക യാത്രയും കുടുംബദർശനവും**

നിരന്തരം യാത്ര ചെയ്യുന്ന സീനിയർ ശാസ്ത്രജ്ഞന്മാരുണ്ട്. ഔദ്യോ ഗിക യാത്രയുടെ പ്രധാന ലക്ഷ്യം ചിലർക്ക് കുടുംബസന്ദർശനമായി രിക്കും. കയ്യിൽ നിന്ന് ഒന്നും ചിലവാക്കാതെ നടത്താവുന്ന യാത്ര ഗവൺമെന്റ് ചിലവിൽ ആസ്വദിക്കുന്നത് പലപ്പോഴും സീനിയർ സയിന്റി സ്റ്റുമാരാണ്. ഇത്തരത്തിലുള്ള യാത്രകൾക്ക് പല പേരുകളാണ്; അത് ഫാക്ടറി വിസിറ്റ്, ഒഫിഷ്യൽ ഡിസ്കഷൻ, സെമിനാരിൽ പങ്കെടു ക്കൽ, ഇന്റർവ്യു കമ്മിറ്റി മെമ്പർ, ലൈബ്രറി റഫറൻസ്, ഫാം വിസിറ്റ്, സൈറ്റ് വിസിറ്റ് ഇങ്ങിനെ പല രീതിയിലുള്ള സന്ദർശനങ്ങളിൽ ഡെയ്‌ലി അലവൻസ് ലഭിക്കുമെന്നതിനാൽ ഇരട്ട ലാഭമാണ്. ഗവൺമെന്റ് ചിലവിൽ വീട്ടിലേക്ക് യാത്ര ചെയ്യാമെന്ന ഗുണം ഒന്നാ മത്തേത്. അതിന് ടി എ, ഡി എ ലഭിക്കുമെന്നത് രണ്ടാമത്തേത്. ഈ യാത്രയിൽ ചെയ്യാത്തതു പലതും ചെയ്തു എന്നെഴുതി കൊടുത്ത് വർക്ക് റിപ്പോർട്ടുണ്ടാക്കുന്നവരും കുറവല്ല. അതെല്ലാം ചെയ്തോ ഇല്ലയോ എന്നു ആരും പരിശോധിക്കാറുമില്ല.

**ലാബറട്ടറികളിലെ കൺസൾട്ടണ്ടുമാർ**

കൺസൾട്ടന്റുമാരായി വരുന്ന വളരെ പ്രായം ചെന്ന ശാസ്ത്രജ്ഞന്മാ രുണ്ട്. നല്ല തുക അവർക്ക് ലഭിക്കുന്നത് പെൻഷൻ കൂടാതെയാണ്. ആഴ്ചയിൽ രണ്ടോ മൂന്നോ ദിവസം ലാബറട്ടറിയിലേക്കു വന്നാൽ മതിയാകും. കാര്യമായിട്ടൊന്നും ഗവേഷിക്കണമെന്നു നിർബന്ധവുമി ല്ല. സർവ്വീസിലിരുന്ന കാലത്ത് ലഭിക്കുന്ന ആദരവും ബഹുമാനവു മൊന്നും ഒരു തരത്തിലും ലഭ്യമല്ലാത്ത അവസ്ഥയായതിനാൽ അവ നവൻ നേരത്തെ ഇരുന്ന കസേരയും പ്രവർത്തിച്ച മുറിയും സഹാ യിച്ച സ്റ്റാഫും ഒന്നും റിട്ടയറായതിനുശേഷം കൺസൾട്ടന്റായോ എമെറിറ്റസ് സയിന്റിസ്റ്റായോ പ്രവർത്തിക്കുവാൻ വരുന്നവർക്ക് ലഭി

ക്കണമെന്നില്ല. മറ്റു സ്ഥാപനങ്ങളിൽ നിന്നു റിട്ടയറായതിനുശേഷം വരുന്നവരുമുണ്ടാകും. ഇതേ സ്ഥാനപേരായിരിക്കും അവർക്കുമുണ്ടാകുക. അനവധികാലം പല സ്ഥാപനങ്ങളിലും പ്രവർത്തിച്ച് റിട്ടയറായതിനുശേഷം സ്വന്തമായ പ്രൊജക്റ്റുകളുമായി ഗവേഷണ സ്ഥാപനങ്ങളിൽവന്ന് പരീക്ഷണ നിരീക്ഷണങ്ങൾ നടത്തുന്ന ശാസ്ത്രജ്ഞന്മാരുമുണ്ട്. അവരുടെ ചെറിയ ഗ്രൂപ്പിൽ പ്രവർത്തിച്ച് മറ്റൊന്നിലും ഇടപെടാതെ പ്രവർത്തിക്കുന്നവരുടെ നേട്ടങ്ങൾ പലപ്പോഴും മഹത്തരമാകാറുണ്ട്. അവർക്ക് വാർദ്ധക്യത്തിന്റെ ശാരീരിക ബുദ്ധിമുട്ടനുഭവപ്പെടുമ്പോഴും, ശാസ്ത്രമണ്ഡലത്തിൽ അന്നുവരെ നൽകിയ സംഭാവനകളെല്ലാം കണക്കിലെടുത്തായിരിക്കും, കേന്ദ്ര ഗവൺമെന്റ് അവർക്ക് സ്വന്തം പ്രോജക്റ്റ് ചെയ്യാനായുള്ള ഫണ്ടനുവദിക്കുന്നത്. അത് അവരുടെ ഗവേഷണത്തോടുള്ള പ്രതിബദ്ധതക്കുള്ള പുരസ്കാരമായും അംഗീകാരമായും തീരുകയാണ് പതിവ്. ഇതേ നിലവാരത്തിൽ വരുന്നവരിൽ ചിലർ, അവരുടെ മുൻകാല ചെയ്തികളെ പോലെ മറ്റു കാര്യങ്ങളിലും, ഇടപെടാറുണ്ട്. അവരുടേതായ ചിലഗ്രൂപ്പുകളെല്ലാം ഉണ്ടാക്കി ചിലർ ഡയറക്ടറെ സ്വാധീനിച്ച് സ്വാർത്ഥ കാര്യങ്ങൾ നേടാനും ശ്രമിക്കാറുണ്ട്.

## പ്രഗത്ഭരുടെ സ്മരണകൾ

ശാസ്ത്രജ്ഞന്മാരുടെ വിവരണങ്ങൾ നൽകുന്നതിനിടക്ക് നേരിട്ടു സംസാരിക്കാൻ  എനിക്ക് ഭാഗ്യം ലഭിച്ചതിൽ അവിസ്മരണീയമായി മനസ്സിൽ നിൽക്കുന്നത് ഡോ. എ.പി.ജെ. അബ്ദുൾ കലാമിന്റേതാണ്, അതു കൂടി ഇവിടെച്ചേർക്കട്ടെ. ഞാൻ ഗവേഷണം നടത്തിയിരുന്ന ഹൈദരാബാദിലെ റീജിയണൽ റിസർച്ച് ലാബറട്ടറിയിൽ 1981 ൽ അദ്ദേഹം വരുകയുണ്ടായി. ഡയറക്ടറുടെ മുറിയിൽ ഏതാനും മിനിറ്റുകൾ ഇരുന്നതിനുശേഷം, ഡയറക്ടർ വരുന്നതിനു മുമ്പു തന്നെ ഓഡിറ്റോറിയത്തിലദ്ദേഹം വന്നിരുന്നു. ഒരു ജാഢയുമില്ലാതെ കക്ഷത്തിലൊരു സാധാരണ ബാഗുമായി വന്ന്, സ്റ്റേജിൽ നിന്ന് ലളിതമായ ഇംഗ്ലീഷിൽ ഭാരതത്തിന്റെ ബഹിരാകാശ ഗവേഷണ പുരോഗതിയെക്കുറിച്ചു വിവരിച്ചു. റോക്കറ്റുകളുടെ പല ഭാഗങ്ങളും കാളവണ്ടിയിൽ കൊണ്ടു പോകുന്നതും സ്ക്രീനിൽ കാണിച്ചു. ഗ്രാമീണ ഭാരതത്തിൽ ഇതും ആവശ്യമാണെന്നറിയിച്ചു. ഗ്രാമങ്ങളുടെ വികസനത്തിന് ഐ എസ് ആർ ഒയുടെ ലക്ഷ്യവും മാർഗവും വിവരിച്ചു.

ഭാരത പ്രധാനമന്ത്രിയുടെ ഉപദേഷ്ടാവായിരുന്ന കാലത്ത് കോയമ്പത്തൂരിലെ ശ്രീശങ്കര കണ്ണാശുപത്രിയിൽ വച്ച് കുറേയധികം സമയം

അദ്ദേഹത്തോടൊപ്പം ഞാൻ ചിലവഴിച്ചു. ഞാനെഴുതിയ പുസ്തകങ്ങൾ അദ്ദേഹത്തിനു നൽകി. ഡോ. കലാമിന്റെ ഒരു സുഹൃത്തും, കാഞ്ചികാമകോടി പീഠം ശങ്കരാചാര്യരും ഞാനും മാത്രമേ ആ ചെറിയ മുറിയിൽ ഉണ്ടായിരുന്നുള്ളൂ. എനിക്ക് ഡോ. കലാമുമായി ദർശനം ലഭിച്ചത് ശങ്കരാചാര്യൻ വിളിച്ച് അവിടേക്ക് വരണമെന്നും നേരിട്ടു സംസാരിക്കണമെന്നും നിർദ്ദേശിച്ചതനുസരിച്ചാണ്.

അന്ന് ഡോ. കലാം എന്നോട് നിർദ്ദേശിച്ചത് വേദങ്ങളിലേയും മറ്റു സംസ്കൃത ഗ്രന്ഥങ്ങളിലേയും ശാസ്ത്രവിവരണങ്ങൾ ശേഖരിക്കാനായിരുന്നു. അദ്ദേഹം യുറോപ്പിൽ പര്യടനം നടത്തവേ അവിടത്തെ ഒരു ഡോക്ടർ സാമവേദത്തിൽ ബോൺമാരോയെക്കുറിച്ച് വിവരിച്ചിട്ടുണ്ടെന്ന് പറഞ്ഞുവത്രെ. അതെല്ലാം പരിശോധിച്ച് വിവരമറിയിക്കണമെന്നെന്നോടാവശ്യപ്പെട്ടു. അത്യന്താധുനിക ശാസ്ത്രത്തിൽ വിലസിയിരുന്ന അദ്ദേഹം പുരാതന ഭാരതീയ ശാസ്ത്രസാങ്കേതിക പൈതൃകത്തിൽ എത്രത്തോളം താൽപര്യം കാണിച്ചിരുന്നു എന്ന് നേരിട്ട് അനുഭവിക്കാൻ സാധിച്ചു.

ഞാൻ കൊടുത്ത പുസ്തകങ്ങളുടെ ഓരോ കോപ്പി വീതം അദ്ദേഹം നേരിട്ട് പ്ലാനിങ് കമ്മിഷൻ അംഗമായ ഡോ. വെങ്കിട സുബ്രഹ്മണ്യത്തിന്നയച്ചു കൊടുത്തു. ഡോ. കലാമിന്റെ കത്തോടു കൂടി ലഭിച്ച പുസ്തകത്തിന്റെ രചനയെ അഭിനന്ദിച്ചുകൊണ്ട് ഡോ. വെങ്കിട സുബ്രഹ്മണ്യൻ രണ്ടു മൂന്നു കത്തുകൾ എനിക്കയെക്കുകയുണ്ടായി. പിന്നീടെഴുതിയ പുസ്തകങ്ങൾ ഞാൻ രാഷ്ട്രപതി ഭവനിലേക്കയച്ചു കൊടുക്കുകയും ചെയ്തു. ഡോ. കലാമിന്റെ ആത്മമിത്രമായ ഡോ. സുധേഷ് പ്രഭാകർ എന്ന ശാസ്ത്രജ്ഞനോട് IISH ന്റെ എല്ലാ കർമ്മപരിപാടികളുമായി ബന്ധപ്പെടാനും ഡോ. കലാം നിർദ്ദേശിച്ചുവത്രെ. ആ ബന്ധം ഇന്നും തുടരുന്നു. ആകാശം മുട്ടെ വളർന്നുയർന്ന് നിൽക്കുന്ന ശാസ്ത്രജ്ഞന്മാർക്കും മണ്ണിൽ നിൽക്കുന്നവരെ കാണാനും പ്രോത്സാഹിപ്പിക്കാനും സാധിക്കുമെന്ന് ഡോ: അബ്ദുൾ കലാമിന്റെ ഏതാനും മണിക്കൂറുകളിലൊതുങ്ങിയ കൂടിക്കാഴ്ചയിലൂടെ കാണാൻ സാധിച്ചു. ധന്യമാ ദർശനം അവിസ്മരണീയമെന്നു മാത്രം പറയട്ടെ.

ഡോ. വെങ്കിട സുബ്രഹ്മണ്യനാണ് സെന്റിനേറിയൽ ട്രസ്റ്റ് അവാർഡ് എനിക്ക് നൽകണമെന്ന് നിർദ്ദേശിച്ചത്. ഡോ. സുബ്രഹ്മണ്യനും ISRO ചെയർമാനുമായിരുന്ന ഡോ. കസ്തൂരി രംഗനും ഈ അവാർഡു ദാന ചടങ്ങിൽ സന്നിഹിതരായിരുന്നു. അന്ന് ഡോ. സുബ്രഹ്മണ്യൻ പറഞ്ഞവരികൾ ഇന്നും ചെവിയിൽ മുഴങ്ങുന്നു. "ഞാനും ഡോ.

കലാമും ഡൽഹിയിൽ നിന്ന് കൽക്കത്തയിലേക്ക് ഒരേ ഫ്ളൈറ്റിൽ പോയിരുന്ന വേളയിൽ, നിങ്ങളുടെ വർക്കിനെക്കുറിച്ച് ഡോ. കലാം പറയുകയുണ്ടായി. അതിന് പരമാവധി പ്രചാരണം നൽകണമെന്നും നിർദ്ദേശിച്ചു. കൂടാതെ നാലുവർഷങ്ങൾക്കു മുമ്പ് അദ്ദേഹത്തിന് (ഡോ. കലാമിന്) നൽകിയ സെന്റിനേറിയൻ ട്രസ്റ്റ് അവാർഡ് ഈ വർഷം നിങ്ങൾക്ക് നൽകണമെന്ന് നിർദ്ദേശിച്ചതും അദ്ദേഹമാണ്.'' അവാർഡു ദാന ചടങ്ങിൽ ഡോ. സുബ്രഹ്മണ്യൻ അത് അനൗൺസ് ചെയ്യുകയു മുണ്ടായി.

ISRO ചെയർമാനായിരുന്ന ഡോ. കസ്തൂരിരംഗനുമായി പല പ്രാവശ്യം ബന്ധപ്പെടുകയും ഗവേഷണത്തിലും കർമ്മമണ്ഡലത്തിലും വിരാജിച്ചിരുന്ന ആ അതുല്യ പ്രതിഭയെ മനസ്സിൽ സ്മരിക്കുകയും ചെയ്യാറുണ്ട്. പ്രഭാതത്തിൽ എത്ര തിരക്കുണ്ടെങ്കിലും അരമണിക്കൂർ ആചാരവിധി പ്രകാരമുള്ള വേദജപം, പൂജ, ആരാധന, സൂര്യനമസ്കാരം എന്നിവയെല്ലാം കഴിഞ്ഞിട്ടേ ബാക്കി കാര്യങ്ങളിലേക്കദ്ദേഹം കടക്കാറുള്ളു. അതെല്ലാം നേരിൽ കണ്ട് കൂടെ പ്രഭാത ഭക്ഷണവും കഴിച്ചിട്ടാണ് എറണാകുളത്തുള്ള അദ്ദേഹത്തിന്റെ ബന്ധുവീട്ടിൽ നിന്നിറങ്ങിയത്. നാഷണൽ സയൻസ് കോൺഗ്രസ് ബാംഗ്ലൂരിൽ നടന്ന കാലത്ത്, IISH ന് ഒരു സ്റ്റാൾ വാടകയില്ലാതെ സൗജന്യമായി തരുകയും ഭംഗിയായിത്തന്നെ അതിൽ IISH ന്റെ ബാനറുണ്ടാക്കിക്കൊടുക്കാനും ഡോ: കസ്തൂരിരംഗൻ നിർദ്ദേശിക്കുകയും ചെയ്തു. പല പ്രഗത്ഭരായ ശാസ്ത്രജ്ഞന്മാരേയും സ്റ്റാളിലേക്ക് ക്ഷണിച്ചുവരുത്തി പ്രസിദ്ധീകരണങ്ങൾ കാണിച്ചുകൊടുക്കുകയും ചെയ്തു. ഡോ. കസ്തൂരി രംഗനായിരുന്നു അതെല്ലാം ചെയ്തത്. വലിയ പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുന്ന സ്ഥാപനങ്ങളിലെ ഡയറക്ടർമാരേയും വിളിച്ചു വരുത്തി നിർദ്ദേശിച്ചു. IISH ചെയ്യുന്നതുപോലെ വിലക്കുറച്ചുള്ള ചെറിയ പുസ്തകങ്ങൾ സാധാരണക്കാർക്കായി പ്രസിദ്ധീകരിക്കണമെന്ന്. സെന്ററിനേറിയൻ ട്രസ്റ്റ് പുരസ്കാരം എനിക്കു സ്വീകരിക്കാൻ ഭാഗ്യം ലഭിച്ചത് ഡോ. കസ്തൂരി രംഗന്റെ കയ്യിൽ നിന്നായിരുന്നു.

പ്രശസ്തനായ ഡോ. കെ.ടി. അച്ചായ എന്ന കൂഡഗുകാരനായ ശാസ്ത്രജ്ഞനെ പരിചയപ്പെട്ടതും അദ്ദേഹത്തിന്റെ ലാളിത്യം, സംസാര ശൈലി, മഹത്വമാർന്ന അറിവ്, അത് മറ്റുള്ളവർക്ക് പകർന്നുകൊടുക്കുന്ന രീതി എന്നിവയെല്ലാം മനസ്സിലാക്കാനും സാധിച്ചു. കൂടെയുള്ളവർ പറയുന്ന തെറ്റുകൾ അദ്ദേഹം ചൂണ്ടിക്കാണിക്കുന്ന രീതി വളരെ ആകർഷകമായിരുന്നു. അവിവാഹിതനായ അദ്ദേഹം ചില സദസ്സുക

ളിൽ പെൺകുട്ടികളോടൊപ്പം എല്ലാം മറന്ന് വാചകമടിച്ചിരിക്കുന്നതും കാണാം. അന്തർദ്ദേശീയ ഫുഡ് ഇൻസ്റ്റിറ്റ്യൂട്ടിന്റെ ഡയറക്ടറുമായിരുന്ന അദ്ദേഹത്തിന് ദേശിയെന്നോ വിദേശിയെന്നോ ഒരു പ്രത്യേകതയുമില്ലായിരുന്നു. അദ്ദേഹം എഴുതിയ പുസ്തകത്തിൽ പല ധാന്യങ്ങളും ഇന്ത്യയിലേക്കു വന്നത് ആഫ്രിക്കയിൽ നിന്നാണെന്നും അത് ക്രിസ്തുവിനുശേഷമാണെന്നും വിവരിച്ചിരുന്നതുകണ്ട് ഞാനദ്ദേഹത്തോട് പറഞ്ഞു. ബി സി മൂവായിരത്തിനപ്പുറത്തെഴുതിയ യജുർവേദത്തിൽ ഈ ധാന്യങ്ങളെക്കുറിച്ചൊക്കെ വിവരിക്കുന്നുണ്ട്. അത് വിവരിക്കുന്ന മന്ത്രവരികളും ഞാൻ ചൊല്ലി കേൾപ്പിച്ചു പറഞ്ഞു. "എന്തിനാണ് നമ്മുടെ നാടിന്റെ മഹത്വം ആഫ്രിക്കക്കാർക്ക് കൊടുക്കുന്നത്" അത്ഭുതകരമായ ഒരു പ്രതികരണമാണ് ഡോ. അച്ചായയിൽ നിന്നുണ്ടായത്. "നോക്കൂ എത്ര എളുപ്പത്തിലാണ് നിങ്ങളെന്റെ അറിവില്ലായ്മയെ പുറത്തുകൊണ്ടുവന്നത്. അടുത്ത എഡിഷനിൽ ഞാനിതിലെ വരികൾ തിരുത്തി വേദവരികൾ ചേർക്കാം. നിങ്ങളാണെന്നെ തിരുത്തിയതെന്നും സൂചിപ്പിക്കാം." പിന്നീട് പല പ്രാവശ്യം ഡോ. കെ.ടി. അച്ചായ തിരുവനന്തപുരത്തു വന്നപ്പോഴെല്ലാം, ഫോണിൽ ബന്ധപ്പെട്ട് വേദത്തിലുള്ള കാര്യങ്ങളെക്കുറിച്ച് ചോദിച്ചറിയുമായിരുന്നു.

ഹിന്ദുസ്ഥാൻ ലിവറുമായി ബന്ധപ്പെട്ട ഒരു ശാസ്ത്രജ്ഞൻ ഞങ്ങളുടെ റിസർച്ച് അഡ്വൈസറി കൗൺസിലിന്റെ ചെയർമാനായിരുന്നു. പ്രശസ്തനായ അദ്ദേഹം എന്നും മറ്റു ശാസ്ത്രജ്ഞന്മാരെ സൂചിമുനയിൽ നിർത്തുന്ന വിധത്തിലാണ് സംസാരിക്കാറുള്ളത്. ഓരോ പ്രോജക്റ്റ് വിലയിരുത്തുമ്പോൾ അതെല്ലാം യൂസ്‌ലെസ് ആണെന്നും പറയുമായിരുന്നു. പിന്നെ സാരമില്ലെന്ന് കരുതിയാണ് അതംഗീകരിക്കുന്നതെന്നും പറഞ്ഞാണ്, വിമർശനമവസാനിപ്പിക്കാറുള്ളത്. എല്ലാവർക്കും ഭയമാണിദ്ദേഹത്തിനെ. ഒരിക്കൽ നേരിൽ കണ്ട് അദ്ദേഹത്തിന്റെ പെരുമാറ്റത്തിന്റെ തീവ്രതക്കു കാരണമെന്താണെന്ന് ഞാൻ ചോദിച്ചു. ലോകോത്തര കമ്പനികളിലൊന്നായ ഹിന്ദുസ്ഥാൻ ലിവറിന്റെ അത്യുന്നതങ്ങളിൽ നിന്ന് മാർഗനിർദ്ദേശം നൽകുന്ന വ്യക്തി ഇത്രക്കും വികൃതമായ ഭാഷാപ്രയോഗം നടത്തി മറ്റു സയിന്റിസ്റ്റുമാരെ അവഹേളിക്കുന്നതെന്തിനാണെന്നായിരുന്നു എന്റെ ചോദ്യം. എന്നെ ഒരു മുറിയിലേക്ക് കൂട്ടികൊണ്ടുപോയി സ്വകാര്യമായി പറഞ്ഞു. "പലരും ഇല്ലാത്തത് പറഞ്ഞ് എന്നെ ഫൂളാക്കാൻ അനുവദിക്കരുത്. അതിന് നിങ്ങളുടെ വാചകമടി എന്റെയടുത്തു ചിലവാകില്ലെന്നറിയിക്കാൻ ഇങ്ങിനെയുള്ള കമന്റുകളാണ് നല്ലത് എന്നറിഞ്ഞുകൊണ്ടാണ് ഞാനങ്ങിനെ സംസാരിക്കുന്നത്." അപ്പോളാണ് സത്യം മനസ്സിലായത്.

അസാധാരണമായ ഗുണവിശേഷങ്ങളുള്ള ശാസ്ത്രജ്ഞന്മാരുടെ മഹത്വമറിയാൻ അവസരമുണ്ടായിട്ടുണ്ട്. ലാബറട്ടറിയിൽ പല പല പ്രശ്നങ്ങളും നിറഞ്ഞുനിൽക്കുമ്പോഴും, ലാബറട്ടറിയിലെ പ്രവർത്തന അന്തരീക്ഷവും പരസ്പര വിശ്വാസവുമെല്ലാം ക്ഷയിച്ചു വരുമ്പോഴും, അഭിപ്രായ വ്യത്യാസങ്ങൾ നിറയുമ്പോഴും, സംഘടനകൾ സമരകാഹളത്തിന്റെ വക്കത്തെത്തി നിൽക്കുന്ന വേളയിലും അവിടെ പ്രവർത്തിച്ചിരുന്ന വളരെ സീനിയറായ ഒരു പ്രഗത്ഭ ശാസ്ത്രജ്ഞൻ ഉണ്ടായിരുന്നു. പ്രശ്നങ്ങളൊന്നും അദ്ദേഹത്തിനേയോ അദ്ദേഹം അതിലോ ഒരൽപം പോലും ഭാഗഭാക്കാകാതെ പ്രവർത്തിച്ചു. തന്റെ കൂടെ പ്രവർത്തിക്കുന്നവരെ ഗവേഷണത്തിന്റെ മാർഗത്തിലൂടെ മാത്രം നയിച്ച ശാസ്ത്രജ്ഞനായിരുന്നു. എന്തെല്ലാം സംഭവിച്ചാലും അദ്ദേഹത്തിന്റേയും കൂടെയുള്ളവരുടേയും ഉദ്ദേശലക്ഷ്യവും, മാർഗ്ഗവുമെല്ലാം ശാസ്ത്രഗവേഷണവും അതിന്റെ പ്രയോജനം കണ്ടെത്തലുമായിരുന്നു. അതൊരു യജ്ഞം പോലെ പൂർണമനസ്സോടെ ക്രമമായി നടത്താനും ഒരു ടെൻഷനും, വികാരവും തനിക്കൊ കൂടെയുള്ളവർക്കോ ഉണ്ടാകാത്ത ഒരു സംസ്കാരം നിലനിർത്താനും അദ്ദേഹത്തിന് അന്നും ഇന്നും സാധിക്കുന്നു.

അദ്ദേഹം ലാബറട്ടറിയിൽ വന്ന ദിവസം മുതൽക്ക് സ്ഥിതപ്രജ്ഞന്റെ സംസ്കാരം തന്റെ പ്രവർത്തനമണ്ഡലത്തിൽ പ്രചരിപ്പിച്ചിരുന്നു. ഒരിക്കൽ അദ്ദേഹം ഡയറക്ടർക്ക് ഒരുപദേശം കൊടുക്കുന്നതുകേട്ടു. “ഒരു ദേശീയ ലാബറട്ടറിയുടെ ഡയറക്ടർക്ക് ലാബറട്ടറിക്കകത്തുള്ള പ്രശ്നങ്ങൾ പരിഹരിക്കാൻ സാധിക്കണം. പുറത്തുള്ളതിൽ നാമെന്തിനിടപെടണം? ഡയറക്ടർക്ക് രാഷ്ട്രീയമുണ്ടാകരുത്. രാഷ്ട്രീയ പിന്തുണയുണ്ടെന്ന തോന്നൽ മറ്റുള്ളവർക്കുണ്ടാകയുമരുത്. നമ്മൾ ഏത് ഉത്തരവാദിത്വമാണോ ഏറ്റെടുത്തിരിക്കുന്നത് അത് ഭംഗിയായി നടത്താനും തീർക്കാനും സാധിച്ചില്ലെങ്കിൽ ആ ഉത്തരവാദിത്വം ഇറക്കിവെക്കാനും തയ്യാറാകണം.” കേരള യൂണിവേഴ്സിറ്റിയിലെ വൈസ് ചാൻസലറായിരുന്ന ഡോ. വിളനിലത്തിന്റെ രാജിയുമായി ബന്ധപ്പെട്ട സമരം നടക്കുന്ന വേളയിൽ, വൈസ് ചാൻസലറെ സംരക്ഷിക്കാൻ ബുദ്ധിജീവികൾക്കുള്ള ഉത്തരവാദിത്വത്തെക്കുറിച്ച് അഭിപ്രായമാരായാൻ പോയ ഡയറക്ടർക്ക് നൽകിയ ഉപദേശമായിരുന്നു ഇത്. അന്ന് ഡയറക്ടറുടെ കൂടെ ഞാനുമുണ്ടായിരുന്നതുകൊണ്ടാണ്, അസാധാരണ പക്വതയുടെ ഈ ഉപദേശം (ഡയറക്ടർക്ക് അദ്ദേഹം നൽകിയത്) എനിക്ക് കേട്ടു മനസ്സിലാക്കി എന്റെ കർമ്മമണ്ഡലത്തിൽ പകർത്താനായത്.

അടുക്കും ചിട്ടയോടും കൂടി പ്രവർത്തിക്കുകയും കൂടെയുള്ളവരെയെല്ലാം പക്വമായ പ്രോജക്റ്റെടുപ്പിക്കുകയും, അതിന്റെ നേതൃനിരയിലേക്ക് എത്തിക്കുകയും ഒരു തരത്തിലുമുള്ള മുൻവിധികളുമില്ലാതെ, സ്വാർത്ഥതയും, സ്വജനപക്ഷപാതവും ഒന്നുമില്ലാതെ ഒരു വലിയ ഡിവിഷനും ലോകപ്രശസ്ത നിലവാരവുമുള്ള ഗവേഷണവും അവാർഡുകളുമെല്ലാം നിരന്തരം ലഭിക്കുന്ന തരത്തിൽ ഡിവിഷനെ ഉയർത്തുകയും തന്റെ കൂടെയുള്ളവരെയെല്ലാം അതിന്നർഹതയുള്ളവരാക്കുകയും, നിസ്സംഗനായി സാക്ഷീഭാവത്തിലിരിക്കുകയും ചെയ്യുന്ന ആ ശാസ്ത്രജ്ഞനെ മനസ്സിലെന്നും ഓർമ്മിക്കാറുണ്ട്. ഒരു ശാസ്ത്രജ്ഞനെന്നും ശാസ്ത്രജ്ഞനായതിനാൽ അദ്ദേഹം വാർദ്ധക്യത്തിലെത്തിനിന്നിട്ടും ഗവേഷണത്തിൽ മുഴുകികൊണ്ട് കൂടെയുള്ളവർക്ക് മാർഗദർശനം നൽകുന്നത് ഭാരതത്തിലെ ഏതു ഗവേഷണ ടീമിനും മാതൃകാപരമെന്ന് സമ്മതിക്കാത്തവരാരുമുണ്ടാകില്ല.

അദ്ദേഹത്തിന് ആരുടേയും അഭിനന്ദനങ്ങളിൽ താൽപര്യവുമില്ല. അദ്ദേഹം ആര് എന്തു പറഞ്ഞു വന്നാലും അഭിനന്ദിക്കാറുമില്ല. മറ്റുള്ളവർ സംസാരിക്കുന്നത് ആവശ്യമുണ്ടെങ്കിൽ മാത്രം കേൾക്കാൻ സമയം കണ്ടെത്തും. എല്ലാവരേയും പ്രത്യേക അകലത്തിൽ നിർത്തുകയും ചെയ്യാറുണ്ട്. സ്വന്തം കഴിവുകളൊ മഹത്വമോ അവകാശവാദങ്ങളൊ ശാസ്ത്രജ്ഞ രാഷ്ട്രീയ വാചകമോ ആ പ്രഗത്ഭനായ ശാസ്ത്രജ്ഞനിൽ നിന്നിന്നുവരെ കേട്ടിട്ടില്ല. ഏതു നല്ല സംരംഭങ്ങളിലും മുൻപന്തിയിൽ കസേരയിലിരിക്കുമ്പോഴും ഒരക്ഷരം അദ്ദേഹം അഭിപ്രായം പറയുന്നതു കേട്ടിട്ടില്ല. ഞാൻ എന്റെ ലാബറട്ടറിയിൽ നിന്ന് ഇറങ്ങിയപ്പോൾ മനസ്സിൽ ചിന്തിച്ചിരുന്നതദ്ദേഹത്തെയായിരുന്നു.

ഹൈദരാബാദിലെ ലാബറട്ടറിയിൽ ഗവേഷണത്തിന് കയറുമ്പോൾ ശാസ്ത്രജ്ഞൻ എന്ന പദം കൊണ്ട് എന്താണോ മനസ്സിൽ നിറച്ചിരുന്നത് ആ വിചാരത്തിന് അർത്ഥം പകരുന്ന ഒരു ശാസ്ത്രജ്ഞനെ മാത്രമേ ഞാൻ ജീവിതത്തിൽ ഇത്രയും ദീർഘകാലം കണ്ടിട്ടുള്ളൂ. അത് തിരുവനന്തപുരത്തെ ലാബറട്ടറിയിൽ എമെറിറ്റസ് സയിന്റിസ്റ്റായി പ്രവർത്തിക്കുന്ന ഇദ്ദേഹമാണ് പ്രൊഫ. എം.വി. ജോർജ്. ശാസ്ത്രഗവേഷണവും ഗവേഷണ മാനേജ്മെന്റും നിറഞ്ഞ ദേശവിദേശ പ്രൊഫസറും യഥാർത്ഥ ശാസ്ത്രജ്ഞനും.

### ചില സ്മരണീയ പ്രഭാഷണങ്ങൾ

### ബഹിരാകാശ ഗവേഷണശാലയിലെ പ്രഭാഷണം

തിരുവനന്തപുരത്തെ ബഹിരാകാശ ഗവേഷണ കേന്ദ്രത്തിൽ ഒരിക്കൽ

ഭാരതീയ ശാസ്ത്രപൈതൃകത്തെക്കുറിച്ച് ക്ളാസെടുക്കാൻ ഭാഗ്യമുണ്ടായി. ഒരു മണിക്കൂർ നീണ്ട ക്ലാസിനായിരുന്നു അവർ ക്ഷണിച്ചിരുന്നതും ഞാൻ തയ്യാറെടുത്തിരുന്നതും. അവിടത്തെ ഡയറക്ടർ തന്നെ മറ്റു ശാസ്ത്രജ്ഞന്മാരിലൊരുവനായ സെമിനാറിന് സന്നിഹിതനായിരുന്നു. ഒരു പ്രത്യേക പദവിയുമില്ലാത്തവനെപോലെ ഡയറക്ടർ സ്വാഗതം പറഞ്ഞു. ഇത്രയും പ്രശസ്തരായ ശാസ്ത്രജ്ഞന്മാരുടെ മുമ്പിലാണല്ലോ ഞാൻ നിൽക്കുന്നതെന്ന ഭയമെനിക്കുണ്ടായിരുന്നു. പക്ഷേ ആ ഭയത്തിന്റെ വികാരങ്ങളെല്ലാം അസ്ഥാനത്താണെന്നു മനസ്സിലായത് ക്ളാസു കഴിഞ്ഞപ്പോഴായിരുന്നു. ലാളിത്യമാർന്ന ശാസ്ത്രജ്ഞന്മാരാകട്ടെ സാധാരണക്കാരെപ്പോലെയുള്ള പെരുമാറ്റവും സംഭാഷണശൈലിയും പിന്തുടർന്നു. ഒരുമിച്ചിരുന്നു ചായ കഴിച്ചപ്പോഴും അതിനു മുമ്പും പിമ്പും ചോദ്യം ചോദിക്കുന്ന വേളയിലുമെല്ലാം അവർ സാധാരണക്കാരെ പോലെയായിരുന്നു. എന്റെ മനസ്സിൽ നിറഞ്ഞു നിന്നത്, അറിയുവാനും അംഗീകരിക്കുവാനുമുള്ള ആ ശാസ്ത്രജ്ഞന്മാരുടെ വിശാല മനസ്കതയാണ്.

പ്രഭാഷണശേഷം അവരെന്നെ റോക്കറ്റു നിർമ്മിക്കുന്ന ശാലയിലേക്കു കൊണ്ടുപോയി. അവിടത്തെ റോക്കറ്റുകളും, അതിൽ വെച്ചിരിക്കുന്ന സാറ്റലൈറ്റുകളും കാണിച്ചു തന്നു. ഇന്ത്യയുടെ ബഹിരാകാശ ഗവേഷണ നേട്ടങ്ങളും, അതിൽ എൽ പി എസ്സിയുടെ പങ്കും വിവരിച്ചു തന്നു. ഭാരതത്തിന്റെ ശാസ്ത്രവളർച്ച മറ്റു വികസിത രാഷ്ട്രങ്ങൾ എങ്ങിനെ ഉപയോഗിക്കുന്നു എന്നതിനെക്കുറിച്ചും പറഞ്ഞുതന്നു. ഒരു വലിയ ശാസ്ത്രജ്ഞന് വിവരിച്ചു കൊടുക്കുന്നത്രയും സീരിയസായിട്ടായിരുന്നു എനിക്കവർ കാര്യങ്ങൾ വിവരിച്ചു തന്നത്. വളരെ രഹസ്യസ്വഭാവമുള്ള സന്ദർശനത്തിൽ ലഭിച്ച ആത്മതൃപ്തിയോടെയാണ് ഞാൻ മടങ്ങിയത്. അവിടെ പ്രവർത്തിക്കുന്ന അനേകം ശാസ്ത്രജ്ഞന്മാരും, എൻജിനിയർമാരുമായി വളരെ നല്ല ബന്ധമുണ്ടാക്കാൻ സാധിച്ചു. ഒരിക്കൽ അവിടത്തെ പ്രോജക്റ്റ് ഡയറക്ടർ പറയുകയുണ്ടായി "നിങ്ങൾ ഞങ്ങളുടെ മെസഞ്ചറാണ്. അമൃത ടിവിയിലെ പൈതൃക സന്ദേശങ്ങളിൽ ISRO യുടെ നേട്ടങ്ങളെക്കുറിച്ചും ഇവിടത്തെ ചില സീനിയർ ശാസ്ത്രജ്ഞന്മാരെക്കുറിച്ചും നിങ്ങൾ പറയുമ്പോൾ, ഞങ്ങൾ പറയുന്നതിന്റെ നൂറിരട്ടി ഫലമാണ്. ഞങ്ങളുടെ പ്രോജക്റ്റ് ചർച്ചകളിൽ പങ്കെടുക്കുന്നവർ അതെടുത്തു പറയാറുമുണ്ട്."

**ന്യൂട്രിഷൻ ലാബറട്ടറിയിലെ പ്രഭാഷണം**

ഹൈദരാബാദിലെ ന്യൂട്രിഷൻ ലാബറട്ടറിയിൽ ഒരു പ്രഭാഷണമുണ്ടാ

യിരുന്നു. അന്താരാഷ്ട്ര നിലവാരം പുലർത്തുന്ന മഹത്തായ ആ സ്ഥാപനത്തിലെ ഡയറക്ടറുൾപ്പെടെ പല ശാസ്ത്രജ്ഞന്മാരും ആ പ്രഭാഷണത്തിൽ പങ്കെടുത്തിരുന്നു. ഞാൻ പ്രധാനമായും വിവരണം കേന്ദ്രീകരിച്ചത് ഭാരതീയ ഭക്ഷണവിഭവങ്ങളുടെ മഹത്വത്തെക്കുറിച്ചുംഅവയിലോരോന്നും നമ്മുടെ കാലവസ്ഥക്കും ശരീരഘടനക്കും എപ്രകാരം യോജിക്കുന്നു എന്നതിനെക്കുറിച്ചുമായിരുന്നു. ഭാരതീയ ഭക്ഷണം പോഷക സമൃദ്ധമാക്കാൻ നമ്മുടെ പൂർവ്വീകർ ഏതെല്ലാം തരത്തിലുള്ള ചേരുവകകളാണ് ഉയോഗിച്ചിരുന്നതെന്നും ഔഷധ (സസ്യ)ങ്ങളായ മല്ലി, കടുക്, ജീരകം, മഞ്ഞൾ, ഉലുവ, ...... എന്നിവയെല്ലാം ഭക്ഷണത്തിന്റെ ഭാഗമാക്കിയ നമ്മുടെ ഭക്ഷണരീതിയെക്കുറിച്ചും പറഞ്ഞു. ഭക്ഷണം ഔഷധമായും ഔഷധം ഭക്ഷണമായും ഉപയോഗിക്കുന്നവരാണു നമ്മളെന്നും ഉദാഹരണസഹിതം വിവരിച്ചു. ആ ക്ളാസിന്റെ അവസാനത്തിൽ നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ന്യൂട്രിഷനിലെ ഡയറക്ടർ നന്ദിപ്രകാശനത്തിനായി സ്റ്റേജിൽ കയറി വന്നു പറഞ്ഞു. "ഏകദേശം അമ്പതു വർഷത്തെ ഗവേഷണ പാരമ്പര്യമുള്ള ഈ സ്ഥാപനത്തിൽ നമ്മുടെ പൈതൃക ഭക്ഷണത്തിന്റെ മഹത്വം പഠിക്കാനും പ്രചരിപ്പിക്കാനുമുള്ള ഒരു ഡിവിഷൻ, അടുത്ത വർഷം ഞാൻ റിട്ടയറാകുന്നതിനു മുമ്പ് ഇവിടെ തുടങ്ങുമെന്ന് ഞാൻ ഗോപാലകൃഷ്ണന് ഉറപ്പു നൽകുന്നു. ഇന്നത്തെ ഈ ക്ലാസ് ഭാരതീയരായി ജനിച്ച നമുക്ക് ആത്മാഭിമാനം നൽകുന്നു എന്നു കൂടി പറയട്ടെ." ഒരു ന്യൂട്രിഷൻ സയിന്റിസ്റ്റല്ലാത്ത എന്നെ അവിടെ പ്രഭാഷണം നടത്താൻ ക്ഷണിക്കുക, പ്രഗത്ഭരായവർ അതു കേൾക്കാൻ വരുക, പറഞ്ഞ കാര്യങ്ങൾ അവിടെ പ്രാവർത്തികമാക്കുമെന്നു പ്രഖ്യാപിക്കുക, അതനുസരിച്ച് പ്രവർത്തിക്കുക. ഇതെല്ലാം ശാസ്ത്രജ്ഞന്മാരുടെ വിശാല മനസ്കതയാണ്. സ്വികരിക്കാനും പ്രാവർത്തികമാക്കാനുമുള്ള വലിയ മനസ്സ് പല സ്ഥാപനങ്ങളിലുമില്ലാത്തതാണെന്നു തോന്നാറുണ്ട്.

**മെറ്റീരിയൽസ് സൊസൈറ്റിയിലെ ക്ലാസ്**

ലോഹസംസ്കരണവുമായി ബന്ധപ്പെട്ട പഠനം നടത്തുന്ന ശാസ്ത്രജ്ഞന്മാരുടെ സംഘടനയിൽ, തിരുവനന്തപുരത്ത്, ഒരു പ്രഭാഷണം നടത്തുവാൻ ക്ഷണം ലഭിച്ചു. ഭാരതത്തിലെ ലോഹ സംസ്കരണ പൈതൃകമായിരുന്നു വിഷയം. രാജസ്ഥാനിലും ഗുജറാത്തിലും കൂടാതെ ആസേതു ഹിമാചലം ഭാരതത്തിൽ വിവിധ ലോഹങ്ങൾ സംസ്കരിച്ചെടുത്തിരുന്ന കാലഘട്ടവും ആ ലോഹങ്ങളുടെയും ലോഹസങ്കരങ്ങളുടേയും ശുദ്ധിയുമെല്ലാം വിവരിച്ചപ്പോൾ മെറ്റീരിയൽസ്

സൊസൈറ്റിയിലെ ശാസ്ത്രജ്ഞന്മാർ തുറന്ന മനസ്സോടെ അതു സ്വീകരിക്കുകയുണ്ടായി. മെറ്റലർജിയുമായി ഒരു തരത്തിലുള്ള ബന്ധവുമില്ലാത്ത എന്നെ അത്തരത്തിലൊരു സെമിനാറിന് (കേരളത്തിൽ) ക്ഷണിക്കുക എന്നതു തന്നെ അത്ഭുതകരമായി തോന്നിയ അനുഭവമായിരുന്നു. കൂടാതെ അതെല്ലാം ബഹുമാനത്തോടെ സ്വീകരിക്കുകയും ചെയ്യുക എന്നതും സംഭവിച്ചു.

**ബി എച്ച് ഇ എൽ പ്രഭാഷണം**

ഹൈദരാബാദിലെ ബി എച്ച് ഇ എൽ റിസർച്ച് ഗ്രൂപ്പിൽ ഒരു പ്രഭാഷണത്തിനു പോയിരുന്നു. ISRO യിലെ ശാസ്ത്രജ്ഞനായിരുന്ന ഡോ. ശശികുമാറായിരുന്നു അതു സംഘടിപ്പിക്കാൻ മുൻകൈയ്യെടുത്തത്. അതീവ ഹൃദ്യമായ വിധത്തിലായിരുന്നു സദസ്യർ ഇരുന്നത്. കർമ്മമണ്ഡലത്തിലെ ടെൻഷനുണ്ടാകുന്നതിനെക്കുറിച്ചും, ഗവേഷണത്തിലെ ജയപരാജയങ്ങളെക്കുറിച്ചും തത്വശാസ്ത്രപരമായ വീക്ഷണമുണ്ടാകേണ്ടതിനെക്കുറിച്ചുമായിരുന്നു ഞാൻ പൂർണ സമയവും വിവരിച്ചത്. നമ്മളാരും ഇവിടെ ശാശ്വതരല്ലെന്നും ഒരു ദിവസം തിരിച്ചു പോയേ മതിയാവൂ എന്നും വിവരിച്ചത് പലരുടേയും മാനസിക സംഘർഷം കുറക്കാൻ സഹായിച്ചു എന്നു തോന്നി.

**പൂർവ ലാബറട്ടറിയിലെ പ്രഭാഷണം**

ഞാൻ പ്രവർത്തിച്ചിരുന്നു, ഹൈദരാബാദിലെ ലാബറട്ടറിയിൽ, (ഇന്ന് അതറിയപ്പെടുന്നത് ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് കെമിക്കൽ ടെക്നോളജിയെന്നാണ്) പ്രഭാഷണത്തിനെത്തിയപ്പോൾ പഴയ മുഖങ്ങൾ വളരെക്കുറച്ചേ ഉണ്ടായിരുന്നുള്ളൂ. അതിൽ എന്റെ കൂടെ പ്രവർത്തിച്ചിരുന്ന ഒരു വ്യക്തി പൂർണമായും അന്ധനായിമാറിയിരുന്നു. വളരെ വിരസമായ മുഖഭാവം പലരിലും കണ്ടു. എന്തു ജീവിതം എന്തുഗവേഷണം ഇതായിരുന്നു അവരുടെ മുഖത്തു കണ്ടത്. അവരിലാരുടേയും മുഖത്ത് പുച്ഛഭാവമോ നിഷേധാത്മകതയോ ഒന്നുമുണ്ടായിരുന്നില്ല. പക്ഷേ ഒരു തത്വശാസ്ത്രപരമായ തോന്നലുണ്ടായിരുന്നതായി തോന്നി. ഈ ഗവേഷണത്തിലൊക്കെയെന്തർത്ഥം? അവിടേയും മനുഷ്യന്റേയും ശാസ്ത്രത്തിന്റേയും പരിമിതിയാണ് ഞാൻ പൂർണമായും വിവരിച്ചിറങ്ങിയത്. പതിറ്റാണ്ടുകൾക്ക് മുമ്പ് ഞാൻ ഗവേഷണ തപസ്സു ചെയ്ത ആ സ്ഥാപനം അതേ പോലെ ഒരു വ്യത്യാസവുമില്ലാതെ ശാസ്ത്രവും ലോകവും വളർന്നതറിയാത്തതു പോലെ നിലനിൽക്കുന്നതു കണ്ട് അന്ധാളിച്ചുപോയി. ഒരു സിനിമയിലെന്ന പോലെ അവി

ടത്തെ ജീവിതം എന്റെ ക്ലാസിൽ വിവരിച്ചു പറഞ്ഞിട്ടാണ് ഞാനിറങ്ങിയത്.

**സി.എഫ് ടി ആർ ഐയിലെ പ്രഭാഷണം**

മൈസൂരിലെ സി എഫ് ടി ആർ ഐ എന്ന ഭക്ഷ്യ ഗവേഷണശാലയിലും ഒരു പ്രഭാഷണം നടത്തി. ഭക്ഷ്യയോഗ്യമായ സസ്യലതാദികളിൽ, വിദ്യാഭ്യാസം കുറഞ്ഞ കർഷകർ ആധുനിക ശാസ്ത്ര സാങ്കേതിക വിദ്യ വികലമായി പ്രയോഗിക്കുന്നതിനെക്കുറിച്ചായിരുന്നു ഞാൻ ക്ളാസെടുത്തത്. അന്നവിടെ കൂടിയിരുന്ന ഗവേഷകർക്ക് ആധുനിക ശാസ്ത്രഗവേഷണത്തിന്റെ മഹത്വത്തെക്കുറിച്ചും അതിലെ നന്മകളെക്കുറിച്ചും വ്യക്തമായിട്ടറിയാമായിരുന്നു. കേരളത്തിലും തമിൾനാട്ടിലും ഈ ശാസ്ത്ര കണ്ടെത്തലുകളുടെ ദുരുപയോഗത്തെക്കുറിച്ചു വിവരിച്ചത് അന്നുവരെ അവർ കേൾക്കാത്തതായിരുന്നു. അത് പൂർണ മനസ്സോടെ അവർ സ്വീകരിച്ചു.

**ബയോ ടെക്നോളജി സെന്ററിലെ പ്രഭാഷണം**

തിരുവനന്തപുരത്തെ ബയോ ടെക്നോളജി ഗവേഷണശാലയിൽ നാഷണൽ സയൻസ് ഡേയോടനുബന്ധിച്ച് അടുത്ത കാലത്ത് ഞാനെടുത്ത ഒരു ക്ലാസും ഹൃദയസ്പർശിയായിട്ടെനിക്കനുഭവപ്പെട്ടു. അവിടെ ഗവേഷണം നടത്തുന്ന വിദ്യാർത്ഥികളായിരുന്നു സദസ്സിൽ കൂടുതലുമുണ്ടായിരുന്നത്. "ഒരു പുതിയ അനുഭവമായിരുന്നു ഈ പ്രഭാഷണം ഞങ്ങളിലുണ്ടാക്കിയതെന്ന്" അവിടത്തെ സീനിയർ ശാസ്ത്രജ്ഞൻ പറഞ്ഞു.

**ബോംബെ താജിലെ പ്രഭാഷണം**

സസ്യഎണ്ണകളിൽ ഗവേഷണം നടത്തുന്ന പ്രഗത്ഭരുടെ (ശാസ്ത്ര സാങ്കേതിക വിദഗ്ദരുടെ) സമ്മേളനത്തിൽ, ബോംബെയിലെ താജ് ഹോട്ടലിൽ പ്രഭാഷണം നടത്തുകയുണ്ടായി. ഇത്രയും വലിയ ഒരു സദസ്സിൽ അനുവദിച്ചിരുന്നതിനേക്കാൾ കൂടുതൽ സമയം എടുത്തു കൊള്ളുവാൻ സംഘാടകൻ അനുവാദം തന്നു. മൈക്രോവേവുകളുടെ പ്രയോഗം ഭക്ഷ്യസംസ്കരണത്തിന് എന്ന വിഷയം അത്ഭുതകരമായ പ്രതികരണമാണുണ്ടാക്കിയത്. അതൊരു അവാർഡ് വിന്നിങ് ലെക്ചറായിരുന്നു. അവിടത്തെ പ്രതികരണം, പ്രസംഗം കഴിഞ്ഞ് സദസ്സിൽ നിന്നുണ്ടായ കൈയടിയിൽ വ്യക്തമായിരുന്നു. പക്ഷേ ആ കയ്യടിയും അഭിനന്ദനവും എന്റെ പിഎച്.ഡി ഗൈഡായിരുന്ന ഡോ. ലക്ഷ്മീ നാരായണയ്ക്ക് ഇഷ്ടപ്പെട്ടില്ല. എന്റെ പ്രഭാഷണത്തിനു മുമ്പ് അദ്ദേ

ഹത്തിന്റെ പ്രഭാഷണമായിരുന്നു. അതിന്, പ്രതീക്ഷിച്ചത്രയും പ്രതികരണമുണ്ടാകാത്തതാണ് അദ്ദേഹത്തെ ചൊടിപ്പിച്ചതെന്ന് പിന്നീടറിയുകയുണ്ടായി.

**അന്തർദേശീയ സുഗന്ധവ്യഞ്ജന ശാസ്ത്രപ്രഭാഷണം**

കോഴിക്കോട്, ഇന്റർ നാഷണൽ സ്പൈസസ് റിസർച് സെന്റർ സംഘടിപ്പിച്ച അന്തർദേശീയ സെമിനാറിൽ വൃക്ഷായുർവേദത്തെക്കുറിച്ചായിരുന്നു എന്റെ പ്രഭാഷണം. ഓരോ വിഷയവും സംസ്കൃതത്തിലെ വരികളുദ്ധരിച്ചുകൊണ്ട് വിവരിച്ചത് സദസ്സിൽ പ്രത്യേക പ്രതികരണമുളവാക്കി. ജീവിതത്തിൽ സംസ്കൃത ഭാഷണം കേൾക്കാത്തവർക്കും, അങ്ങിനെയൊരു ഭാഷ എങ്ങിനെയാണ് പ്രയോഗിക്കുന്നതെന്നറിയാത്തവർക്കും, സംസ്കൃതമെന്നാൽ വേദം മാത്രമാണെന്നു ധരിച്ചവർക്കുമെല്ലാം വിഷയ വിവരണത്തിന്റെ മഹത്വം സ്വാധീനിച്ചതിനേക്കാൾ കൂടുതൽ സംസ്കൃത ഭാഷാ പ്രയോഗമാണവരെ അത്ഭുതപ്പെടുത്തിയത്.

**ആയുർവേദ ശാസ്ത്ര സമ്മേളന പ്രഭാഷണം**

ആയുർവേദ ഗവേഷകരുടേയും, പണ്ഡിതരുടേയും സമ്മേളനം മഹാബലീപുരത്തും, ഋഷീകേശിലും നടന്നപ്പോഴും മനസ്, ശരീരം, ആത്മാവ് എന്നീ മൂന്നു തലത്തിലൂടെ മനുഷ്യശരീരം നിലനിൽക്കുന്നതിനെക്കുറിച്ചുള്ള വിവരണമാണ് നൽകിയത്. മഹാബലീപുരത്തെ സദസ്സിൽ ഉച്ചയൂണു കഴിഞ്ഞ് 'ഉറങ്ങാൻ തുടങ്ങുന്ന' ദേശീയരും വിദേശീയരുമായ സദസ്യർക്ക് വേദമന്ത്രവും ആയുർവേദ നിർദ്ദേശങ്ങളും സമന്വയിപ്പിച്ചുകൊണ്ട് സംസ്കൃതവരികളുദ്ധരിച്ചുകൊണ്ടുള്ള വിവരണങ്ങൾ ഹൃദ്യമായി തോന്നിയതിന്റെ പ്രതികരണമായിരുന്നു ഋഷീകേശിലെ (തുടർന്നുള്ള) സെമിനാറിന് ക്ഷണം ലഭിച്ചത്. അവിടത്തെ അനുഭവങ്ങളും ഹൃദയ സ്പർശിയായിരുന്നു. ആത്മാവ്, പരമാത്മാവ്, മനസ്, ശരീരം, എന്നിപ്രകാരമായിരുന്നു ഉപനിഷത്തുക്കളിലൂടെ കടന്ന് വിഷയമവതരിപ്പിച്ചത്. പ്രഗത്ഭരായ പലർക്കും സർട്ടിഫിക്കറ്റുകളും, മെമെന്റോകളും വേദമന്ത്രങ്ങൾ ചൊല്ലി അതിന്റെ അർത്ഥവും വിവരിച്ചുകൊടുത്തുകൊണ്ട് സമ്മാനിക്കാൻ ഭാഗ്യം ലഭിച്ചു. സംഘാടകർക്ക് വേണ്ടി അതെല്ലാം സമർപ്പിക്കാനുള്ള ഭാഗ്യം എനിക്ക് ലഭിച്ചത്, വേദമന്ത്രമാലപിച്ചതിന്റെ പരിണിതഫലമോ പ്രതികണമോ ആയിരുന്നു.

**ആസ്ട്രേലിയായിലെ പ്രഭാഷണം**

ആസ്ട്രേലിയായിൽ, സിഡ്നിയിൽ നടന്ന പഞ്ചദിന ആയുർവേദ സെമി

നാറിലും രണ്ടു മൂന്നു ക്ലാസുകളും ചോദ്യോത്തര വേദിയും കൈകാര്യം ചെയ്യാനുള്ള അവസരവും ലഭിച്ചു. ഭാരതീയ ചിന്താധാരകളുടെ അടിസ്ഥാന സത്യങ്ങളൊന്നും അറിയാതെ ആയുർവേദം പ്രയോഗിക്കുന്നവരെക്കുറിച്ചും വിവരിക്കുകയുണ്ടായി. മന്ത്രങ്ങളുടെ സ്വാധീനവും, തന്ത്രവും, യന്ത്രവും എങ്ങിനെയാണ് തെറ്റായി പ്രയോഗിക്കുന്നതെന്നും വിവരിച്ചുകൊടുത്തു. അവിടത്തെ ക്ലാസു കഴിഞ്ഞപ്പോൾ അതിന്റെ ചെയർമാൻ, മാൻ ഓഫ് ദ സെമിനാർ അവാർഡും, യൂറോപ്യൻ ആയുർവേദ കൗൺസിലിന്റെ അംഗത്വവും ആയുർവേദ ഡോക്ടറല്ലാത്ത എനിക്ക് (അപ്രതീക്ഷിതമായി മുൻ തീരുമാനങ്ങളൊന്നുമില്ലാതെ) നൽകി.

എല്ലാ സയിന്റിഫിക് അറിവും വിജ്ഞാനമാണെന്ന ഭാരതീയ വീക്ഷണത്തിലേക്കു ലോകം മാറുന്നു. ചെറുതും വലുതുമായ പല ശാസ്ത്ര സദസ്സുകളിൽ ക്ളാസെടുക്കുമ്പോളെല്ലാം പ്രത്യക്ഷമായിട്ടറിയാൻ സാധിക്കുന്ന ഒരനുഭവമെന്നത്; ഏതു വിഷയമാണെങ്കിലും മുമ്പിലിരിക്കുന്നവരുടെ തരംഗ ദൈർഘ്യത്തിൽ വിളമ്പിയാൽ അത് അവരെടുക്കും. വിളമ്പുന്ന വ്യക്തിയിലുണ്ടാകാൻ സാധ്യതയുള്ള അഹങ്കാരത്തിന്റെ ശബ്ദം സദസ്യർ പെട്ടെന്ന് തിരിച്ചറിയും. എന്തു നൽകുന്നു എന്നു മാത്രമല്ല ശാസ്ത്രലോകം ചിന്തിക്കുന്നത് എങ്ങിനെ നൽകുന്നു എന്നതും അവർ വിഷയം സ്വീകരിക്കുന്നതിലും തിരസ്കരിക്കുന്നതിലും പ്രധാനപ്പെട്ട ഒരു ഘടകമാണ്.

ഞാൻ പ്രവർത്തിച്ചിരുന്ന ലാബറട്ടറിയിൽ ഉയർന്ന മാർക്കു വാങ്ങിച്ച വിദ്യാർത്ഥികൾക്ക് ഒരേ വിഷയമാണ് ഞാൻ ക്ളാസെടുക്കാറുള്ളത്. വിദ്യാർത്ഥികൾ ഓരോ വർഷവും മാറുന്നുണ്ടാകും. പക്ഷേ ചില ശാസ്ത്രജ്ഞന്മാർ സദസ്സിലുണ്ടാകും. അവർ പറയും കഴിഞ്ഞ വർഷം പറഞ്ഞത് ഈ വർഷം ചിലതാവർത്തിച്ചുട്ടുണ്ടെന്ന്. ഞാൻ മറുപടി പറയാറുണ്ട്. "രാമായണ പ്രഭാഷണം നിരന്തരം നടത്തിയാൽ അതിൽ ആവർത്തനമുണ്ടാവില്ലേ? മൂല്യാധിഷ്ഠിത ശാസ്ത്ര പഠന ഗവേഷണം എന്ന വിഷയമായ സ്ഥിതിക്ക് പലതും ആവർത്തനമുണ്ടാകുമല്ലോ...? നൂറു കണക്കിന് ശാസ്ത്രജ്ഞന്മാരെ കണ്ടുമുട്ടി കൂടെ പ്രവർത്തിക്കാനും ഡസൻ കണക്കിനു സ്ഥാപനങ്ങളിൽ കുറച്ചുകാലമെങ്കിലും ഗവേഷണം നടത്താനും പ്രഭാഷണം നടത്താനുമെല്ലാം പോയതിന്റെ ചില പ്രത്യേകതകളുള്ള അനുഭവങ്ങളാണ് ഇവിടെ വിവരിച്ചതെല്ലാം. സാധാരണ അനുഭവങ്ങളൊന്നും ഇവിടെ സ്പർശിക്കേണ്ടതാവശ്യമില്ലാത്തതിനാൽ ഒഴിവാക്കിയെന്നു മാത്രം.

ഈ ക്ളാസുകളെല്ലാം ജീവിതാനുഭവങ്ങളിൽ കുറിക്കാനായി സ്മൃതി മണ്ഡപത്തിൽ കൊണ്ടുവരുമ്പോൾ ഒരു സംതൃപ്തിയനുഭവപ്പെടുന്നുണ്ട്. ദേശത്തും വിദേശത്തും ക്ളാസുകളെടുക്കുമ്പോഴും ശാസ്ത്രജ്ഞന്മാരുടെ സദസ്സുകളിൽ വിവരണം നൽകുമ്പോഴുമെല്ലാം ഞാൻ ഓർമ്മിക്കാറുള്ളത് എന്റെ അച്ഛന്റെ വരികളാണ്. "നീ പഠിപ്പിക്കുന്നത് ഞാൻ മുകളിൽ നിന്ന് ശ്രദ്ധിക്കുന്നുണ്ടാകും."

ഒരു ഹോട്ടൽ സപ്ലയറായ ഗോപാലകൃഷ്ണന് അടിതെറ്റാതെയും വാക്കു പതറാതെയും സാധിക്കുന്നത്, ജഗദീശ്വരന്റേയും മാതാപിതാക്കളുടേയും അഭ്യുദയകാംക്ഷികളായ നിങ്ങളെപ്പോലെയുള്ളവരുടേയും അനുഗ്രഹാശിസ്സുകൾ കൊണ്ടുമാത്രമാണ്. അതിനു എനിക്കു ജന്മം നൽകിയ മാതാപിതാക്കളോടും, ഈ കർമ്മം ചെയ്യാൻ അനുഗ്രഹിച്ച ജഗദീശ്വരനോടും, അതു പ്രോത്സാഹിപ്പിക്കുന്ന ശ്രോതാക്കളോടും, വിഷയ സ്രോതസ്സുകൾ തരുന്ന ഋഷീശ്വരന്മാരോടും, വാക്കുകളെനിക്കു നൽകിയ ഗുരുക്കന്മാരോടും, ഈ കർമ്മത്തിലെന്ന നിരുത്സാഹപ്പെടുത്താതിരിക്കുന്ന കുടുംബാംഗങ്ങളോടും, അനുഗ്രഹിച്ചാശീർവദിക്കുന്ന ഭാരതാംബയോടും, എല്ലാവിധത്തിലും സഹായിക്കുന്ന സഹപ്രവർത്തകരോടും നന്ദിയും കടപ്പാടുമുണ്ട്.

പരമപവിത്ര ഭാരതാംബയുടെ പാദങ്ങളിൽ ഈ പുസ്തകം സമർപ്പിക്കുന്നു. ഭാരതമാതാവേ, ഋഷീശ്വരന്മാരേ, ഇതു സ്വീകരിച്ചാലും !

കർമ്മമണ്ഡലത്തിലൂടെ പ്രയാണം ചെയ്തപ്പോൾ പലതും കേട്ടു. പലതും കണ്ടു. അതുപോലെ പലതും അനുഭവിച്ചു. അതിൽ നന്മതിന്മകളെല്ലാമുണ്ടായിരുന്നു. അതിൽ നിന്നു പലതും പഠിച്ചത് മറ്റുള്ളവർക്ക് പ്രയോജന പ്പെടുമെങ്കിൽ ആ അനുഭവങ്ങൾക്കെല്ലാം ധന്യത കൂടു മല്ലോ എന്നൊരു തോന്നലുായി. അങ്ങിനെയൊരു വിചാര ത്തിന്റെ അടിസ്ഥാനത്തിലാണ് എന്റെ കർമ്മപന്ഥാവായ അദ്ധ്യാപനവും ശാസ്ത്ര ഗവേഷണവും ഇത്തരത്തി ലൊരു വിശകലനത്തിനു വിധേയമാക്കിയെഴുതിയത്. ഏതാനും മാസങ്ങൾകൊണ്ട് അനേകായിരം കോപ്പി "എന്റെ ജീവിതാനുഭവങ്ങൾ" സ്വീകരിച്ച കേരളീ യർക്കായി ഈ അദ്ധ്യാപനശാസ്ത്ര ഗവേഷണാനു ഭവങ്ങളും സമർപ്പിക്കട്ടെ....

1-1-2011 ഡോ. എൻ. ഗോപാലകൃഷ്ണൻ